

# പ. ബാവായുടെ അഭിനന്ദനം

നമുക്ക് എത്രയും സ്നേഹിക്കപ്പെട്ടിരിക്കുന്ന നമ്മുടെ ഉമ്മച്ചൻ എഴുതിയ ഈ മഹൽ ഗ്രന്ഥം – ദിവംഗതനായ ചേപ്പാട്ടു ഫിലിപ്പോസ് മാർ ദീവന്നാസ്യോസ് തിരുമനസ്സിലെ പരിപാവന ജീവചരിത്രം – നാം ആദ്യന്തം വായിച്ചു. തിരുമനസ്സിലെ പരിശുദ്ധമായ ജീവിതരീതി, സഭയെക്കുറിച്ചുള്ള നിർമ്മലമായ ഭക്തിവൈരാഗ്യം, പ്രതിയോഗിയോടുള്ള പ്രതിപക്ഷ ബഹുമാനം ഇവയെല്ലാം ഏതൊരു ഭക്ത ഹൃദയത്തേയും പുളകം കൊള്ളിക്കും.

തിരുമേനിയുടെ ജീവചരിത്രഗ്രന്ഥം ഒരു വലിയ കുറവു പരിഹരിക്കുകയാണ് ചെയ്തിട്ടുള്ളത്. തന്നിമിത്തം ഉമ്മച്ചൻ സഭയുടെ അഭിനന്ദനം അർഹിക്കുന്നു എന്നു നിസ്സംശയം പറയാവുന്നതാണ്. അനേകം പ്രയാസങ്ങൾ സഹിച്ച് സഭാനൗകയെ നയിച്ച ആ പുണ്യവാന്റെ വാഴ്വ് ഗ്രന്ഥകാരന്റെ മേൽ ചൊരിഞ്ഞിട്ടുണ്ടെന്നുള്ളതിന് സംശയമില്ല.

ഉമ്മച്ചന്റെ സാഹിത്യവാസനയും ആശയങ്ങൾ ശുദ്ധമായ ഭാഷയിൽ എഴുതാനുള്ള കഴിവും ഇതു വായിക്കുന്നവർക്ക് വ്യക്തമായി അറിവാൻ സാധിക്കുന്നതാണ്. ഏതൊരു ഭവനത്തിനും ഈ ഗ്രന്ഥം ഒരു ഭൂഷണമായിരിക്കുമെന്നുള്ളതിനാൽ ഏവരും ഇതു വാങ്ങി വായിക്കണമെന്നു നാം ഗുണദോഷിക്കുന്നു.

*(പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവാ 55 വർഷം മുമ്പ് കൊല്ലം ഭദ്രാസനത്തിന്റെ അസിസ്റ്റന്റായിരിക്കേ 1955 ഒക്ടോബർ 20-നു കോട്ടപ്പുറം സെമിനാരിയിൽ വച്ച് എഴുതിയത്).*



# ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസിന്റെ ആശംസ

ജഡ്ജി ഉമ്മച്ചൻ എഴുതിയ ചേപ്പാട്ട് ഫിലിപ്പോസ് മാർ ദീവന്നാസ്യോസ് തിരുമേനിയുടെ ജീവചരിത്രത്തിന്റെ പരിഷ്ക്കരിച്ച മൂന്നാം പതിപ്പ് ഇറക്കുന്നതിൽ സന്തോഷിക്കുന്നു. സഭയ്ക്കാകമാനം പി. എ. ഉമ്മനോടു കടപ്പാടുണ്ട്. മലങ്കരസഭ ചേപ്പാട്ട് ദീവന്നാസ്യോസ് തിരുമേനിയുടെ മഹത്വം ഇതഃപര്യന്തം ഗ്രഹിച്ചിട്ടില്ല എന്നുള്ളതാണ് പരമാർത്ഥം. അദ്ദേഹത്തിന്റെ വിശ്വാസദാർഢ്യം, സഭാസ്നേഹം, മനസ്സലിവ് മുതലായവ ഈ ഗ്രന്ഥത്തിൽ വസ്തുനിഷ്ഠമായി പ്രതിപാദിച്ചിട്ടുണ്ട്.

മെത്രാപ്പോലീത്തായുടെ പാവനസ്മരണ നിലനില്ക്കത്തക്കവണ്ണം ചേപ്പാട്ട് പണിത വൃദ്ധഭവനം മറ്റൊരു നാഴികക്കല്ലാണ്. ഇത്രയധികം സൗകര്യമുള്ള ഒരു വൃദ്ധമന്ദിരം നിർദ്ധനരായ വൃദ്ധന്മാർക്കും വൃദ്ധകൾക്കും വേണ്ടി സൗജന്യമായി നടത്തുന്ന മറ്റൊന്ന് എനിക്കറിവില്ല. വൃദ്ധഭവന ഗവേണിംഗ് ബോർഡിനെ പ്രത്യേകം അനുമോദിക്കുന്നു.

ഈ ഗ്രന്ഥത്തിന് പ്രചുരപ്രചാരം ലഭിക്കട്ടെ എന്നു ആശംസിക്കുന്നു.

**ഗീവർഗീസ് മാർ ഒസ്താത്തിയോസ്**
**മെത്രാപ്പോലീത്താ**

മാവേലിക്കര
30 – 8 – 2005



No. CPPO 189/2005

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

## മാവേലിക്കര മെത്രാസനം

**ദൈവകൃപയാൽ**
**മാവേലിക്കര മെത്രാസന ഇടവകയുടെ**
**പൗലോസ് മാർ പക്കോമിയോസ് മെത്രാപ്പോലീത്തായിൽ നിന്നും**

നമുക്കെത്രയും വാത്സല്യമുള്ള നമ്മുടെ ശ്രീ. കെ. വി. മാമ്മന് വാഴ്‌വ്.

പ്രിയനെ,

ലളിതജീവിതവും ഉദാത്തചിന്തയും യോഗാത്മദർശനവും കൈവരിച്ച മലങ്കര മെത്രാപ്പോലീത്തായും സഭയുടെ വിശ്വാസസംരക്ഷകനുമായിരുന്ന ചേപ്പാട്ട് ഫീലിപ്പോസ് മാർ ദീവന്നാസ്യോസ് IV പിതാവിന്റെ ജീവചരിത്ര പുനഃപ്രസിദ്ധീകരണം നമ്മുടെ സഭാമക്കൾക്ക് പ്രചോദനമാകട്ടെ എന്ന് പ്രാർത്ഥിക്കുന്നു. ഈ സംരംഭത്തിൽ പ്രിയന്റെ പരിശ്രമങ്ങൾക്ക് എല്ലാ വാഴ്‌വുകളും അനുഗ്രഹങ്ങളും നേരുന്നു.

ശേഷം പിന്നാലെ, ദൈവം അനുഗ്രഹിക്കട്ടെ

**പൗലോസ് മാർ പക്കോമിയോസ് മെത്രാപ്പോലീത്താ**

2005 സെപ്റ്റംബർ മാസം 9-ാം തീയതി
തഴക്കര എം. എസ്. സെമിനാരിയിൽ നിന്നും

# ഉള്ളടക്കം

# അവതാരിക

മലങ്കര ഓർത്തഡോക്സ് സുറിയാനിസഭയുടെ ദീർഘകാല ചരിത്രത്തിലെ വളരെ ദുർഘടപൂർണ്ണമായ ഒരു പ്രതിസന്ധിയിൽ, സത്യവിശ്വാസ സംരക്ഷണത്തിനായി എന്തു വില കൊടുക്കാനും തയ്യാറായി, അചഞ്ചലമായ ദൈവഭക്തിയും അടിയുറച്ച സഭാസ്നേഹവും ഉൾക്കൊണ്ട് സഭയ്ക്ക് സുധീരമായ നേതൃത്വം നല്കിയ ചേപ്പാട്ട് ഫീലിപ്പോസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ ജീവചരിത്രമാണ് ഈ ഗ്രന്ഥം.

കേരളം അതിപ്രാചീന കാലം മുതൽ തന്നെ വിവിധ മതങ്ങളുടെ സംഗമവേദിയായിരുന്നു. ഈ നാട് ലോകത്തിലെ അതിപുരാതനമായ ക്രിസ്തുമത കേന്ദ്രങ്ങളിൽ ഒന്നും ആണ്. യേശുക്രിസ്തുവിന്റെ അപ്പോസ്തോലന്മാരിൽ ഒരാളായ മാർത്തോമ്മാ ശ്ലീഹായും, അദ്ദേഹത്തിന്റെ കാല്പ്പാടുകളിലൂടെ ഇവിടെ വന്നെത്തിയ ഇതര ഉപദേഷ്ടാക്കളും ക്രിസ്തുവിന്റെ ലളിതമായ സുവിശേഷം ഇന്നാട്ടുകാർക്ക് സുഗ്രാഹ്യമായി വിശദീകരിച്ചു കൊടുത്തു. അത് സമൂഹത്തിന്റെ എല്ലാ തലങ്ങളിൽ നിന്നും നിരവധി ആളുകളെ ക്രിസ്തുമതത്തിലേക്ക് ആകർഷിക്കുന്നതിനു മുഖാന്തരമായി. ഹൈന്ദവ രാജാക്കന്മാരുടെ പരിലാളനയും ഹിന്ദുമത വിശ്വാസികളായ സാധാരണക്കാരുടെ സൗഹൃദവും സഹിഷ്ണുതയും നിറഞ്ഞ സമീപനവും ക്രിസ്തുമതത്തിന്റെ ഇവിടുത്തെ വളർച്ചയെ ഗണ്യമായി സഹായിച്ചു. ആരാധനാ സമ്പ്രദായങ്ങളും വിശ്വാസകാര്യങ്ങളും ഒഴികെയുള്ള എല്ലാറ്റിലും അടിസ്ഥാനപരമായ ഒരു ദേശീയ മതം എന്ന നിലയിലാണ് ക്രിസ്തുമതം ഇവിടെ നിലനിന്നത്. മറ്റു രാജ്യങ്ങളിലെ ക്രിസ്തുമതത്തെ ബാധിച്ച വേദവിപരീതോപദേശങ്ങളാൽ കളങ്കപങ്കിലമാകാതെ, മാർത്തോമ്മാ ശ്ലീഹായുടെ കാലം മുതലുള്ള വിശ്വാസാചാര സംഹിതകൾ മലങ്കര നസ്രാണികൾ എന്നറിയപ്പെട്ടിരുന്ന കേരള ക്രൈസ്തവർ കാത്തുസൂക്ഷിച്ചു. ഏ. ഡി. 52-ൽ മാർത്തോമ്മാ ശ്ലീഹാ സുവിശേഷം അറിയിച്ചതു മുതൽ ഏ. ഡി. 1498-ൽ പോർച്ചുഗീസുകാർ ഇവിടെ വന്നിറങ്ങിയതു വരെയുള്ള പതിനഞ്ചു നൂറ്റാണ്ടുകളിൽ കേരളത്തിലെ ജനങ്ങളുടെ മേൽ അടിച്ചേല്പിക്കപ്പെട്ട ഒരു വൈദേശിക മതം എന്ന നിലയിൽ നിന്നു വ്യത്യസ്തമായി തികച്ചും ദേശീയമായ ഒരു മതമായി ക്രിസ്തുമതം കേരളത്തിലെ മണ്ണിൽ രൂഢമൂലമാവുകയും വളർന്നു വ്യാപിക്കുകയും ചെയ്തു. ഈ കാലഘട്ടത്തിൽ ഏതെങ്കിലുമൊരു വിദേശസഭയുടെ പൗരോഹിത്യാധിപത്യപരവും സഭാനിയമാധിഷ്ഠിതവുമായ മേൽക്കോയ്മയ്ക്ക് വിധേയമാകാതെ കേരളത്തിലെ ക്രിസ്തുസഭ സ്വയംശീർഷകത്വവും സ്വയം ഭരണാധികാരവുമുള്ള ഒരു സ്വതന്ത്ര സഭയായിട്ടാണ് നിലനിന്നത്.

എന്നാൽ ഈ കാലയളവിൽ കേരള ക്രൈസ്തവ സഭ പേർഷ്യയിൽ

നിന്ന് ഇവിടെ വന്നുചേർന്ന മെത്രാന്മാരെ സ്വീകരിച്ച് ഈ സഭയുടെ പൗരോഹിത്യത്തിന്റെ അപ്പോസ്തോലിക പിന്തുടർച്ച സംരക്ഷിച്ചിരുന്നു. പേർഷ്യയിലെ ഓർത്തഡോക്സ് സഭയിൽ നിന്നും നെസ്തോറിയൻ വിശ്വാസം സ്വീകരിച്ചു ആ സഭയിൽ നിന്നും ഇവിടെ വന്നുചേർന്ന മെത്രാന്മാരെ, വിശ്വാസസംബന്ധമായ വിവാദങ്ങൾ പരിഗണിക്കാതെ ഈ സഭ സ്വീകരിച്ചത് സഭയുടെ പൗരോഹിത്യത്തിന്റെ അപ്പോസ്തോലിക പിന്തുടർച്ച പരിരക്ഷിക്കുന്നതിനുവേണ്ടി മാത്രമായിരുന്നു. ഈ കാലഘട്ടത്തിൽ ഇവിടുത്തെ സഭ അന്ത്യോഖ്യൻ സഭയുടെ ആധിപത്യത്തിൻ കീഴിലായിരുന്നു എന്നും അല്ല അത് റോമാപാപ്പായുടെ ആധിപത്യത്തിൻ കീഴിലായിരുന്നു എന്നും അതുമല്ല അത് ബാബിലോണിലെ നെസ്തോറിയൻ പാത്രിയർക്കീസിന്റെ കീഴിലായി നെസ്തോറിയൻ വിശ്വാസത്തിൽ എന്നും മറ്റുമുള്ള ചില അവകാശവാദങ്ങൾ വ്യത്യസ്ത കേന്ദ്രങ്ങളിൽ നിന്ന് ഉന്നയിക്കപ്പെടുന്നുണ്ട്. ഈ സഭ പ്രാചീന – മദ്ധ്യയുഗങ്ങളിൽ അന്ത്യോഖ്യൻ സഭയുടെ കീഴിൽ ആയിരുന്നില്ലെന്ന് വിദേശ സഭാ ചരിത്രകാരന്മാർ ഉൾപ്പെടെയുള്ള പണ്ഡിതന്മാർ നടത്തിയ ഗവേഷണപഠനങ്ങൾ അസന്ദിഗ്ദ്ധമായി തെളിയിച്ചിട്ടുള്ളതാണ്. റോമിൽ നിന്ന് ചൈനയിലേക്കുള്ള യാത്രാമദ്ധ്യേ റോമാസഭയിലെ മിഷനറിമാർ കൊല്ലം പട്ടണം ഒരു ഇടത്താവളം എന്ന നിലയിൽ ഉപയോഗിച്ചു എന്നത് ചരിത്രവസ്തുതയാണെങ്കിലും അവരുടെ പ്രവർത്തനങ്ങൾ റോമൻ ആധിപത്യ സ്ഥാപനത്തിന് വഴിയൊരുക്കിയില്ല. പോർച്ചുഗീസുകാരുടെ ആഗമനത്തിന് തൊട്ടുമുമ്പും അതിനുശേഷമുള്ള ആദ്യഘട്ടത്തിലും നെസ്തോറിയൻ പാത്രിയർക്കീസ് നിയോഗിച്ച മെത്രാന്മാർ സാധാരണയിൽ നിന്നു വ്യത്യസ്തമായി ദീർഘകാലം ഇവിടെ സന്നിഹിതരായിരുന്നതും അവർ സ്വന്തം നെസ്തോറിയൻ ആരാധനാഗ്രന്ഥങ്ങൾ ഉപയോഗിച്ചതും ഈ സഭ നെസ്തോറിയൻ വിശ്വാസം സ്വീകരിച്ചു നെസ്തോറിയൻ ആധിപത്യത്തിലമർന്നിരുന്നു എന്ന സംശയം വച്ചു പുലർത്തുവാൻ ചിലർക്കൊക്കെയെങ്കിലും വക നല്കി. എന്നാൽ ആധിപത്യപരമായോ വിശ്വാസസംബന്ധമായോ ഉള്ളതായ വ്യതിയാനം ഒന്നും തന്നെ ഇവിടുത്തെ സഭയ്ക്ക് സംഭവിച്ചില്ല. ഈ സഭ അതിന്റെ പൂർവ്വികവിശ്വാസത്തിൽ ഉറച്ചുനില്ക്കുകയും സഭയുടെ ഭരണം നാട്ടുകാരായ “ജാതിക്ക്കർത്തവ്യൻ” എന്നറിയപ്പെട്ടിരുന്ന ശ്രേഷ്ഠ പുരോഹിതനിൽ നിക്ഷിപ്തമായിരിക്കുകയും ചെയ്തു. ഈ സ്ഥിതി 1498–ൽ പോർച്ചുഗീസുകാർ കേരളക്കരയിൽ വന്നിറങ്ങിയതിനെ തുടർന്നുള്ള ഒരു നൂറ്റാണ്ട് കൂടി നിലനില്ക്കുകയും ചെയ്തു.

പോർച്ചുഗീസുകാരുടെ ആഗമനം മലങ്കരസഭയുടെ ചരിത്രത്തിലെ ഒരു വഴിത്തിരിവിനെ കുറിക്കുന്നു. പോർച്ചുഗീസ് ആഗമനത്തെ തുടർന്നുണ്ടായ റോമാസഭ സമ്പർക്കവും അതിനുശേഷം മാത്രം സംഭവിച്ച അന്ത്യോഖ്യൻ സമ്പർക്കവും പിന്നീടുണ്ടായ ആംഗ്ലിക്കൻ മിഷനറിമാരുടെ ആഗമനവും

മലങ്കരസഭയുടെ വിഭജനത്തിനും പുനർവിഭജനത്തിനും നിദാനങ്ങൾ ആയി. ഇക്കാലമത്രയും മലങ്കരസഭയെ നയിച്ച പിതാക്കന്മാർ ഈ സഭ യുടെ പൂർവ്വിക വിശ്വാസം കാത്തുസൂക്ഷിക്കുന്നതിൽ അതീവജാഗ്രത പുലർത്തിയിരുന്നു.

പോർച്ചുഗീസുകാരും മലങ്കരസഭയും തമ്മിലുള്ള ആദ്യകാല ബന്ധ ങ്ങൾ പരസ്പരമുള്ള ആദരവിലും പരിഗണനയിലും അധിഷ്ഠിതമായി രുന്നു. എന്നാൽ ഈ നാട്ടിലെ രാഷ്ട്രീയ സംവിധാനത്തിൽ പോർ ച്ചുഗീസുകാരുടെ സ്വാധീനം വർദ്ധിച്ചതോടു കൂടി മലങ്കരസഭയിലും തങ്ങ ളുടെ ആധിപത്യം ഉറപ്പിക്കുവാൻ അവർ ആഗ്രഹിച്ചു. പോർച്ചുഗീസുകാർ റോമൻ കത്തോലിക്കാ സഭയുടെ തീക്ഷ്ണതയേറിയ അനുയായികളായി രുന്നതിനാൽ കേരളത്തിലെ ക്രിസ്ത്യാനികളെ റോമാപാപ്പായുടെ അധികാരത്തിൻകീഴിൽ കൊണ്ടുവരിക എന്നതും ഇവിടെ നിലവിലിരുന്ന സിറിയൻ ആരാധനാക്രമത്തിന്റെ സ്ഥാനത്ത് ലത്തീൻ ആരാധനാ ക്രമങ്ങൾ ഏർപ്പെടുത്തി സഭയെ ലാറ്റിനീകരിക്കുക എന്നതും തങ്ങളുടെ മതസംബന്ധമായ ബാധ്യതയാണെന്ന് അവർ വിചാരിച്ചു.

ഗോവയിലെ ആർച്ചുബിഷപ്പായി 1594-ൽ ഇന്ത്യയിൽ എത്തിയ അലക്സിസ് ഡി മെനസ്സിസ് മലങ്കരസഭയെ റോമാസഭയിൽ ലയിപ്പിക്ക ണമെന്ന ദൃഢനിശ്ചയത്തോടു കൂടി 1599-ൽ കേരളത്തിൽ വന്നുചേർന്നു. പൂർവ്വിക വിശ്വാസം ത്യജിച്ച് റോമാവിശ്വാസം സ്വീകരിക്കുന്നതിനും മാർപാപ്പായുടെ ആധിപത്യം സ്വീകരിക്കുന്നതിനും മെനസ്സിസ് അപ്പോൾ സഭാതലവനായിരുന്ന ഗീവർഗീസ് അർക്കദിയാക്കോനെ നിർബന്ധിച്ചു. ഈ നിർബന്ധത്തിന് വഴങ്ങുവാൻ ആദ്യം അർക്കദിയാക്കോൻ വിസമ്മ തിച്ചുവെങ്കിലും മെനസ്സിസിന്റെ ഭീഷണിപ്രയോഗങ്ങൾ ഒടുവിൽ വിജയി ക്കുകയും റോമാവിശ്വാസത്തിലേക്കു ജനങ്ങളെ കൊണ്ടുവരിക എന്ന തന്റെ ലക്ഷ്യം പരിപൂർണ്ണമായി കൈവരിക്കുന്നതിന് എല്ലാ പള്ളി കളു ടെയും പ്രതിനിധികൾ സംബന്ധിക്കുന്ന ഒരു യോഗം ഉദയംപേരൂർ പള്ളി യിൽ വിളിച്ചുകൂട്ടാൻ മെനസ്സിസ് തീരുമാനിക്കുകയും അതിനുള്ള ക്ഷണ ക്കത്തുകൾ മെനസ്സിസും അർക്കാദിയാക്കോനും ഒപ്പുവച്ച് എല്ലാ പള്ളിക ൾക്കും അയച്ചുകൊടുക്കുകയും ചെയ്തു. ഉദയമ്പേരൂർ സുന്നഹദോസ് എന്നറിയപ്പെടുന്ന ഈ സമ്മേളനം 1599 ജൂണിൽ ചേരുകയും മുൻകൂട്ടി തയ്യാർ ചെയ്തിരുന്ന 267 നിശ്ചയങ്ങൾ വാദപ്രതിവാദത്തിനോ സൂക്ഷ്മ വിചിന്തനത്തിനോ വിധേയമാക്കപ്പെടാതെ പെട്ടെന്ന് പാസ്സാക്കുകയും ചെയ്തു. തങ്ങളുടെ പുരാതന വിശ്വാസത്തിന്റെ സമ്പൂർണ്ണമായ നിഷേ ധവും വിപാടനവും സംഭവിക്കുന്നതിൽ അടിവയറിന്റെ ആഴത്തിൽ നിറ ഞ്ഞ വേദനയുമായി നിസ്സഹായരായി മൂകസാക്ഷികളായി മലങ്കരനസ്രാ ണികൾ നിലകൊള്ളുമ്പോൾ ഈ ഡിക്രികൾ അതിവേഗത്തിൽ അംഗീ

കരിക്കപ്പെടുകയാണ് ഉണ്ടായത്. റോമാപാപ്പായുടെ ആധിപത്യം സ്ഥാപിത മാവുകയും ചെയ്തു. എന്നാൽ പോർച്ചുഗീസുകാർ ഉദയമ്പേരൂരിൽ നേടിയ വിജയം കേവലം താല്ക്കാലികം മാത്രമായിരുന്നു. അധികം താമസിയാതെ മലങ്കര നസ്രാണികളും പോർച്ചുഗീസ് അധികൃതരും തമ്മിൽ കലഹം ആരംഭിച്ചു. പോർച്ചുഗലിലെ രാജാവ് അങ്കമാലി രൂപതയിലേക്ക് യൂറോപ്യ നായ ഒരു ലത്തീൻ ബിഷപ്പിനെ നിയമിച്ചപ്പോൾ മലങ്കര നസ്രാണികൾക്ക് അതിൽ എതിർപ്പുണ്ടായി. അവർക്ക് സ്വന്തം വിശ്വാസത്തിലുള്ള മെത്രാൻ ഉണ്ടായിരിക്കണമെന്ന നിർബന്ധം ഉണ്ടായിരുന്നു. അവർ വിദേശ സഭക ളിലേക്ക് അയച്ച അഭ്യർത്ഥനകളുടെ ഫലമായി അഹത്തുള്ള എന്ന വിദേശ മെത്രാൻ 1652-ൽ ഇന്ത്യയിൽ എത്തി. കേരളത്തിലേക്കു വന്ന ഇദ്ദേഹത്തെ പോർച്ചുഗീസുകാർ മൈലാപ്പൂരിൽ തടഞ്ഞുവച്ചു. ഇതറിഞ്ഞ മലങ്കര നസ്രാണികൾ ക്ഷുഭിതരായപ്പോൾ പോർച്ചുഗീസുകാർ അഹത്തുള്ളയെ ഗോവയിലേക്ക് അയച്ചു. എന്നാൽ അദ്ദേഹത്തെ കൊച്ചിക്കായലിൽ പോർച്ചുഗീസുകാർ മുക്കിക്കൊന്നതായി ഒരു ശ്രുതി പ്രചരിക്കുകയും ഇതിൽ ക്ഷുഭിതരായ മലങ്കര നസ്രാണികൾ മട്ടാഞ്ചേരിയിലുള്ള പഴയ കുരിശിനു ചുറ്റും തടിച്ചുകൂടി ലത്തീൻ ബിഷപ്പന്മാരെയും ജസ്വീത്ത് പുരോഹിതന്മാരെയും റോമാസഭയെയും തങ്ങൾ ഇനി ഒരിക്കലും അനുസ രിക്കുകയില്ല എന്ന് പ്രതിജ്ഞയെടുക്കുകയും ചെയ്തു. 1653 ജനുവരി 15-ാം തീയതി നടന്ന ഈ സംഭവം കൂനൻകുരിശു സത്യം എന്നാണ് അറിയ പ്പെടുന്നത്. അങ്ങനെ കഷ്ടിച്ചു 54 വർഷങ്ങൾക്കു ശേഷം മലങ്കര നസ്രാ ണികൾ തങ്ങളുടെ പൂർവ്വിക വിശ്വാസത്തിലേക്കു മടങ്ങിവന്നു.

എന്നാൽ നിർഭാഗ്യമെന്നു പറയട്ടെ, മലങ്കരസഭയുടെ സ്വാതന്ത്ര്യവും സ്വയംശീർഷകത്വവും വീണ്ടും നഷ്ടപ്പെടുന്നതിനാണ് കൂനൻകുരിശു സത്യം വഴിതെളിച്ചത്. പഴയ വിശ്വാസത്തിലേക്കു മടങ്ങിവന്ന നസ്രാണി കൾ ആലങ്ങാട്ടുപള്ളിയിൽ സമ്മേളിച്ച് അഹത്തുള്ളയുടെ കല്പന പ്രകാരം തങ്ങളുടെ അർക്കദിയാക്കോൻ തോമസിനെ മെത്രാനായി അവ രോധിച്ചു. 12 പട്ടക്കാർ ചേർന്നാണ് മാർത്തോമ്മാ ഒന്നാമൻ എന്നറിയപ്പെട്ട ഇദ്ദേഹത്തിന്റെ സ്ഥാനാഭിഷേകകർമ്മം നിർവ്വഹിച്ചത്. ഇതിനിടയിൽ പോർച്ചുഗീസ് സ്വാധീനത്തിന് കേരളത്തിൽ അപചയം സംഭവിച്ചത് മലങ്കര നസ്രാണികൾക്ക് ബാബിലോൺ, അലക്സാന്ത്രിയാ, അന്ത്യോഖ്യാ എന്നീ പൗരസ്ത്യ ഓർത്തഡോക്സ് സഭകളുടെ തലവന്മാരുമായി സമ്പർ ക്കത്തിൽ വരുന്നതിന് സഹായമാവുകയും ഈ സഭാ തലവന്മാരോടു നടത്തിയ അഭ്യർത്ഥനകളുടെ ഫലമായി 1665-ൽ യെരുശലേമിലെ മാർ ഗ്രിഗോറിയോസ് എന്ന മെത്രാൻ ഇവിടെ വന്നു ചേരുകയുമുണ്ടായി. ഇദ്ദേഹം തോമസ് അർക്കദിയാക്കോന്റെ മെത്രാൻ സ്ഥാനാഭിഷേകം സ്ഥിരീകരിക്കുകയും ചെയ്തു. 1670-ൽ നിര്യാതനാകുന്നതുവരെ മാർ ത്തോമ്മാ ഒന്നാമൻ സഭാഭരണം നിർവ്വഹിച്ചപ്പോൾ മാർ ഗ്രിഗോറിയോസ്

തന്റെ പ്രവർത്തനങ്ങൾ ആരാധനാപരവും വിശ്വാസപരിശീലനപരവുമായ കാര്യങ്ങളിൽ പരിമിതപ്പെടുത്തി. മാർ ഗ്രിഗോറിയോസ് അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ നിയോഗാനുസരണമാണ് ഇവിടെ വന്നത് എന്ന് ചില ചരിത്രകാരന്മാർ പറയുന്നു. അന്ത്യോഖ്യായിലെ സുറിയാനിസഭയും മലങ്കരയിലെ സുറിയാനി സഭയും തമ്മിൽ ചരിത്രത്തിൽ രേഖപ്പെടുത്തി യിട്ടുള്ള ആദ്യസമ്പർക്കമാണിത്. മാർ ഗ്രിഗോറിയോസ് 1671-ൽ നിര്യാത നായതിനെത്തുടർന്ന് അന്ത്യോക്യായിൽ നിന്നു മലങ്കരയിലേയ്ക്ക് മെത്രാന്മാർ വന്നുചേരാൻ തുടങ്ങി. തങ്ങളുടെ സഭയുടെ പൗരോഹിത്യ ത്തിന്റെ അപ്പോസ്തോലിക പിന്തുടർച്ച കാത്തുസൂക്ഷിക്കുന്നതിനായി വിശ്വാസൈക്യമുള്ള പൗരസ്ത്യ സഭകളുമായി ബന്ധപ്പെട്ട മലങ്കരസഭ മറ്റൊരു വിദേശാധിപത്യത്തിൻ കീഴിൽ വന്നു ചേരുന്നതിന് നാന്ദികുറിച്ച സംഭവമായി മാർ ഗ്രിഗോറിയോസിന്റെ ആഗമനം. മാർ ഗ്രിഗോറിയോസിന് ശേഷം ഇവിടെ വന്നുചേർന്ന അന്ത്യോഖ്യൻ സഭയിൽപെട്ട മെത്രാന്മാരുടെ ഇവിടുത്തെ പ്രവർത്തനങ്ങൾ ഈ സഭയിൽ ആത്മികവും ലൗകികവുമായ അധികാരങ്ങൾ പിടിച്ചെടുക്കുന്നതിനെ ലക്ഷ്യമാക്കിയുള്ളവയായിരുന്നു. പൗരസ്ത്യ ദേശങ്ങളിലെ പാത്രിയർക്കേറ്റുകൾ സഹോദരീ സഭകൾക്ക് സ്ഥാനാഭിഷേക സംബന്ധമായി നല്കുന്ന സഹായ സഹകരണങ്ങൾ അധികാര സ്ഥാപനത്തിനുള്ള മുഖാന്തരങ്ങളായി പരിഗണിക്കാതിരുന്നെ ങ്കിൽ അത് എത്ര വലിയ ക്രിസ്തീയ സാക്ഷ്യമാകുമായിരുന്നു. അന്ത്യോ ഖ്യായിൽ നിന്ന് ഇവിടെ വന്നുചേർന്ന മെത്രാന്മാരുടെ മനോഭാവവും പ്രവർത്തനശൈലിയും പിന്നീട് മലങ്കരസഭയിൽ സംഘർഷ നിർഭരമായ അന്തരീക്ഷം സംജാതമാകുന്നതിനും ദൂരവ്യാപകമായ പ്രത്യാഘാതങ്ങൾ ഉളവാക്കുന്നതിനും ഹേതുവായി.

പത്തൊമ്പതാം നൂറ്റാണ്ടിന്റെ തുടക്കത്തോടുകൂടി ബ്രിട്ടീഷ് മേൽക്കോ യ്മ കേരളത്തിൽ സ്ഥാപിതമായി. ഇത് മലങ്കരസഭയുടെ ചരിത്രത്തിലും സുപ്രധാനമായ ചലനങ്ങൾ സൃഷ്ടിച്ചു. 1806-ൽ കേരളം സന്ദർശിച്ച ആംഗ്ലിക്കൻസഭാ മിഷനറി ക്ലോഡിയസ് ബുക്കാനൻ തന്റെ കേരള പര്യടനത്തിനു ശേഷം രചിച്ച 'ക്രിസ്ത്യൻ റിസേർച്ചസ് ഇൻ ഏഷ്യാ' എന്ന ഗ്രന്ഥം മുഖേന ഇംഗ്ലണ്ടിലെ ക്രൈസ്തവ സമൂഹത്തിന് മലങ്കരസഭ യെപ്പറ്റി ധാരാളം വിവരങ്ങൾ ഗ്രഹിക്കുവാൻ സാധിക്കുകയും അവർക്ക് ഈ പുരാതനസഭയിൽ അതീവ താത്പര്യം ജനിക്കുകയുമുണ്ടായി. 1810 മുതൽ 1819 വരെ തിരുവിതാംകൂറിലെ ബ്രിട്ടീഷ് റസിഡണ്ടായിരുന്ന കർ ണൽ മൺറോ ഈ സഭയുടെ ഭാഗധേയത്തിൽ ശ്രദ്ധ പതിപ്പിച്ചു. പുലി ക്കോട്ടിൽ ജോസഫ് റമ്പാൻ മലങ്കരസഭയിലെ പുരോഹിതന്മാരുടെ പരി ശീലനത്തിനായി ആരംഭിക്കുവാൻ പദ്ധതി തയ്യാറാക്കി വന്ന സെമിനാ രിയുടെ സ്ഥാപനത്തിനും നടത്തിപ്പിനുമായി തിരുവിതാംകൂർ സർക്കാരിൽ നിന്നും നിർലോപമായ സഹായങ്ങൾ ലഭ്യമാക്കുന്നതിൽ ജോസഫ് റമ്പാ

നുമായി സഹകരിച്ചു. ഈ സമയത്ത് ഇംഗ്ലണ്ടിൽ രൂപമെടുത്ത ചർച്ച് മിഷനറി സൊസൈറ്റിയുടെ സഹായം സെമിനാരിയുടെ നടത്തിപ്പിലേക്ക് ലഭ്യമാക്കുവാനും മൺറോ ആഗ്രഹിച്ചു. ഇതിൻപ്രകാരം ചർച്ച് മിഷനറി സൊസൈറ്റി ഒരു "സഹായ മിഷൻ" (Mission of Help) രൂപവൽക്ക രിക്കുകയും ചെയ്തു. റവ. തോമസ് നോർട്ടൺ, റവ. ബഞ്ചമൻ ബെയ്‌ലി, റവ. ജോസഫ് ഫെൻ, റവ. ഹെൻറി ബേക്കർ എന്നിവർ വിവിധ ഘട്ടങ്ങ ളിൽ ഈ മിഷനിലെ അംഗങ്ങളായി മലങ്കരയിൽ വന്നു ചേരുകയുണ്ടായി. ആംഗ്ലിക്കൻ സഭയിലെ ലോ ചർച്ച് വിഭാഗമായിരുന്നു ചർച്ച് മിഷനറി സൊസൈറ്റിയുടെ സംഘാടകർ. ആംഗ്ലിക്കൻ സഭയിൽ ഹൈ ചർച്ച് എന്ന ഒരു വിഭാഗമുണ്ടായിരുന്നു. ലോ ചർച്ച് വിഭാഗം ഹൈ ചർച്ച് വിഭാഗത്തെ നിശിതമായി വിമർശിക്കുകയും ആംഗ്ലിക്കൻ സഭയിൽ വലിയ ഒരു ഉണർവ്വും നവീകരണവും ആവശ്യമാണെന്നു കരുതുകയും ചെയ്തു. ലോ ചർച്ച് വിഭാഗത്തിൽ പെട്ട സഹായമിഷൻ അംഗങ്ങളുടെ ആഗമനം മലങ്കരയിൽ വീണ്ടും ഒരു പ്രതിസന്ധി സംജാതമാകുന്നതിന് നിദാനമായി. ഇവിടെ വന്നുചേർന്ന മിഷനറിമാർക്ക് നല്കിയ നിർദ്ദേശം "Not to pull down the ancient church and build another, but to remove rubbish and to repair the decaying placesîï എന്നും ഈ സഭയെ അതിന്റെ പുരാതന ആരാധനാരീതികളിലേക്കും അച്ചടക്കത്തിലേക്കും കൊണ്ടുവരികയാണ്, അല്ലാതെ ആംഗ്ലിക്കൻ സഭയുടെ ആരാധനാക്രമത്തിലേക്കും അച്ചടക്ക ത്തിലേക്കും കൊണ്ടുവരികയല്ല എന്നും ആയിരുന്നു. മിഷനറിമാർ പുലി ക്കോട്ടിൽ ജോസഫ് റമ്പാൻ സമാരംഭിച്ച സെമിനാരിയിൽ അദ്ധ്യാപകരായി പ്രവർത്തിക്കാൻ തുടങ്ങി. കേരളത്തിലെ പുരാതനസഭയെ സഹായി ക്കുവാൻ എന്ന ലക്ഷ്യത്തോടു കൂടെയായിരുന്നു മിഷനറിമാർ ഇവിടെ പ്രവർത്തനം ആരംഭിച്ചതെങ്കിലും ക്രമേണ മലങ്കരസഭയിലെ മെത്രാപ്പോ ലീത്തായും മിഷനറിമാരും തമ്മിൽ അഭിപ്രായ വ്യത്യാസം ഉണ്ടായി. സഭയുടെ വിശ്വാസാചാരാനുഷ്ഠാന കാര്യങ്ങളിൽ പരിഷ്ക്കരണം ആവശ്യമാണെന്ന് മിഷനറിമാർ ചിന്തിക്കാൻ തുടങ്ങി. 1833-ൽ ആദ്യ മിഷനറിമാരുടെ സ്ഥാനത്ത് റവ. ജോസഫ് പീറ്റ്, റവ. ഡബ്ലി യു. റ്റി. വുഡ് കോക്ക് എന്നിവർ വന്നുചേർന്നതോടു കൂടി ഈ അഭിപ്രായ വ്യത്യാസ ങ്ങൾ തുറന്ന സംഘട്ടനത്തിൽ കലാശിച്ചു. 1835-ൽ കൽക്കട്ടാ മെത്രാപ്പോ ലീത്താ ആയിരുന്ന ഡോ. വിത്സൺ തിരുവിതാംകൂറിൽ വന്ന് ഇരുകൂട്ട രെയും യോജിപ്പിക്കുന്നതിലേക്കായി ചില നിർദ്ദേശങ്ങൾ ഉന്നയിച്ചു. ഈ നിർദ്ദേശങ്ങൾ പരിഗണിക്കുവാനായി 1836-ൽ മലങ്കര സഭയുടെ ഒരു പ്രതിനിധിസമ്മേളനം മാവേലിക്കരയിൽ ചേർന്നു. മാവേലിക്കര സുന്ന ഹദോസ് എന്ന പേരിൽ പ്രസിദ്ധമായ ഈ സമ്മേളനം ചരിത്ര പ്രധാനമായ "മാവേലിക്കര പടിയോല" എന്ന രേഖ അംഗീകരിച്ച് പ്രഖ്യാപിക്കുകയു ണ്ടായി. ഈ പ്രഖ്യാപനത്തിലൂടെ ഡോ. വിത്സന്റെ നിർദ്ദേശങ്ങൾ മലങ്കര

സഭ നിരാകരിച്ചു. സഭയുടെ വിശ്വാസാചാരങ്ങള നുസരിച്ചുള്ള പള്ളിക്രമ ങ്ങളും ചട്ടങ്ങളും മാറ്റുന്നതിന് സമ്മതമില്ലെന്നും പള്ളികളിൽ പാത്രിയർ ക്കീസിന്റെ അനുവാദം കൂടാതെ അന്യസഭക്കാർ പ്രസംഗിക്കുന്നത് അനുവദനീയമല്ല എന്നും മറ്റും പ്രഖ്യാപിക്കുന്നതാണ് ഈ പടിയോല.

സംഘർഷനിർഭരമായ ഈ പ്രതിസന്ധിയിൽ മലങ്കരസഭാനൗകയെ നയിച്ചിരുന്നത് ചേപ്പാട്ടു ഫീലിപ്പോസ് മാർ ദീവന്നാസ്യോസ് (1825–1855) ആയിരുന്നു. മാവേലിക്കര സുന്നഹദോസ് വിളിച്ചുകൂട്ടിയതും ഈ സുന്ന ഹദോസ് അംഗീകരിച്ചു പ്രഖ്യാപിച്ച മാവേലിക്കര പടിയോല എഴുതി യുണ്ടാക്കിയതും ഇദ്ദേഹം തന്നെയായിരുന്നു. മലങ്കരസഭ അതിന്റെ പൂർ വ്വിക വിശ്വാസത്തിൽ ഉറച്ചുനില്ക്കുമെന്ന് ആവർത്തിച്ചു പ്രഖ്യാപിക്കുന്ന ഒരു പ്രമാണരേഖ എന്ന നിലയിൽ മാവേലിക്കര പടിയോല മലങ്കരസഭാ മക്കൾക്ക് അഭിമാനിക്കാവുന്ന ഒരു പ്രമാണരേഖ തന്നെയാണ്. ഡോ. വിത്സ ന്റെ നിർദ്ദേശങ്ങൾ ഇതുവഴി നിരാകരിക്കാതിരുന്നെങ്കിൽ മാവേലിക്കര സുന്നഹദോസ് ഒരു രണ്ടാം ഉദയമ്പേരൂർ ആയേനെ. ഉദയമ്പേരൂരിൽ മലങ്കരസഭാ മക്കൾ നിസ്സഹായരായി നോക്കിനില്ക്കുമ്പോൾ കേരളത്തിൽ കേവലം രാഷ്ട്രീയ സ്വാധീനം മാത്രമുണ്ടായിരുന്ന പോർച്ചുഗീസുകാരുടെ പിന്തുണയോടു കൂടി മെനസ്സിസ് മലങ്കരസഭയെ റോമാസഭയിൽ ലയിപ്പിച്ചു. 1836-ൽ ആകട്ടെ മിക്കവാറും ഇന്ത്യ മുഴുവൻ കൈവശപ്പെടുത്തിയ ബ്രിട്ടീഷ് സാമ്രാജ്യശക്തിയുടെ പിൻബലത്തോടു കൂടി ഈ സഭയുടെ പൂർവ്വിക വിശ്വാസം നഷ്ടപ്പെടുമെന്ന സാഹചര്യത്തിൽ അചഞ്ചലമായ ദൈവവി ശ്വാസവും അടിയുറച്ച സഭാസ്നേഹവും മാത്രം കൈമുതലായിരുന്ന സ്മര്യപുരുഷൻ, ചേപ്പാട്ടു മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ, മലങ്കരസഭയുടെ പൂർവ്വിക വിശ്വാസം തന്റെ സുധീരമായ നിലപാടിനാൽ സംരക്ഷിച്ചു. ആ നിലയിൽ മലങ്കരസഭാ മക്കളുടെ കൃതജ്ഞതാനിർ ഭരമായ ആദരവും സ്മരണയും അദ്ദേഹം അർഹിക്കുന്നു. എന്നാൽ പാത്രി യർക്കീസിന് മലങ്കരസഭയുടെ മേൽ ഒരിക്കലും ഇല്ലാതിരുന്ന അധികാരം ഉള്ളതായി ഇതു പറയുന്നു എന്ന ദുഃഖകരമായ വസ്തുത വിസ്മരി ക്കാവുന്നതല്ല. ബ്രിട്ടീഷ് സാമ്രാജ്യത്വശക്തിയുടെ പിൻബലമുണ്ടായിരുന്ന സി. എം. എസ്. മിഷനറിമാരുമായുള്ള ഒരു തുറന്ന സംഘട്ടനത്തിൽ നിന്ന് ഒഴിഞ്ഞുമാറുവാനുള്ള ഒരു ഉപായം മാത്രമായി ഇതിനെ കാണാ വുന്നതാണ്. മാർ ഗ്രിഗോറിയോസിനു ശേഷം മലങ്കരയിൽ വന്നു ചേർന്ന അന്ത്യോഖ്യൻ മെത്രാന്മാർ പ്രദർശിപ്പിച്ച അധികാരമോഹത്തിന്റെ ആത്യന്തിക ഭവിഷത്തുകൾ മാർ ദീവന്നാസ്യോസിനു കാണാൻ കഴിയാതെ പോയത് ഒരു വലിയ ന്യൂനതയായി കരുതണമോ എന്ന ചോദ്യം അവ ശേഷിക്കുന്നു. മാവേലിക്കര സുന്നഹദോസിനു ശേഷം മലങ്കരസഭയും സി. എം. എസ്സും. നിയമപരമായി വേർപിരിഞ്ഞു എങ്കിലും മിഷനറിമാർ പ്രചരിപ്പിച്ച നവീകരണാശയങ്ങൾ ഒരു വിഭാഗമാളുകളുടെ ഇടയിൽ ശക്തി

പ്രാപിക്കുന്നതിനും ഒരു ആംഗ്ലിക്കൻസഭ ഇവിടെ സ്ഥാപിതമാകുന്നതിനും വഴി തെളിച്ചു. അതുപോലെ തന്നെ മലങ്കരയിൽ നിന്നും നവീകരണ പ്രസ്ഥാനത്തിന്റെ ആവിർഭാവത്തെത്തുടർന്ന് സഭയിൽ സംജാതമായ സംഘർഷ സങ്കീർണ്ണമായ സാഹചര്യത്തിൽ നവീകരണപ്രസ്ഥാനത്തിന്റെ സമുന്നത നേതാവായിരുന്ന ഏബ്രഹാം മല്പാന്റെ അനന്തരവനായ പാലക്കുന്നത്ത് മാത്യൂസ് ശെമ്മാശ്ശൻ 1842-ൽ മർദീനിലേക്കു പോകുകയും 1843 ൽ അന്ത്യോക്യാ പാത്രിയർക്കീസ് മാർ ഏലിയാസിൽ നിന്ന് മെത്രാൻസ്ഥാനം സ്വീകരിച്ച് മലങ്കരയിലേക്കു മടങ്ങിവരികയും ചെയ്തു. ചരിത്രരേഖകളനുസരിച്ച് ഒരു അന്ത്യോഖ്യൻ പാത്രിയർക്കീസിൽ നിന്നു മെത്രാൻ സ്ഥാനാഭിഷേകം ലഭിച്ച പ്രഥമ കേരളീയ വൈദികൻ പാലക്കുന്നത്തു മാത്യൂസ് മാർ അത്താനാസ്യോസ് ആണ്. മാർ അത്താനാസ്യോസിന്റെ ആഗമനം സഭയിൽ വീണ്ടും പിളർപ്പും അതെത്തുടർന്നു സുദീർഘമായ ഒരു വ്യവഹാരവും ഉണ്ടാകുന്നതിന്റെ പ്രാരംഭത്തെ കുറിക്കുകയാണുണ്ടായത്. ഈ സുപ്രധാനമായ സംഭവങ്ങൾക്കെല്ലാം മാർ ദീവന്നാസ്യോസിന്റെ ഭരണകാലം സാക്ഷ്യം വഹിച്ചു എന്നത് സ്മരണീയമാണ്.

ഈ ചരിത്രസംഭവങ്ങൾ മിക്കവാറും എല്ലാം തന്നെ ആധികാരികമായ ചരിത്രരേഖകൾ ഉദ്ധരിച്ച് സാമാന്യം വിശദമായി പറയുന്ന ഒരു വിശിഷ്ട ചരിത്രഗ്രന്ഥമാണ് ചേപ്പാട്ട് ഫീലിപ്പോസ് മാർ ദീവന്നാസ്യോസിന്റെ ചരമശതവാർഷിക ജൂബിലി സ്മാരകമായി ജഡ്ജി പി. എ. ഉമ്മൻ 1956-ൽ രചിച്ചതും പരേതനായ ഫാദർ. ഐ. ഡാനിയൽ പ്രസിദ്ധീകരിച്ചതുമായ "ചേപ്പാട്ടു മാർ ദീവന്നാസ്യോസ്." ഒരു തികഞ്ഞ സഭാ സ്നേഹിയായ ജഡ്ജി പി. എ. ഉമ്മൻ ഈ പുസ്തക രചനയിൽ ഒരു ന്യായാധിപനിൽ നിന്നും പ്രതീക്ഷിക്കാവുന്ന സമചിത്തതയും ചരിത്രരചനയിൽ അവശ്യം പാലിക്കേണ്ട വസ്തുനിഷ്ഠാ സമീപനവും സ്വീകരിച്ചിരിക്കുന്നതായി കാണാവുന്നതാണ്. സഭാചരിത്ര രചനയിലും പ്രസിദ്ധീകരണത്തിലും അതീവ തല്പരനായ കെ. വി. മാമ്മൻ ഈ പുസ്തകം ഇപ്പോൾ പുനഃ പ്രസിദ്ധീകരിക്കുകയാണ്. ചേപ്പാട്ട് ഫീലിപ്പോസ് മാർ ദീവന്നാസ്യോസ് എന്ന സഭാപിതാവിനെ കൂടുതലായി മനസ്സിലാക്കുവാൻ മലങ്കര സഭാമക്കളെ ഈ ഗ്രന്ഥം സഹായിക്കും. ഈ ഗ്രന്ഥത്തിന്റെ പുനഃപ്രസിദ്ധീകരണം നിർവ്വഹിക്കുന്ന കെ. വി. മാമ്മൻ യഥാർത്ഥത്തിൽ കാലികമായ ഒരു ആവശ്യം നിറവേറ്റുകയും കൂടിയാണു ചെയ്യുന്നത്. ആ നിലയിൽ അദ്ദേഹം സഭാമക്കളുടെ കൃതജ്ഞത അർഹിക്കുന്നു.

ഈ ഗ്രന്ഥം മലങ്കരസഭാ ചരിത്രത്തിൽ തല്പരരായ എല്ലാവരുടെയും പഠനത്തിനായി അവതരിപ്പിക്കുവാൻ എനിക്ക് അതിയായ സന്തോഷം ഉണ്ട്.

**ഡോ. സി. വി. ചെറിയാൻ**

# വാങ്മുഖം

ചേപ്പാട്ട് ഫിലിപ്പോസ് മാർ ദീവന്നാസ്യോസ് തിരുമേനി കാലം ചെയ്ത് ഒരു ശതാബ്ദം കഴിഞ്ഞതിനു ശേഷം അദ്ദേഹത്തിന്റെ ഒരു ജീവചരിത്രം പൊതുജനസമക്ഷം അവതരിപ്പിക്കുന്നതിന് ഒരു ക്ഷമാപണം ആവശ്യമാണെന്ന് ഞാൻ വിചാരിക്കുന്നില്ല. മലങ്കര സുറിയാനി സഭയുടെ വിധിനിർണ്ണായകമായ ഒരു ഘട്ടത്തിൽ സഭാനേതൃത്വം വഹിച്ച് പുരാതന വിശ്വാസാചാരങ്ങളുടെ സംരക്ഷണത്തിന് പോരാടിയ തിരുമേനിയുടെ ജീവചരിത്രം ഇതഃപര്യന്തം എഴുതപ്പെടാതിരുന്നത് ശോചനീയം തന്നെ. മലങ്കര സുറിയാനിസഭ, അതിലെ യോദ്ധാക്കളെ മാനിക്കുന്നതിൽ തുലോം പുറകോട്ടാണെന്ന് പറയാതിരിക്കാൻ നിവർത്തിയില്ല. കാലം വൈകിയിട്ടെങ്കിലും തിരുമേനിയുടെ ജീവചരിത്രം പ്രസിദ്ധീകരിക്കണമെന്നും ചരമശതാബ്ദി ആഘോഷിക്കണമെന്നും ചേപ്പാട്ടു ഇടവകക്കാർ ആഗ്രഹിച്ചു. ജീവചരിത്രം എഴുതുന്നതിന് സുപ്രസിദ്ധ ചരിത്രകാരനായ ചിത്രമെഴുത്ത് കെ. എം. വറുഗീസിനെയാണ് ബ. വികാരി ഫാ. ഐ. ഡാനിയേൽ സമീപിച്ചത്. എന്നാൽ കൃത്യാന്തരബാഹുല്യം നിമിത്തം ആ ചുമതല വർഗ്ഗീസ് ഏറ്റെടുത്തില്ല. ജീവചരിത്ര രചനയിൽ എനിക്കു വേണ്ട ഒത്താശകൾ നല്കാമെന്ന വാഗ്ദാനം ചെയ്തുകൊണ്ട് ഇടവക യോഗത്തിൽ ആ കൃത്യനിർവ്വഹണത്തിന് എന്റെ പേര് നിർദ്ദേശിക്കുകയാണ് അദ്ദേഹം ചെയ്തത്. തിരുമേനിയുടെ ജീവചരിത്രം പ്രസിദ്ധീകരിച്ചു കാണണമെന്ന് എനിക്കും നിർബന്ധമുണ്ടായിരുന്നതുകൊണ്ട് വർഗ്ഗീസിന്റെയും മറ്റും സഹായ വാഗ്ദാനങ്ങളെ അവലംബിച്ച് ഞാൻ ഈ ചുമതല കൈയേറ്റു. പുസ്തകരചനയ്ക്ക് ആവശ്യമായ വിവരങ്ങൾ ശേഖരിക്കുന്നതിന് പര്യാപ്തമായ ചരിത്രഗ്രന്ഥങ്ങൾ ബ. വികാരിയച്ചനും വറുഗ്ഗീസും ശേഖരിച്ചു തരികയും പല നിർദ്ദേശങ്ങൾ നല്കുകയും ചെയ്തു.

വിഭിന്ന സഭാവിഭാഗങ്ങളിൽ പെട്ട ചരിത്രകാരന്മാരുടെ ഗ്രന്ഥങ്ങളിൽ നിന്നു തിരുമേനിയുടെ ജീവിതകാലത്തെ സുപ്രധാന സംഭവങ്ങളെക്കുറിച്ചു പഠിക്കുവാൻ ഞാൻ ശ്രമിച്ചു. പ്രൊട്ടസ്റ്റന്റ് ചരിത്രകാരന്മാരുടെ അനുകമ്പാരഹിതമായ വിമർശനങ്ങളുടെ പശ്ചാത്തലം ശ്രദ്ധാപൂർവ്വം പരിശോധിച്ചു. ആ വിമർശനങ്ങൾക്ക് ഹേതുവായ സംഭവപരമ്പരകളെ അപഗ്രഥനം ചെയ്തപ്പോൾ തിരുമേനിയെക്കുറിച്ചുള്ള ബഹുമാനം ശതഗുണീഭവിക്കുകയാണ് ഉണ്ടായത്. തിരുമേനിയുടെ ഭരണകാലത്തെ സുപ്രധാന സംഭവങ്ങളെ ചരിത്രസത്യങ്ങളുടെ വെളിച്ചത്തിൽ വിശകലനം ചെയ്യുന്നതിനാണ് ഞാൻ ശ്രമിച്ചിട്ടുള്ളത്. ഊഹാപോഹങ്ങളിലേക്കും ഐതിഹ്യങ്ങളിലേക്കും ഞാൻ കടന്നിട്ടില്ല. ജീവചരിത്രം പൊടിപ്പും തൊങ്ങലും വച്ച് ഒരു കൃതിയാക്കണമെന്ന് ഞാൻ ആഗ്രഹിച്ചുമില്ല.

അതുകൊണ്ട് 'ഇതു ഒരു വക്കീലിന്റെ ഹിയറിംഗ് നോട്ടാണ്' എന്നു ചില സുഹൃത്തുക്കൾ അഭിപ്രായപ്പെട്ടതിൽ എനിക്ക് അത്ഭുതമില്ല. ഈ ചെറു ഗ്രന്ഥം, വിസ്തൃതവും ഉത്തമവുമായ ഒരു ജീവചരിത്രം എഴുതുന്നതിനുള്ള ഉപാധിയായി തീരണമെന്നേ ഞാൻ ആഗ്രഹിക്കുന്നുള്ളു.

ഈ പുസ്തകത്തിനു ഒരു അഭിപ്രായം എഴുതിത്തന്ന് എന്റെ ഈ പ്രസ്ഥാനത്തെ ഹൃദയപൂർവ്വം അനുഗ്രഹിച്ച കൊല്ലം ഇടവകയുടെ അസിസ്റ്റന്റ് ബിഷപ്പ് മാത്യൂസ് മാർ കൂറിലോസ് തിരുമേനിയോടുള്ള എന്റെ നിസ്സീമമായ കൃതജ്ഞത രേഖപ്പെടുത്തുന്നതിൽ എനിക്ക് വളരെ സന്തോഷമുണ്ട്.

ഞാൻ തിരു - കൊച്ചി ജുഡീഷ്യൽ സർവ്വീസിൽ പ്രവേശിക്കുന്നതിന് ഏതാനും ദിവസങ്ങൾക്കു മുമ്പ് ഈ ഗ്രന്ഥം പൂർത്തിയാക്കാൻ സാധിച്ചത് എന്റെ സഹധർമ്മിണി സാറാമ്മയുടെ നിരന്തരമായ പ്രചോദനം കൊണ്ടു മാത്രമാണ്. ഈ പുസ്തകത്തിന്റെ രചനയിൽ പല ഒത്താശകളും ചെയ്തു തന്ന ബ. ഏവരത്തു കിഴക്കേതിൽ ഡാനിയേൽ അച്ചൻ, ചിത്രമെഴുത്തു കെ. എം. വറുഗീസ്, പുളിമൂട്ടിൽ പി. പി. പിലിപ്പോസ്, വടക്കടത്ത് വി. റ്റി. ജോർജ്ജ് എന്നിവരോടും എന്റെ അനുവാദത്തോടു കൂടി രണ്ടാം പതിപ്പ് പ്രസിദ്ധീകരിച്ച എന്റെ സ്നേഹിതൻ കെ. വി. മാമ്മനോടുമുള്ള അകൈതവമായ കൃതജ്ഞതയും ഈ അവസരത്തിൽ രേഖപ്പെടുത്തിക്കൊള്ളുന്നു.

**പി. എ. ഉമ്മൻ**

എറണാകുളം
20-11-1955



# പ്രസാധകക്കുറിപ്പ്

പുണ്യസ്മരണാർഹനായ ചേപ്പാട്ടു പീലിപ്പോസ് മാർ ദീവന്നാസ്യോ സിന്റെ ജീവചരിത്രം ആവശ്യപ്പെട്ടുകൊണ്ട് അടുത്ത കാലത്തു ചില സഭാ സ്നേഹികൾ എന്റെ പേർക്കെഴുതി. തിരുമേനിയുടെ ജന്മശതാബ്ദി സ്മാരകമെന്ന നിലയിൽ അഞ്ചു ദശാബ്ദം മുമ്പു നിയമജ്ഞനും ജ്ഞാനവൃദ്ധനും സഭാസ്നേഹിയുമായിരുന്ന പി. എ. ഉമ്മൻ എഴുതിയതും അന്നു കിട്ടാനില്ലാത്തതുമായ പുസ്തകത്തിന്റെ രണ്ടാം പതിപ്പിറക്കുന്നതു സംബന്ധിച്ച ചിന്ത ഉണ്ടാകാനുള്ള ഒരു കാരണമിതാണ്. പതിപ്പ് പരിഷ്ക്കരിച്ച് ഇറക്കാനുള്ള അനുവാദം എന്റെ വലിയ ഒരു അഭ്യുദയ കാംക്ഷിയും പിതൃസ്ഥാനീയനുമായ ഉമ്മച്ചൻ നൽകിയപ്പോൾ ഞാൻ ഏറ്റെടുത്ത ചുമതലയുടെ ഗൗരവം എനിക്കു വേണ്ടവിധം മനസ്സിലാക്കാൻ കഴിഞ്ഞില്ല. "ഉമ്മച്ചൻ എഴുതിയത് എഴുതി." ഇന്ത്യൻ ഭരണഘടനയെ പ്പോലെ അതു മാറ്റാനോ പരിഷ്ക്കരിക്കാനോ കഴിവുള്ള ആരും തന്നെ ഇന്നില്ല. പരിഷ്ക്കരിച്ചാലും ഉള്ളടക്കം മെച്ചപ്പെടുത്താനും സാധ്യമല്ല. കാരണം, കിട്ടാവുന്ന സകല രേഖകളുടെയും ഭിന്ന വീക്ഷണത്തോടെ രചിച്ചിട്ടുള്ള ഗ്രന്ഥങ്ങളുടെയും നിഷ്പക്ഷമായ അപഗ്രഥനങ്ങളുടെയും അടിസ്ഥാനത്തിലാണു പുസ്തകം രചിച്ചിരിക്കുന്നത്.

മലങ്കരസഭയിലെ ഒരു പ്രമുഖ ചരിത്രകാരനും ഗ്രന്ഥകാരനും പ്രഭാ ഷണ പ്രവീണനും റിട്ട. പ്രൊഫസറുമായ ഡോ. സി. വി. ചെറിയാന്റെ സഭാചരിത്രാധിഷ്ഠിതമായ അവതാരിക വായിക്കുന്നവർക്കു ചേപ്പാട്ടു തിരുമേനി പിശാചിന്റെയും കടലിന്റെയും നടുവിൽ നിന്നുകൊണ്ട് തന്റെ സഭയുടെ സത്യവിശ്വാസത്തിനു പോറൽ ഏൽക്കാതിരിക്കാൻ അനുഷ്ഠിച്ച ത്യാഗങ്ങളുടെ വ്യക്തമായ ചിത്രം മനസ്സിലാകും. ആദ്യ പതിപ്പിന് അവ താരിക സംബന്ധമായ കുറവുണ്ടെങ്കിൽ അത് ഈ പ്രബന്ധം പരിഹരി ച്ചിരിക്കുന്നു. എന്റെ ചിരകാല മാന്യ സുഹൃത്തു കൂടിയായ ഡോ. ചെറിയാ നോടുള്ള ആത്മാർത്ഥമായ നന്ദി ഇവിടെ രേഖപ്പെടുത്തുന്നു. പുതിയ പതിപ്പിന് അവതാരിക ഒരു ശിരോലങ്കാരം തന്നെ.

സത്യവിശ്വാസ സംരക്ഷകൻ എന്നു വിവരമുള്ളവരാൽ വിശേഷിപ്പി ക്കപ്പെടുന്ന ചേപ്പാട്ടു ഫിലിപ്പോസ് മാർ ദീവന്നാസ്യോസ്, മലങ്കര മെത്രാ പ്പോലീത്താ ആയിരുന്നു എന്ന വസ്തുത പോലും പലർക്കും അജ്ഞാത മാണ്. ജീവിത സായാഹ്നത്തിൽ കോട്ടയം വിട്ടു ചേപ്പാട്ടു പള്ളിയിൽ താമസിച്ച് അവിടെ അന്ത്യവിശ്രമം കൊള്ളുന്ന അദ്ദേഹം ഒരു സാധാരണ മെത്രാൻ മാത്രമാണെന്ന ധാരണയേ സഭാംഗങ്ങളിൽ പലർക്കുമുള്ളു.

രണ്ടാം പതിപ്പ് പ്രസിദ്ധീകരിക്കുന്നതിനു വേണ്ടി എന്നെ പ്രേരിപ്പിക്കു കയും പ്രോത്സാഹിപ്പിക്കുകയും ചെയ്തവരിൽ പ്രമുഖൻ അന്തരിച്ച ഏവ

രത്തു കിഴക്കേതിൽ ഇ. കെ. മാത്യുവാണെന്ന് നന്ദിപൂർവ്വം അനുസ്മരിപ്പിക്കട്ടെ.

ചേപ്പാട്ടു തിരുമേനിയുടെ ചരമശതാബ്ദിയോടനുബന്ധിച്ച് എത്യോപ്യൻ ചക്രവർത്തി ഹെയ്‌ലി സെലാസി പങ്കെടുത്ത മഹാസമ്മേളനത്തിൽ അന്നത്തെ വികാരിയും എന്റെ വലിയ അഭ്യുദയകാംക്ഷിയും, ചരിത്രകാരനും, സീനിയർ സുഹൃത്തുമായിരുന്ന ഏവരത്തു കിഴക്കേതിൽ ഐ. ഡാനിയേൽ കോർഎപ്പിസ്കോപ്പായുടെ സ്നേഹനിർഭരമായ ക്ഷണം സ്വീകരിച്ചു മലയാള മനോരമയുടെ ഒരു പ്രതിനിധിയായി ഞാൻ സംബന്ധിച്ചിരുന്നു എന്ന കാര്യം തിരിഞ്ഞുനോക്കുമ്പോൾ ഹർഷദായകമായി നിലകൊള്ളുന്നു.

ചേപ്പാട്ടു തിരുമേനിയുടെ 150-ാം ചരമവാർഷികാഘോഷത്തോടനുബന്ധിച്ചു ഈ മൂന്നാം പതിപ്പു പ്രസിദ്ധീകരിക്കാൻ സാധിച്ചതിൽ എനിക്കു വളരെയധികം സംതൃപ്തിയും സന്തോഷവുമുണ്ട്.

അൻപതു വർഷം മുമ്പ് ഒന്നാം പതിപ്പിറക്കുന്നതിനു ഗ്രന്ഥകർത്താവായ പി. എ. ഉമ്മന് വേണ്ട ഒത്താശകൾ നൽകിയ പ്രമുഖ വ്യക്തികളിൽ ഒരാളായ ചേപ്പാട്ടു പുളിമൂട്ടിൽ പി. പി. പീലിപ്പോസിന്റെ ദൗഹിത്രന്മാരിൽ ഒരാൾ സസന്തോഷം ഈ മൂന്നാം പതിപ്പു സ്പോൺസർ ചെയ്തപ്പോൾ ചരിത്രം അക്ഷരാർത്ഥത്തിൽ ആവർത്തിച്ചത് ഒരു ദൈവനിയോഗം തന്നെയാണ്. സ്പോൺസർ ചെയ്ത മാന്യ സഭാസ്നേഹിയേയും 150-ാം ചരമ വാർഷികത്തിന്റെ നിറവിൽ നിലകൊള്ളുന്ന പ്രബുദ്ധമായ ഇടവകയേയും അഭിനന്ദിച്ചുകൊണ്ടും മലങ്കരസഭയെ നവീകരണക്കാരായ വൈദേശികരുടെ പിടിയിൽ നിന്നു വിമോചിപ്പിച്ച സത്യവിശ്വാസ സംരക്ഷകനായ ചേപ്പാട്ടു ദീവന്നാസ്യോസ് നാലാമൻ തിരുമേനിയുടെ മധ്യസ്ഥതയിൽ അഭയം പ്രാപിച്ചുകൊണ്ടും ഞാൻ ഈ പുസ്തകം ഉത്സാഹികളായ നിങ്ങളുടെ കൈകളിൽ സ്വാഭിമാനം സമർപ്പിക്കുകയാണ്.

**കെ. വി. മാമ്മൻ**

കോട്ടയ്ക്കൽ, കോട്ടയം - 18

ഗാന്ധിജയന്തി

2-10-2005





**ചേപ്പാട്ടു തിരുമേനിയുടെ കബറിടം**

# 1

# മാതാപിതാക്കൾ

കാർത്തികപ്പള്ളി താലൂക്കിൽ പള്ളിപ്പാട്ട് പുരാതനവും സുപ്രസിദ്ധവുമായ ആഞ്ഞിലിമൂട്ടിൽ ഭവനമാണ് തിരുമേനിയുടെ കുടുംബം. പ്രസ്തുത കുടുംബത്തിൽ കുഞ്ഞാണ്ടി എന്നയാളുടെ ആദ്യവിവാഹത്തിലെ അഞ്ചു മക്കളിൽ ഇളയ മകൻ. തിരുമേനിയുടെ പിതൃസഹോദരപുത്രനാണ് ചേപ്പാട് പുത്തൻവീട്ടിൽ പരേതനായ പീലിപ്പോസ് കോർഎപ്പിസ്കോപ്പാ. ഇദ്ദേഹം തിരുമേനിയുടെ വികാരി ജനറലായിരുന്നു. തിരുമേനിയുടെ അപ്പന്റെ വല്യപ്പൻ തുമ്പമൺ പള്ളിവാതുക്കൽ കുടുംബത്തിലെ അംഗവും. തിരുമേനിയുടെ ജ്ഞാനസ്നാനപ്പേര് പിലിപ്പോസെന്നായിരുന്നു. ജനിച്ചു രണ്ടു മാസത്തിനകം മാതാവ് നിര്യാതയായതിനാൽ, തിരുമേനിയെ മാതൃഗൃഹത്തിൽ കൊണ്ടുപോയി വളർത്തിയതായിട്ടാണ് കുടുംബാംഗങ്ങളിൽ നിന്നറിയുന്നത്. ജനനത്തീയതി സൂക്ഷ്മമായി നിർണ്ണയിക്കുന്നതിന് പര്യാപ്തമായ രേഖകൾ ഒന്നും അന്വേഷണത്തിൽ കിട്ടിയിട്ടില്ല. തിരുമേനിക്ക് 1855-ൽ കാലം ചെയ്യുമ്പോൾ 75 വയസ്സോളം പ്രായമുണ്ടായിരുന്നു എന്നാണറിവ്. ജനനം മുറജപം നടന്ന ഒരു വർഷത്തിലായിരുന്നു എന്നു സൂചിപ്പിക്കുന്ന ഒരു ഐതിഹ്യം പ്രചാരത്തിലുണ്ട്. മുറജപം കഴിഞ്ഞ് ചില നമ്പൂതിരിമാർ പള്ളിപ്പാട്ട് ആറ്റിൽ കൂടി, തത്സമയത്തെ ഗ്രഹനിലയെക്കുറിച്ച്[1] ചർച്ച ചെയ്തുകൊണ്ട് വള്ളത്തിൽ പോകുകയായിരുന്നു. ആഞ്ഞിലിമൂട്ടിൽ ഭവനത്തിന് കുറച്ചു തെക്കു വശമുള്ള പ്രസിദ്ധ നായർ കുടുംബമായ കോയിക്കലേത്ത് പടിക്കൽ എത്തിയപ്പോൾ ഒരു പ്രസവത്തെ അറിയിക്കുന്ന കുരവ കേട്ട് "ഇത് മന്ത്രി" എന്നും ആഞ്ഞിലിമൂട്ടിൽ നിന്ന് കുറച്ചു കഴിഞ്ഞ് കുരവ കേട്ടപ്പോൾ "ഇത് രാജാവ്" എന്നും നമ്പൂതിരിമാർ പ്രവചിച്ചതായിട്ടാണ് ഐതിഹ്യം. കോയിക്കലേത്തു പേഷ്ക്കാരുടെയും, തിരുമേനിയുടെയും, ജനനസമയത്ത് ചെയ്ത ഈ പ്രവചനം ഫലപ്രാപ്തിയിൽ എത്തിയെന്ന് പറയേണ്ടതില്ലല്ലോ. 1751-ൽ (926) ആരംഭിച്ച്, ആറു വർഷത്തിലൊരിക്കൽ നടത്തിവരുന്ന മുറജപത്തോട് അനുബന്ധിച്ചുള്ള ഈ ഐതിഹ്യവും തിരുമേനിയുടെ വയസ്സും കൂടെ പരിഗണിച്ചാൽ 1781 മകര (956) മാസത്തിലാണ് ജനിച്ചതെന്ന് വിചാരിക്കേണ്ടിയിരിക്കുന്നു.

സുറിയാനിക്കാരുടെ സുദീർഘവും സംഭവബഹുലവുമായ ചരിത്രത്തിൽ ഏറ്റവും അന്ധകാരാവൃതമായ ഒരു ഘട്ടത്തിലാണ് തിരുമേനി ഭൂജാതനായത്. ആധുനിക തിരുവിതാംകൂർ രാജ്യത്തെ ഏകീകരിച്ച മാർത്താണ്ഡവർമ്മ മഹാരാജാവ് 1758-ൽ നാടുനീങ്ങി. അദ്ദേഹത്തിന്റെ ഭരണാരംഭത്തിൽ വേണാടിന്റെ വടക്കേ അതിർത്തി അഞ്ചുതെങ്ങായിരുന്നു. തിരു

വിതാംകോട്ടു പാർത്തിരുന്ന ഏതാനും സുറിയാനി ക്രിസ്ത്യാനികളും പോർട്ടുഗീസ് മിഷനറിമാരാൽ മതപരിവർത്തനം ചെയ്യപ്പെട്ട കുറെ മുക്കുവരും മാത്രമായിരുന്നു അദ്ദേഹത്തിന്റെ ക്രിസ്ത്യാനി പ്രജകൾ. സുറിയാനി ക്രിസ്ത്യാനികളിൽ മഹാഭൂരിപക്ഷവും അദ്ദേഹം കീഴടക്കിയ രാജ്യങ്ങളിൽ താമസിച്ചിരുന്നു. കേണൽ മൺട്രോയുടെ വാക്കുകളിൽ "സുറിയാനിക്കാരുടെ വിയോജനം വിശ്വാസവിപരീതവും വിപ്ലവകരവുമായി പരിഗണിച്ച റോമൻ കത്തോലിക്കർ അവരെ അടങ്ങാത്ത വൈരാഗ്യത്തോടെ മർദ്ദിച്ചു. ഇവരുടെ നിസ്സഹായാവസ്ഥ കണ്ട രാജാക്കന്മാർ കവർച്ചയ്ക്കും പരിഹാസത്തിനും പറ്റിയ ഉപകരണങ്ങളായി അവരെ പരിഗണിച്ചു. അവർക്ക് മതപരമായ പുസ്തകങ്ങളോ, ബോധനമോ, പട്ടക്കാരോ ഇല്ലാതെ വന്നു. ജെസ്യൂട്ടുകളുമായി ഉണ്ടായ യോജിപ്പു മൂലം അവരുടെ പരിശുദ്ധമായ മതവും, സന്മാർഗ്ഗരീതിയും, അവരുടെ പ്രത്യേകതയായിരുന്ന ഉന്നത സ്വഭാവവും നഷ്ടപ്പെട്ടിരുന്നു. നീചത്വവും വിശ്വാസ വഞ്ചനയും അവരുടെ നയത്തിന്റെ പ്രത്യേകതയായിരുന്നു. ഡച്ചുകാർ സുറിയാനിക്കാരെ അവരുടെ വിധിക്ക് ഉപേക്ഷിച്ചുകളഞ്ഞു. തിരുവിതാംകൂർ രാജാവിന് അവരുടെ രാജ്യങ്ങളിന്മേൽ ഉണ്ടായ വിജയം, ഇതിലും ഉപരിയായ കഷ്ടതകൾക്ക് അവരെ വിധേയരാക്കി. നിഷ്ക്കരുണമായ ആ ഏകാധിപത്യ ഗവൺമെന്റിന്റെ വിനാശകരമായ സ്വാധീനം എത്രയും രൂക്ഷമായ തോതിൽ അവരെ ബാധിക്കുകയും, അവർ ദാരിദ്ര്യത്തിന്റെയും അധോഗതിയുടെയും ഏറ്റം താഴ്ന്ന പടിയിലേക്ക് നിപതിക്കുകയും ചെയ്തു."[2] ഇത് അതിശയോക്തിപരമായ ഒരു വിവരണമാണെന്നാണ് തിരുവിതാംകൂർ സ്റ്റേറ്റു മാനുവലിൽ ടി. കെ. വേലുപ്പിള്ള പ്രസ്താവിച്ചിരിക്കുന്നത്. പത്തു വർഷത്തോളം തിരുവിതാംകൂറിൽ താമസിച്ച് റസിഡന്റ്, ദിവാൻ എന്നീ ഉദ്യോഗങ്ങൾ പ്രശസ്തമായി വഹിക്കുകയും സുറിയാനിക്കാരുടെ ചരിത്രപരവും മതപരവും സാമൂഹ്യവുമായ പ്രശ്നങ്ങളിൽ അതീവ താല്പര്യം പ്രദർശിപ്പിക്കുകയും ചെയ്ത കേണൽ മൺട്രോ തന്റെ തിരുവിതാംകൂറിലെ ഔദ്യോഗിക ജീവിതത്തിന്റെ അവസാനഘട്ടത്തിൽ ചെയ്ത ഈ പ്രസ്താവന അടിസ്ഥാനരഹിതമാണെന്നു വിചാരിക്കാൻ ന്യായമില്ല. കേണൽ മൺട്രോയുടെ കാലം വരെ ഗവൺമെന്റ് സർവ്വീസിൽ ക്രിസ്ത്യാനികൾക്ക് പ്രവേശനം ഇല്ലായിരുന്നു. ക്രിസ്ത്യൻ ദേവാലയങ്ങളിലെ പെരുനാളുകൾ നടത്തുന്നതിന് ഗവൺമെന്റിലേക്ക് ഒരു നികുതി നല്കേണ്ടിയിരുന്നു. ഹിന്ദുക്കളുടെ മതപരമായ ചടങ്ങുകൾക്ക് പല ഊഴിയവേലകളും ക്രിസ്ത്യൻ പ്രജകൾ ചെയ്യേണ്ടിയിരുന്നു.[3] ഡോക്ടർ ബുക്കാനൻ "ക്രിസ്ത്യൻ റിസേർച്ചസ് ഇൻ ഏഷ്യ" എന്ന ഗ്രന്ഥത്തിൽ (p. 115) 1806-ൽ ചെങ്ങന്നൂർ സന്ദർശിച്ചപ്പോൾ ചുറ്റും ദാരിദ്ര്യത്തിന്റെയും രാഷ്ട്രീയമായ അധഃപതനത്തിന്റെയും ചിഹ്നങ്ങൾ കണ്ടു എന്നും പള്ളികളിലും ജനങ്ങളിലും നഷ്ടീഭവിച്ച മഹിമയുടെ ലക്ഷ്യങ്ങൾ ദൃശ്യമായിരുന്നു എന്നും റോമൻ കത്തോലിക്കരുടെ

ആഗമനാനന്തരമുണ്ടായ മർദ്ദനങ്ങൾ നിമിത്തം രാജാക്കന്മാരുടെ സംര ക്ഷണം നേടിയ സുറിയാനിക്കാർക്ക് പഴയ പദവികൾ അനുവദിച്ചിരുന്നു എങ്കിലും കാലക്രമേണ ഈ രാജാക്കന്മാർ അവരുടെ സ്വത്തുക്കൾ അധീ നപ്പെടുത്തി അവരെ നിർദ്ധനാവസ്ഥയിൽ ആക്കിയെന്ന് സുറിയാനിക്കാർ പറഞ്ഞു എന്നും രേഖപ്പെടുത്തിയിരിക്കുന്നു. 1812 ഏപ്രിൽ 20 ന് 8-ാം മാർത്തോമ്മാ മദ്രാസ് ഗവൺമെന്റിന് അയച്ച എഴുത്തിൽ "മതപരമായ കാര്യങ്ങളിൽ വലിയ ശല്യങ്ങൾ ഇല്ലെങ്കിലും സർക്കാർ ഉദ്യോഗസ്ഥന്മാർ സുറിയാനിക്കാരെ ഞെരുക്കുന്നതായി" പ്രസ്താവിച്ചിരിക്കുന്നു.[4]

പതിനെട്ടാം ശതകത്തിന്റെ ഉത്തരാർദ്ധത്തിൽ തിരുവിതാംകൂറിൽ 35000 പുത്തൻകൂർ സുറിയാനിക്കാരും അവർക്ക് 55 പള്ളികളും ഉണ്ടായിരുന്നു എന്ന് വാർഡ് ആൻഡ് കോണർ എഴുതിയ Memoirs of Survey of Travan-core and Cochin എന്ന ഗ്രന്ഥത്തിൽ കാണുന്നു (p. 147). പള്ളികളുടെ എണ്ണത്തെക്കുറിച്ച് ചരിത്രകാരന്മാരുടെ ഇടയിൽ സാരമായ അഭിപ്രായ വ്യത്യാസം ഇല്ല. എന്നാൽ പുത്തൻകൂർ സുറിയാനിക്കാരുടെ സംഖ്യ 50,000 ആയിരുന്നു എന്ന് പയോളിയും, 80,000 ആയിരുന്നു എന്ന് ഡോക്ടർ കെറും (1806-ൽ) 10000 എന്ന് മൺട്രോയും പറഞ്ഞിരിക്കുന്നു. 1822-ൽ സി. എം. എസ്. മിഷനറിമാർ റസിഡന്റിനയച്ച ഒരെഴുത്തിൽ,[5] തങ്ങളുടെ നിഷ്കൃ ഷ്ടമായ അന്വേഷണത്തിൽ 55 പള്ളികളിലായി 13,000 പുത്തൻകൂർ സുറി യാനി കുടുംബങ്ങളെങ്കിലുമുണ്ടെന്ന് പറഞ്ഞിരിക്കുന്നു. കേണൽ മൺട്രോ യുടെ എഴുത്തിൽ 10000 എന്ന് എഴുതിയിരിക്കുന്നത് കുടുംബങ്ങളെ ഉദ്ദേ ശിച്ചായിരിക്കും എന്ന് അനുമാനിക്കുന്നതിന് ഇത് പ്രേരിപ്പിക്കുന്നു.

പുത്തൻകൂർ സുറിയാനിക്കാരിൽ ഭൂരിപക്ഷവും നിർദ്ധനരും കൂലിവേല കൊണ്ട് കാലയാപനം ചെയ്യുന്നവരുമായിരുന്നു. മറ്റുള്ളവർ കൃഷിയിലും കച്ചവടത്തിലും ഏർപ്പെട്ടിരുന്നു. സാമൂഹ്യപദവിയിൽ ഉയർന്ന പലരും സുറിയാനിക്കാരുടെ ഇടയിൽ ഉണ്ടായിരുന്നു എങ്കിലും, ധനവാന്മാരെന്നു പറയത്തക്കവണ്ണം ആരും തന്നെ ഇല്ലായിരുന്നു. 5000 രൂപയിൽ കൂടുതൽ വിലപിടിപ്പുള്ള സ്വത്തുള്ളവർ തന്നെ വളരെ കുറവായിരുന്നു.[5]

തിരുമേനിയുടെ ജനനകാലത്ത് മലങ്കരസഭയെ ഭരിച്ചിരുന്നത് മാർ ത്തോമ്മാ ആറാമൻ (വലിയ മാർ ദീവന്നാസ്യോസ്) ആയിരുന്നു. മാർ ത്തോമ്മാ അഞ്ചാമൻ 1765-ൽ കാലം ചെയ്തതിനു ശേഷം 1808 വരെ നീണ്ടുനിന്ന ഇദ്ദേഹത്തിന്റെ ഭരണകാലം കലാപങ്ങളും അസ്വസ്ഥതകളും നിറഞ്ഞ ഒന്നായിരുന്നു. പുത്തൻകൂർ സുറിയാനിക്കാരെ വീണ്ടും റോമാ നുകത്തിനു കീഴ്പ്പെടുത്തുന്നതിനായി രാജസേവകനും പ്രബലനുമായി രുന്ന മാത്തൂത്തരകൻ ചതുരുപായങ്ങളും പ്രയോഗിച്ചതും ഇദ്ദേഹത്തിന്റെ കാലത്തു തന്നെ.

കാർത്തികപ്പള്ളി താലൂക്കിൽ, ചേപ്പാട്ടും കാർത്തികപ്പള്ളിയിലുമേ, അക്കാലത്തു ക്രിസ്തീയ ദേവാലയങ്ങൾ ഉണ്ടായിരുന്നുള്ളു. പള്ളിപ്പാട്, കാരിച്ചാൽ തുടങ്ങിയ സ്ഥലങ്ങൾ അന്ന് ചേപ്പാട് ഇടവകയിൽ ഉൾപ്പെട്ടിരുന്നു. സുറിയാനിക്കാരുടെ ഒരു പുരാതന കേന്ദ്രമായ ചേപ്പാട് സുറിയാനി സംസ്കാരത്തിന്റെ നികേതനവുമായിരുന്നു. അവിടെയുണ്ടായിരുന്ന വിപുലമായ ഗ്രന്ഥസമുച്ചയം ഉദയംപേരൂർ സുന്നഹദോസിനു ശേഷം ആർച്ച് ബിഷപ്പ് മെനേസിസ് അഗ്നിക്കിരയാക്കിയതായി റോമൻ കത്തോലിക്കാ ചരിത്രകാരന്മാർ തന്നെ സമ്മതിക്കുന്നുണ്ട്. ഫാ. ബർണ്ണാർഡ് എഴുതിയ "മാർത്തോമ്മാ ക്രിസ്ത്യാനികൾ" എന്ന ഗ്രന്ഥത്തിൽ (രണ്ടാം പുസ്തകം 50-ാം പുറം) കാണുന്നതിപ്രകാരമാണ്: "സുന്നഹദോസ് അവസാനിച്ച ഉടനെ മെനേസിസ് മെത്രാപ്പോലീത്താ പള്ളികൾക്ക് ആത്മപാലകന്മാരെ (വികാരി) മാരെ നിശ്ചയിക്കയും അവർക്ക് അധികാരപത്രം കൊടുക്കുകയും ചെയ്തു. അനന്തരം പള്ളി സന്ദർശനത്തിനായി പുറപ്പെട്ടു. അതു ചില പ്രത്യേകോദ്ദേശ്യങ്ങൾ നിമിത്തമായിരുന്നു. സുറിയാനി ഗ്രന്ഥങ്ങളെ നിശ്ശേഷം നശിപ്പിച്ചുകളയണമെന്നുള്ളതായിരുന്നു അവയിൽ പ്രഥമവും പ്രധാനവുമായിരുന്നത്. അദ്ദേഹം പലയിടങ്ങളിൽ ഗ്രന്ഥദഹനം നടത്തിയിട്ടുണ്ട്. എന്നാൽ അങ്കമാലി, ചെങ്ങന്നൂർ, കുഴിയൻകുളങ്ങര എന്നീ സ്ഥലങ്ങളിൽ വച്ചാണ് അത്യധികമായ ഗ്രന്ഥനാശം വരുത്തിക്കൂട്ടിയത്." കുഴിയൻകുളങ്ങര ഇപ്പോൾ ചേപ്പാട് എന്ന് അറിയപ്പെടുന്നു എന്ന് ആ ഗ്രന്ഥത്തിൽ 6-ാം വശത്ത് പ്രസ്താവിച്ചിട്ടുണ്ട്.

1. പാലക്കുന്നത്ത് അബ്രഹാം മല്പാൻ, By Rev. M. C. George (p. 26).
2. Letter from Col. Munro to the chief Secretary to the Govt. of Fort St. George quoted in *Travancore State Manual*. By T. K. Velu Pillai, p. 276.
3. *State Manual*, Nagam Aiyah, Vol. I, p. 463, 472, 473.
4. *Malabar Syrians and the C.M.S.*, P. Cherian, p. 68.
5. Letter to Col. Neivall Resident, dated March 13-8-1822 from Bailey, Fenn and Baker No. 1 in Appendix D. in P. Cherianís *Malabar Syrians and the C.M.S.*

# 2

# മെത്രാൻ സ്ഥാനാഭിഷേകം വരെ

തിരുമേനിയുടെ വിദ്യാഭ്യാസത്തെക്കുറിച്ചോ, കശ്ശീശാ സ്ഥാനപ്രാപ്തി യെക്കുറിച്ചോ, വിശ്വാസയോഗ്യമായ യാതൊരു വിവരവും കിട്ടിയിട്ടില്ല. മെത്രാൻ സ്ഥാനാരോഹണത്തിനു മുമ്പു തിരുമേനി പീലിപ്പോസ് മല്പാൻ എന്ന് അറിയപ്പെട്ടിരുന്നതിൽ നിന്നു തിരുമേനി പണ്ഡിതനായ ഒരു പട്ട ക്കാരനായി അംഗീകരിക്കപ്പെട്ടിരുന്നുവെന്നു കാണാം. തിരുമേനിയുടെ ജനനകാലത്തെയും അക്കാലത്ത് സാധാരണ പട്ടം കൊടുക്കുന്ന പ്രായ ത്തേയും പരിഗണിക്കുമ്പോൾ, തിരുമേനി കശ്ശീശാപട്ടം സ്വീകരിച്ചത് വലിയ മാർ ദീവന്നാസ്യോസിൽ (മാർത്തോമ്മാ ആറാമൻ) നിന്നായിരുന്നു എന്ന് അനുമാനിക്കേണ്ടിയിരിക്കുന്നു.

വലിയ മാർ ദീവന്നാസ്യോസ് 1808 മീനം 25-ാം തീയതി കാലം ചെയ്തു. അക്കാലത്ത് ബ്രിട്ടീഷ് ആധിപത്യം തിരുവിതാംകൂറിൽ വേരുറച്ചു കഴി ഞ്ഞിരുന്നു. 1795-ൽ ധർമ്മരാജാവ് ഈസ്റ്റ് ഇന്ത്യാ കമ്പനിയുമായി ഉണ്ടാ ക്കിയ ഉടമ്പടി തിരുവിതാംകൂറിനെ വിദേശീയാക്രമണ കാലത്ത് സഹാ യിക്കുന്നതിനെ മാത്രം പരാമർശിച്ചിട്ടുള്ളതായിരുന്നു. എന്നാൽ 1805-ലെ ഉടമ്പടിയിൽ ഉഭയരാഷ്ട്രങ്ങളുടെയും ക്ഷേമത്തോടും, തിരുവിതാംകൂറിന്റെ ആഭ്യന്തര താല്പര്യങ്ങളുടെ പുരോഗതിയോടും ജനങ്ങളുടെ ഐശ്വര്യ ത്തോടും ബന്ധപ്പെട്ട എല്ലാ സംഗതികളെയും കുറിച്ച് ബ്രിട്ടീഷ് ഗവൺ മെന്റ് ആവശ്യമെന്ന് തീരുമാനിച്ച് യഥാകാലങ്ങളിൽ, മഹാരാജാവിന് നൽ കുന്ന ഉപദേശങ്ങൾക്ക്, അതീവ പരിഗണന നല്കിക്കൊള്ളാമെന്ന് ബാല രാമവർമ്മ മഹാരാജാവ് വാഗ്ദാനം ചെയ്തു.

ബ്രിട്ടീഷ് ആധിപത്യം അവസാനിപ്പിക്കാൻ 1809-ൽ വേലുത്തമ്പി ദളവാ ചെയ്ത ശ്രമം വിഫലമാകുകയും, ആത്മഹത്യ ചെയ്ത അദ്ദേഹത്തിന്റെ മൃതശരീരം, 1809-മുതൽ റസിഡണ്ടായിരുന്ന കേണൽ മക്കാളിയുടെ ഉത്ത രവനുസരിച്ച്, കണ്ണമ്മൂലയിൽ അനേകദിവസം കഴുവിൽ പ്രദർശിപ്പിക്കു കയും ചെയ്തു. 1810-ൽ കേണൽ മൺട്രോ റസിഡന്റായി നിയമിക്കപ്പെട്ടു. അദ്ദേഹം 1814 വരെ ദിവാൻ പദവും വഹിച്ചു. 1811-ൽ റാണി ഗൗരി ലക്ഷ്മി ഭായി സ്ഥാനാരോഹണം ചെയ്ത അവസരത്തിൽ ചെയ്ത പ്രസംഗത്തിൽ "തന്റെ രാജ്യത്തെ സംബന്ധിക്കുന്ന എല്ലാ കാര്യങ്ങളും കേണൽ മൺ ട്രോയെ ഭരമേല്പിക്കുന്നു എന്നും, അദ്ദേഹത്തെ ജ്യേഷ്ഠ സഹോദരനായി കരുതുന്നു" എന്നും പ്രസ്താവിച്ചിരുന്നു. ബ്രിട്ടീഷ് ശക്തിയുടെ നിരങ്കുശ

മായ പ്രവർത്തനത്തിന് തികച്ചും വിധേയമായ ഒരു സ്ഥിതിയാണ് അന്നു തിരുവിതാംകൂറിൽ ഉണ്ടായിരുന്നത്. ഭരണ തന്ത്രജ്ഞനും മർദ്ദിതവർഗ്ഗങ്ങളുടെ ബന്ധുവും ആയിരുന്ന മഹാനായ മൺട്രോ തിരുവിതാംകൂറിലെ സാമൂഹ്യ അനീതികളെ ഉച്ചാടനം ചെയ്യുന്നതിൽ ബദ്ധശ്രദ്ധനായിരുന്നു. തീക്ഷ്ണതയുള്ള പ്രൊട്ടസ്റ്റന്റു ക്രിസ്ത്യാനിയായിരുന്ന മൺട്രോ, തിരുവിതാംകൂറിലും കൊച്ചിയിലും ഉള്ള റോമാ സഭാംഗങ്ങളല്ലാത്ത ക്രിസ്ത്യാനികളെ സഹതാപത്തോടെ വീക്ഷിക്കുകയും അവരുടെ രാഷ്ട്രീയവും, സാമൂഹ്യവും, സാമ്പത്തികവും, മതപരവുമായ പ്രശ്നങ്ങളുടെ പരിഹാരത്തിനു സഹായഹസ്തം നീട്ടുകയും ചെയ്തു.

ഈ കാലഘട്ടത്തിലാണു സുറിയാനിസഭയിലെ വൈദികരുടെ വിദ്യാഭ്യാസത്തിനായി ഒരു സെമിനാരി സ്ഥാപിക്കുന്നതിന് പുലിക്കോട്ടിൽ ജോസഫ് റമ്പാൻ ഉദ്യമിച്ചത്. ഈ സംരംഭത്തെ കേണൽ മൺട്രോ പ്രോത്സാഹിപ്പിക്കുകയും വട്ടിപ്പണത്തിന്റെ പലിശയിൽ കുടിശികയുണ്ടായിരുന്ന 3360 രൂപ ജോസഫ് റമ്പാനെ ഏൽപ്പിക്കുകയും ചെയ്തു. സെമിനാരി പണിയുന്നതിന് തിരുവിതാംകൂർ ഗവൺമെന്റിൽ നിന്ന് 16 ഏക്കർ സ്ഥലം കോട്ടയത്ത് കരമൊഴിവായി കിട്ടി. 1813 ഫെബ്രുവരിയിൽ സെമിനാരിക്ക് അടിസ്ഥാനമിടുകയും 1815 മാർച്ചിൽ അവിടെ വിദ്യാഭ്യാസം ആരംഭിക്കുകയും ചെയ്തു.

ഒരു ഇംഗ്ലീഷ് വൈദികൻ, സെമിനാരിയിൽ ഉണ്ടായിരിക്കണമെന്ന് മൺട്രോ ആരംഭം മുതൽ തന്നെ കരുതിയിരുന്നു. ഈ ആഗ്രഹം മദ്രാസിൽ ആയിടെ സ്ഥാപിച്ചിരുന്ന, സി. എം. എസിന്റെ കറസ്പോൺഡിംഗ് സെക്രട്ടറിയായിരുന്ന റവ. മാർമഡ്യൂക്ക് തോംപ്സനെ അദ്ദേഹം അറിയിച്ചു. മൺട്രോ ആദ്യം എഴുതിയപ്പോൾ അതനുസരിച്ച് പ്രവർത്തിക്കുന്നതിനു റവ. തോംപ്സന് സാധിച്ചില്ല. കുറച്ചുനാൾ കഴിഞ്ഞു തോമസ് നോർട്ടൻ എന്ന മിഷനറി ഇംഗ്ലണ്ടിൽ നിന്ന് സിലോണിലേക്കു തിരിച്ചിട്ടുണ്ടെന്ന് അറിഞ്ഞ്, സെമിനാരിയുടെ മേൽനോട്ടത്തിന് ഒരു ഇംഗ്ലീഷ് വൈദികനെ ലഭിക്കുന്ന കാര്യത്തിൽ, മൺട്രോയ്ക്ക് അപ്പോഴും ജാഗ്രതയുണ്ടോ എന്ന് റവ. തോംപ്സൻ അന്വേഷിച്ചു. അതിനു താൻ വളരെ ആഗ്രഹിക്കുന്നു എന്നു മൺട്രോ അറിയിച്ചതനുസരിച്ച്, അപ്പോഴേക്ക് സിലോണിൽ എത്തിയ നോർട്ടൺ, തിരുവിതാംകൂറിൽ ചെന്ന് മൺട്രോയെ കാണുവാൻ മദ്രാസ് കറസ്പോൺഡിംഗ് കമ്മിറ്റി നിർദ്ദേശിച്ചു. നോർട്ടൻ 1816 മേയ് മാസത്തിൽ ആലപ്പുഴ എത്തി. താമസിയാതെ കൊല്ലത്തു വച്ചു മെത്രാപ്പോലീത്തായും റസിഡണ്ടും നോർട്ടനും കൂടി ആലോചിച്ചശേഷം, നോർട്ടൻ ആലപ്പുഴ സ്ഥിരതാമസമാക്കിക്കൊണ്ട്, മുറയ്ക്കു കോട്ടയത്തിനു പോകുന്നതിനു റസിഡണ്ടു നിർദ്ദേശിച്ചു. സുറിയാനിപ്പള്ളികളിൽ പ്രസംഗിക്കുന്നതിനുള്ള അനുവാദവും മെത്രാപ്പോലീത്താ നോർട്ടനു കൊടുത്തു.

(ഈ ഖണ്ഡികയിലെ വിവരങ്ങൾ, പി. ചെറിയാന്റെ *മലബാർ സിറിയൻസും സി. എം. എസും* എന്ന ഗ്രന്ഥം എട്ടാം അദ്ധ്യായത്തിൽ നിന്ന് എടുത്തിട്ടു ള്ളതാണ്).

സെമിനാരിയുടെ മേൽനോട്ടത്തിന്, നോർട്ടനെ മെത്രാപ്പോലീത്തായോ ടുകൂടി അവിടെ താമസിപ്പിക്കുന്നതിന് മൺട്രോ നിർദ്ദേശിച്ചു എന്നും, എന്നാൽ "ഒരു ഭിന്ന മതാവലംബിയായ നോർട്ടനെ സെമിനാരിയിൽ താമ സിപ്പിക്കുന്നത് മതസംബന്ധമായ തർക്കങ്ങൾക്കും തന്മൂലം അനിഷ്ട സംഭ വങ്ങൾക്കും ഇടയാക്കിയേക്കും" എന്നു മെത്രാപ്പോലീത്താ മറുപടി കൊടു ത്തതുകൊണ്ടാണ്, നോർട്ടന്റെ സ്ഥിരതാമസം ആലപ്പുഴയാക്കിയതെന്നു മാണ് ഇം. എം. ഫിലിപ്പ് "മാർത്തോമ്മാ ശ്ലീഹായുടെ ഇൻഡ്യൻസഭ"യിൽ പ്രസ്താവിച്ചിരിക്കുന്നത് (p. 199). എന്നാൽ കോട്ടയത്ത് താമസസൗകര്യം ഇല്ലാതിരുന്നതുകൊണ്ടും, സെമിനാരിയുടെ പണി പൂർത്തിയാകാതെ ഇരു ന്നതുകൊണ്ടും ആലപ്പുഴ സുറിയാനിക്കാർക്കും റോമൻ കത്തോലി ക്കർക്കും കേന്ദ്രസ്ഥാനമായിരുന്നതു കൊണ്ടും ഒരു വലിയ വാണിജ്യ കേന്ദ്രവും തുറമുഖവുമായിരുന്ന ആ സ്ഥലത്ത് ക്ഷേത്രങ്ങളും ബ്രാഹ്മ ണരും കുറവായിരുന്നതുകൊണ്ടുമാണ് ആലപ്പുഴ സ്ഥിരതാമസസ്ഥലമായി തിരഞ്ഞെടുത്തതെന്നു പി. ചെറിയാൻ പറയുന്നു (*മലബാർ സുറിയാനി ക്കാരും സി. എം. എസും,* p. 98 & 99). നോർട്ടൻ തിരുവിതാംകൂറിൽ വരാ നിടയായ സാഹചര്യങ്ങളുടെ വെളിച്ചത്തിൽ ചെറിയാൻ പറയുന്ന കാര ണങ്ങൾ വിശ്വസിക്കുവാൻ വളരെ പ്രയാസം തോന്നുന്നു. സുറിയാനി ക്കാരെ സംബന്ധിച്ചിടത്തോളം ആലപ്പുഴ, കോട്ടയത്തേക്കാൾ കേന്ദ്രസ്ഥാ നമായിരുന്നിട്ടില്ല. നോർട്ടൻ ആലപ്പുഴ ചെല്ലുന്ന കാലത്ത്, പുത്തൻകൂർ സുറിയാനിക്കാർക്ക് അവിടെ ഒരു ദേവാലയം പോലും ഉണ്ടായിരുന്നില്ല. ആലപ്പുഴയിൽ ക്ഷേത്രങ്ങളും, ബ്രാഹ്മണരും കുറവായിരുന്നുവെന്ന് പറ യുന്നതും രസാവഹമായ ഒരു കാരണം തന്നെ. തിരുവിതാംകൂറിൽ അന്ന് സർവാധികാരം നടത്തിയിരുന്ന മൺട്രോ വിചാരിച്ചാൽ, കോട്ടയത്ത് താമ സസൗകര്യം ഉണ്ടാകുകയില്ലായിരുന്നുവെന്ന് വിശ്വസിക്കുന്നതെങ്ങനെ?

സെമിനാരിയിൽ അന്ന് 25 വിദ്യാർത്ഥികൾ ഉണ്ടായിരുന്നു. മാർ ദീവ ന്നാസ്യോസിന്റെ കാലശേഷം 1817 മാർച്ചിൽ ബെയിലിയും പത്നിയും സെമിനാരിയിൽ സജ്ജീകരിച്ച താല്ക്കാലിക വസതിയിൽ താമസിച്ച തായും അവർ സി. എൻ. ഐ. കുന്നിൽ പണിത ഭവനത്തിലേക്ക് മാറിയ പ്പോൾ ഫെന്നും പത്നിയും അവിടെ പാർത്തതായും ചെറിയാൻ തന്നെ പറയുന്നുണ്ട് (p. 129). ഈ സൗകര്യം നോർട്ടന്റെ കാര്യത്തിലും ചെയ്യാ മായിരുന്നതല്ലേ. മാർ ദീവന്നാസ്യോസ് രണ്ടാമൻ (സെമിനാരി സ്ഥാപ കൻ), മാർ പീലക്സീനോസ്, മാർ ദീവന്നാസ്യോസ് മൂന്നാമൻ എന്നീ തിരുമേനിമാർ മിഷനറിമാരോട് സൗഹാർദ്ദപുരസ്സരം സഹകരിച്ചിരുന്നു

എന്നും ചേപ്പാട്ട് മാർ ദീവന്നാസ്യോസിന്റെ മനോഭാവം ഇതിൽ നിന്നു തികച്ചും വിഭിന്നമായിരുന്നുവെന്നുമുള്ള ചെറിയാന്റെ അഭിപ്രായത്തിന് അനുയോജ്യമായ ഒരു അനുമാനത്തിൽ അദ്ദേഹം എത്തിച്ചേർന്നതിൽ അത്ഭുതപ്പെടുവാനില്ല. എന്നാൽ അദ്ദേഹത്തിന്റെ ഗ്രന്ഥത്തിൽ ഉദ്ധരിച്ചിട്ടുള്ള നോർട്ടന്റെ ചില പ്രസ്താവനകൾ (p. 97) ഇ. എം. ഫിലിപ്പിന്റെ വിവരണം ശരിയാണെന്ന് വിശ്വസിക്കാൻ പ്രേരിപ്പിക്കുന്നു. മെത്രാപ്പോലീത്തായുമായുള്ള സംഭാഷണത്തെക്കുറിച്ച് നോർട്ടൻ പറയുന്നു. "നാം നവീകരണത്തിനു ശ്രമിച്ച്, അവരുടെ ആരാധനാരീതികൾ മാറ്റി, അവരെ ഇംഗ്ലീഷ് വൈദികാധിപത്യത്തിൻ കീഴിൽ വരുത്തുമെന്ന ഭീതി, മെത്രാനും അദ്ദേഹത്തേക്കാൾ കൂടുതലായി വൈദികർക്കും ജനങ്ങൾക്കുമുള്ളതായി തോന്നി. മെത്രാൻ തങ്ങളെ ഇംഗ്ലീഷുകാർക്ക് ഒറ്റിക്കൊടുക്കുവാൻ പോകുന്നു എന്നു പറഞ്ഞുകൊണ്ട് ചിലർ സുറിയാനിസഭ വിട്ടു റോമാസഭയിൽ ചേരുക പോലും ചെയ്തു" (പി. ചെറിയാൻ, പേജ് 97). വിശ്വാസത്തിൽ ഐകരൂപ്യം ഇല്ലാതിരുന്നതിനാൽ ഇംഗ്ലീഷുകാരുമായുള്ള ബന്ധത്തെ സുറിയാനിക്കാർ ആശങ്കയോടെ വീക്ഷിച്ചിരുന്നുവെന്ന് ഇതിൽ നിന്ന് സ്പഷ്ടമാണ്.

മാർ ദീവന്നാസ്യോസ് രണ്ടാമൻ ഒരു പിൻഗാമിയെ വാഴിക്കാതെ 1816 നവംബർ 24-ാം തീയതി ഇഹലോകവാസം വെടിഞ്ഞു. പിന്നീട് എട്ടു മാസക്കാലം ആഞ്ഞൂർ മാർ പീലക്സിനോസും അതിനുശേഷം പുന്നത്ര മാർ ദീവന്നാസ്യോസും മലങ്കരസഭാ ഭരണം നടത്തി. അതുവരെയുള്ള ഘട്ടത്തെ നോർട്ടന്റെയും കേണൽ മൺട്രോയുടെയും വാക്കുകളിൽ തന്നെ വിവരിക്കുന്നതിൽ നിന്ന് മലങ്കരസഭമേൽ ഇവർക്കുണ്ടായിരുന്ന സ്വാധീനത്തിന്റെ വലിപ്പം മനസ്സിലാകുന്നതാണ് (നോർട്ടൻ 1817 ഫെബ്രുവരി 28-ാം തീയതി മദ്രാസ് കറസ്പോൺഡിംഗ് കമ്മിറ്റി സെക്രട്ടറിക്ക് അയച്ച കത്തിൽ നിന്നും. പി. ചെറിയാൻ, പേജ് 106 & 107). മാർ ദീവന്നാസ്യോസ് രണ്ടാമന്റെ നിര്യാണ വൃത്താന്തം നോർട്ടൻ ഉടൻ തന്നെ കൊച്ചിയിൽ ചെന്ന് റസിഡണ്ടിനെ അറിയിക്കുകയും പിൻഗാമിയായി തൊഴിയൂർ മാർ പീലക്സിനോസിനെ ശുപാർശ്ശ ചെയ്യുകയും ചെയ്തു. ഇതേക്കുറിച്ച് കത്തനാരന്മാരുടെ അഭിപ്രായം ആരായുന്നതിന് നോർട്ടനോട് റസിഡണ്ട് ആവശ്യപ്പെട്ടു. പട്ടക്കാർ മാർ പീലക്സിനോസിന് അനുകൂലമായ അഭിപ്രായം പ്രകടിപ്പിച്ചു. ഈ വിഷയത്തെക്കുറിച്ച് ചർച്ച ചെയ്യുന്നതിന് നോർട്ടൻ, മാർ പീലക്സിനോസിനെ ആലപ്പുഴയ്ക്ക് ക്ഷണിച്ചു. അദ്ദേഹം ജനുവരി 2-ാം തീയതി ആലപ്പുഴ എത്തി. മലങ്കര മെത്രാപ്പോലീത്താ സ്ഥാനം സ്വീകരിക്കുന്നതിന് അദ്ദേഹത്തിന് സമ്മതമാണോയെന്ന് നോർട്ടൻ ചോദിക്കുകയും, സമ്മതമാണെങ്കിൽ സഭയുടെ പുരോഗതിക്ക് ആവശ്യമെന്നു കാണുന്ന നടപടികളിൽ മിഷനറിമാരുമായി യോജിച്ച് പ്രവർത്തിക്കുമോയെന്ന് അന്വേഷിക്കുകയും ചെയ്തു. റസിഡന്റും മിഷനറിമാരും, കാലം

ചെയ്ത മെത്രാപ്പോലീത്തായ്ക്ക് നൽകിവന്നതുപോലെയുള്ള സഹായം ലഭിക്കുന്നതായാൽ, നിയമിക്കപ്പെടുന്നപക്ഷം, മെത്രാപ്പോലീത്താ സ്ഥാനം സ്വീകരിക്കാമെന്നു മാർ പീലക്സിനോസ് സമ്മതിച്ചു. കേണൽ മൺട്രോ യാൽ അധികാരപ്പെടുത്തപ്പെട്ടിരുന്നതനുസരിച്ച്, നോർട്ടൻ ആ ഉറപ്പ് മെത്രാനു നൽകി. മാർ പീലക്സിനോസിന്റെ നിർലോപമായ സഹകരണം തങ്ങൾക്ക് ലഭിക്കുമെന്നും, മിഷനറിമാരുടെ അഭ്യർത്ഥനയ്ക്കനുസരണ മായി പ്രവർത്തിക്കേണ്ടത് തന്റെ കർത്തവ്യമായി അദ്ദേഹം കരുതുമെന്നും നോർട്ടൻ വിശ്വസിച്ചു. താമസംവിനാ, മാർ പീലക്സിനോസിനെ മലങ്കര മെത്രാപ്പോലീത്തായായി അംഗീകരിച്ചുകൊണ്ടുള്ള രാജകീയ വിളംബരം ഉണ്ടായി.

സെമിനാരിയുടെ കാര്യക്ഷമമായ മേൽനോട്ടത്തിന് ഒരു ഇംഗ്ലീഷ് വൈദി കൻ കോട്ടയത്ത് താമസിക്കേണ്ടത് അത്യന്താപേക്ഷിതമാണെന്നുള്ള കേണൽ മൺട്രോയുടെ അഭിപ്രായപ്രകാരം ബെയിലി 1817 മാർച്ച് മുതൽ സെമിനാരിയിൽ താമസം ഉറപ്പിച്ചു. മാർ പീലക്സിനോസ് നൽകിയിരുന്ന ഉറപ്പുകൾ പാലിക്കാത്തതുകൊണ്ടോ എന്തോ, വികാരി ജനറലായിരുന്ന പുന്നത്ര ജോർജ് (കുര്യൻ) കത്തനാരെ മെത്രാനായി നിയമിക്കണമെന്ന് ബെയിലി 1817 മെയ് 30-ാം തീയതി റസിഡന്റിന് എഴുതി. ഏറ്റവും ആഗ്ര ഹിക്കത്തക്കതും ആവശ്യവുമായ ഒരു നടപടിയാണതെന്ന് കേണൽ മൺ ട്രോയ്ക്കും ബോദ്ധ്യമായി. അദ്ദേഹത്തിന്റെയും മിഷനറിമാരുടെയും അഭി പ്രായത്തിൽ, സുറിയാനിസഭയുടെ നന്മയ്ക്കായി രൂപവൽക്കരിച്ച പദ്ധതി കളുടെ ശരിയായ നിർവഹണത്തിന് വേണ്ട കാര്യക്ഷമമായ സഹായവും സഹകരണവും നല്കുന്നതിന് പര്യാപ്തമായ ആരോഗ്യസ്ഥിതിയും മന സ്ഥിതിയുമല്ല മാർ പീലക്സിനോസിനുണ്ടായിരുന്നത്. മിഷനറിമാരുടെ പദ്ധതികൾക്ക് വികാരി ജനറൽ അത്യന്തം പ്രയോജനപ്പെടുമെന്നും അദ്ദേ ഹത്തെ മാർ പീലക്സിനോസിന്റെ ജീവിതകാലത്തു തന്നെ മെത്രാനാക്കി യാൽ യാതൊരു ഭിന്നതയും ഉണ്ടാകുമെന്ന് തനിക്ക് ഭയമില്ലെന്നും മിഷ നറിമാരെ റസിഡണ്ട് അറിയിച്ചു (1817 മെയ് 31 ന് ബെയിലി അയച്ച എഴു ത്തിന് മറുപടിയായി 1817 ആഗസ്റ്റ് 6-ാം തീയതി മൺട്രോ അയച്ച എഴു ത്തിൽ നിന്ന്. പി. ചെറിയാൻ, p. 108).

റസിഡണ്ടിന്റെ നിർദ്ദേശാനുസരണം മാർ പീലക്സിനോസ്, പുന്നത്ര ജോർജ് (കുര്യൻ) കത്തനാരെ 1817 തുലാം 26-ാം തീയതി മാർ ദീവന്നാ സ്യോസ് മൂന്നാമനായി വാഴിക്കുകയും തന്റെ സ്വന്ത ഇടവകയായ തൊഴി യൂരേക്ക് മടങ്ങിപ്പോകുകയും ചെയ്തു. മാർ പീലക്സിനോസിന് സഹാ യിയായി മാർ ദീവന്നാസ്യോസ് മൂന്നാമനെ നിയമിച്ചിരിക്കുന്നതായും അതി നാൽ എല്ലാ സുറിയാനി ക്രിസ്ത്യാനികളും അദ്ദേഹത്തെ അനുസരിച്ച് നടന്നുകൊള്ളണമെന്ന് ആജ്ഞാപിക്കുന്നതായും വേറൊരു രാജകീയ

വിളംബരവും വന്നു. സഭയുടെ പുരോഗതിക്ക് ആവശ്യമെന്ന് തോന്നുന്ന സംഗതികളിൽ മിഷനറിമാരുമായി സഹകരിച്ചു കൊള്ളാമെന്ന് ഖണ്ഡിത മായ ഒരു വാഗ്ദാനം വാങ്ങിയതിനുശേഷമാണ് ഇദ്ദേഹത്തെ മെത്രാനായി വാഴിച്ചതെന്ന് തിരുവിതാംകൂർ സ്റ്റേറ്റു മാനുവലിൽ (ടി. കെ. വേലുപ്പിള്ള) പ്രസ്താവിച്ചിരിക്കുന്നതിന്റെ അടിസ്ഥാനം എന്താണെന്ന് മനസ്സിലാകു ന്നില്ല (സ്റ്റേറ്റ് മാനുവൽ, p. 731).

1818 ഒക്ടോബറിൽ ഫെൻ കോട്ടയത്ത് എത്തി. തിരുവിതാംകൂറിൽ വന്നിട്ടുള്ള മിഷനറിമാരിൽ സർവപ്രകാരേണയും സമർത്ഥനെന്ന് സമ്മ തിക്കപ്പെടുന്ന ഇദ്ദേഹം ഇംഗ്ലണ്ടിൽ അഭിഭാഷകവൃത്തി വിജയപൂർവ്വം നയി ച്ചുവന്ന ഒരു ബാരിസ്റ്ററായിരുന്നു. സെമിനാരിയിലെ പ്രിൻസിപ്പാളായി ഇദ്ദേഹം നിയമിക്കപ്പെട്ടു. 1818 ആരംഭത്തിൽ, റാണി സെമിനാരിയ്ക്ക് 20,000 രൂപ ദാനം ചെയ്തു. 1819 ജനുവരി 20-ാം തീയതി, പ്രിൻസിപ്പാളായ ഫെന്നി ന്റെയും പിൻഗാമികളുടെയും പേർക്ക് മൺട്രോ തുരുത്തും ദാനം ചെയ്യ പ്പെട്ടു. 1818 ഡിസംബർ 3-ാം തീയതി മിഷനറിമാരുടെ ആവശ്യപ്രകാരം മലങ്കരസഭയുടെ ഒരു യോഗം, മെത്രാപ്പോലീത്താ മാവേലിക്കര സുറിയാ നിപ്പള്ളിയിൽ വിളിച്ചുകൂട്ടി. 40-ൽ പരം പട്ടക്കാരും, 700-നും 800-നും മദ്ധ്യേ അയ്മേനികളും ഈ യോഗത്തിൽ സംബന്ധിച്ചിരുന്നു. സുറിയാനിസഭ യിൽ വരുത്തേണ്ട പരിഷ്ക്കാരങ്ങളെക്കുറിച്ച് ഫെൻ സുദീർഘമായി പ്രസം ഗിച്ചു. സുറിയാനിസഭയിലെ ആരാധനകളിൽ പലതും ദൈവതിരുനാമ മഹത്വത്തിന് ഹാനികരവും, യേശുക്രിസ്തുവിന്റെ കല്പനകൾക്ക് അനു സൃതമല്ലാത്തതും ആണെന്നും, അതിനാൽ സഭയിലെ ആരാധനാരീതി കളെ നിർണ്ണയിച്ച് വ്യവസ്ഥപ്പെടുത്തി, അവ ഏതെല്ലാം തരത്തിൽ, യേശു ക്രിസ്തുവിന്റെ കല്പനകളിൽ നിന്നോ, തന്റെ മതത്തിന്റെ സത്തയിൽ നിന്നോ വ്യതിചലിച്ചിട്ടുണ്ടെന്നു തീരുമാനിക്കണമെന്നും അദ്ദേഹം ആവ ശ്യപ്പെട്ടു. വിശുദ്ധ കന്യകമറിയാമിനോടുള്ള അപേക്ഷയേയാണ് അദ്ദേഹം കഠിനമായി അപലപിച്ചത്. ദൈവത്തോട് നേരിട്ടല്ലാതെയുള്ള ഏതു പ്രാർ ത്ഥനയും, വ്രതവും, ആരാധനയും, സ്തുതിയും, ഈശ്വരദൃഷ്ടിയിൽ വിഗ്ര ഹാരാധനയാണെന്നും, കന്യകമറിയാമിനേയോ, ഏതെങ്കിലും മൃഗ ത്തേയോ, ഇഴജന്തുവിനെയോ, തടിയോ കല്ലു കൊണ്ടുള്ള വിഗ്രഹ ത്തെയോ, ആരാധിക്കുന്നത് ദൈവത്തിനു ഒരുപോലെ അതൃപ്തികരമാ ണെന്നും അദ്ദേഹം ആ പ്രസംഗത്തിൽ പ്രസ്താവിച്ചിരുന്നു. ഈ വിഷയ ത്തെക്കുറിച്ച് പഠിച്ച് റിപ്പോർട്ട് ചെയ്യുന്നതിന് സമർത്ഥന്മാരായ ആറു പട്ട ക്കാരെ ഒരു കമ്മിറ്റിയായി നിയമിച്ചു (പി. ചെറിയാൻ, അനുബന്ധം ബി.1). മാർ ദീവന്നാസ്യോസ് മൂന്നാമൻ 1825 മെയ് 16-ാം തീയതി കാലം ചെയ്യു ന്നതുവരെ, ഈ കമ്മിറ്റി റിപ്പോർട്ട് സമർപ്പിച്ചതായി കാണുന്നില്ല. മിഷന റിമാർ സുറിയാനി സമുദായവുമായി സാത്മ്യപ്പെട്ട്, മേല്പട്ടക്കാരുമായി ഉറ്റ സമ്പർക്കം പുലർത്തി ജീവിച്ചതുമൂലം സഭാ സംബന്ധമായ എല്ലാ

കാര്യങ്ങളും അവരുടെ ദൃഷ്ടിയിൽ പെട്ടുവെന്നും അവരുടെ അനുവാദ മില്ലാതെ യാതൊന്നും മെത്രാപ്പോലീത്താ ചെയ്യാറില്ലായിരുന്നുവെന്നും ഫെൻ, 1826 അവസാനത്തിൽ ഇംഗ്ലണ്ടിനു പോകുന്നതിനു മുമ്പ് സി. എം. എസിന്റെ കമ്മിറ്റിക്ക് സമർപ്പിച്ച റിപ്പോർട്ടിൽ പറഞ്ഞിരിക്കുന്നു (പി. ചെറി യാൻ, p. 160).

മാർ പീലക്സിനോസ് മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്തേക്ക് വീണ്ടും ക്ഷണിക്കപ്പെട്ടു. മാർ ദീവന്നാസ്യോസ് മൂന്നാമന്റെ പിൻഗാമിയായി ഒരാളെ തെരഞ്ഞെടുക്കുന്നതിന്, പള്ളിക്കര പള്ളിയിൽ കൂടിയ യോഗ ത്തിൽ കോനാട്ട് ഏബ്രഹാം മല്പാൻ, കല്ലൂപ്പാറ അടങ്ങപ്പുറത്ത് യൗസേഫ് കശ്ശീശ, കോട്ടയം എരുത്തിക്കൽ മർക്കോസ്സ് കശീശ്ശാ, ചേപ്പാട്ടു ആഞ്ഞി ലിമൂട്ടിൽ പീലിപ്പോസ് കശീശ്ശ എന്ന നാലു പേർ സ്ഥാനാർത്ഥികളായി പ്രത്യക്ഷപ്പെട്ടു എന്നും പേരെഴുതി ചീട്ടിട്ടതിൽ കുറി ആഞ്ഞിലിമൂട്ടിൽ പിലിപ്പോസ് കശീശ്ശായുടെ പേരിൽ വീണു എന്നും "മലങ്കരയിലെ മാതൃ സഭ" എന്ന ഗ്രന്ഥത്തിൽ കാണുന്നു (Page 114 & 115). തങ്ങളുടെ ഉദ്ദേശ്യ ങ്ങളോട് കൂടുതൽ ആനുകൂല്യമുള്ളവനെന്ന് തോന്നിയ ഒരാളെ തെരഞ്ഞെ ടുക്കണമെന്ന് മിഷനറിമാർ നിർബന്ധിക്കയും, തെക്കൻ ഇടവകക്കാർ വേറൊരാളെയും, വടക്കർ മൂന്നാമതൊരാളെയും നിർദ്ദേശിക്കുകയും ചെയ്തതു മൂലം സ്ഥാനാർത്ഥികളായി മൂന്നു പേർ ഉണ്ടായെന്നും, കുറി യിട്ടതിൽ തെക്കൻ ഇടവകക്കാരുടെ പ്രതിനിധിയായ ചേപ്പാട്ടു പിലിപ്പോസ് മല്പാൻ തെരഞ്ഞെടുക്കപ്പെട്ടുവെന്നുമാണ് ഇ. എം. പിലിപ്പോസ് എഴു തിയിരിക്കുന്നത് (*മാർത്തോമ്മാ ശ്ലീഹായുടെ ഇൻഡ്യൻ സഭ*, p. 207).

റവ. കുര്യന്റെ ചരിത്രത്തിൽ വേറൊരു വിവരണമാണു കാണുന്നത്. "പള്ളിക്കാരും യോഗക്കാരും കോട്ടയം ചെറിയപള്ളിയിൽക്കൂടി, ഭാവിയിൽ മെത്രാന്മാരെ ചിട്ടിയിട്ട് തെരഞ്ഞെടുക്കണമെന്ന് തീരുമാനിച്ചു. കോനാട്ട് അബ്രഹാം മല്പാൻ, പള്ളിപ്പാട്ട് പിലിപ്പോസ് മല്പാൻ, അടങ്ങപ്രത്ത് യോസേപ്പ് കത്തനാർ എന്നിവരുടെ പേരിൽ ചിട്ടിയിട്ടു. ഓരോരുത്തർക്കും "രണ്ടു ചിറ്റുകൾ വീതം എഴുതി. ഇന്ന മല്പാൻ മെത്രാനാകണമെന്നാണ് ദൈവേഷ്ടമെങ്കിൽ ഈ ചീട്ട് എടുക്കപ്പെടട്ടെ" എന്നും "ഇന്ന മല്പാൻ മെത്രാനാകരുതെന്നാണ് ദൈവഹിതമെങ്കിൽ, ഈ ചീട്ട് എടുക്കപ്പെടട്ടെ" എന്നുമായിരുന്നു ചീട്ടുകളിൽ എഴുതിയിരുന്നത്. ചീട്ടുകൾ ത്രോണോസി ന്മേൽ വച്ചിട്ട് മാർ പീലക്സിനോസ് പ്രാർത്ഥന അർപ്പിച്ചു. അതിനുശേഷം ഒരു ശെമ്മാശൻ ചീട്ടുകൾ എടുത്തു. കോനാട്ട് അബ്രഹാം മല്പാന് എതി രായുള്ള ചീട്ടാണ് ആദ്യം വന്നത്. അപ്പോൾ അദ്ദേഹത്തിന്റെ പേരുള്ള മറ്റേ ചീട്ടും മാറ്റപ്പെട്ടു. പിന്നീട് ചീട്ട് എടുത്തപ്പോൾ പിലിപ്പോസ് മല്പാന് അനുകൂലമായ ചീട്ടാണ് വന്നത്" (മാർത്തോമ്മാക്കാരുമായുള്ള കേസിൽ, W, W3 അക്കമായി ഹാജരാക്കപ്പെട്ട പുസ്തകത്തിൽ നിന്നും). പിലിപ്പോസ്

മല്പാന്റെ പേര് ആദ്യം വന്നപ്പോൾ, ചിലർ തടസ്സം പറഞ്ഞുവെന്നും, അതിനാൽ ഒരിക്കൽക്കൂടി ചിട്ടി എടുത്തു എന്നും, അപ്പോഴും അദ്ദേഹത്തിന്റെ പേരു തന്നെ വന്നു എന്നും വേറൊരു ചരിത്രത്തിൽ കാണുന്നു.

ഏതായാലും തെരഞ്ഞെടുപ്പിനെക്കുറിച്ച് സാരമായ അഭിപ്രായവ്യത്യാസങ്ങളുണ്ടായിരുന്നു എന്നു സ്പഷ്ടമാണ്. അവരുടെ പദ്ധതികളുമായി സഹകരിക്കുന്നതിന് സന്നദ്ധതയുള്ള ഒരു മെത്രാൻ വേണമെന്ന് മിഷനറിമാർ ആഗ്രഹിച്ചത് സ്വാഭാവികമാണ്. സുറിയാനിസഭയിലെ വിശ്വാസാചാരങ്ങളെക്കുറിച്ച് മിഷനറിമാർക്കുള്ള അഭിപ്രായങ്ങൾ മനസ്സിലാക്കിയിരുന്ന സഭാംഗങ്ങൾ വിശ്വാസസ്ഥിരതയുള്ള ഒരാളെ മെത്രാനായി വാഴിക്കണമെന്ന് ആഗ്രഹിച്ചതിലും അത്ഭുതപ്പെടുവാനൊന്നുമില്ല. തങ്ങളുടെ പരിഷ്ക്കാര നിർദ്ദേശങ്ങൾ അതിനു സമ്മതമില്ലാത്ത ഒരു സഭയെക്കൊണ്ട് ധൃതഗതിയിൽ സ്വീകരിപ്പിക്കുന്നതിന് പരിപക്വമതികളായ ആദ്യമിഷനറിമാർ നിർബന്ധിച്ചുമില്ല. സുറിയാനിക്കാരുടെ രാഷ്ട്രീയവും സാമൂഹ്യവുമായ ഉല്ക്കർഷത്തിനു നിദാനമായിരുന്ന ഒരു ബന്ധം കഴിയുമെങ്കിൽ പുലർത്തിക്കൊണ്ടു പോകണമെന്ന് സുറിയാനിക്കാരും ആഗ്രഹിച്ചിരുന്നു എന്ന് അനുമാനിക്കുന്നതിൽ തെറ്റില്ല. അതിനാൽ സൗഹാർദ്ദമായി തെരഞ്ഞെടുപ്പു നടത്തുന്നതിന് പര്യാപ്തമായ ഒരു മാർഗ്ഗമായിട്ടാണ് ചിട്ടിയിട്ടത് എന്ന് വിചാരിക്കേണ്ടിയിരിക്കുന്നു. മലങ്കരയുടെ ചരിത്രത്തിൽ ചിട്ടിയിട്ടു ഒരു മെത്രാനെ തെരഞ്ഞെടുക്കുന്നത് ഈ ഒരു അവസരത്തിൽ മാത്രമാണ്. ആ മെത്രാന്റെ ഭരണകാലം, സഭയുടെ ചരിത്രത്തിലെ വിധിനിർണ്ണായകമായ ഒരു ഘട്ടമായിരുന്നതിനാൽ, ആ തെരഞ്ഞെടുപ്പ് പൂർണ്ണമായും ദൈവനിയോഗപ്രകാരമായിരുന്നു എന്നുള്ളതിന് സംശയമില്ല. ഒരു മെത്രാനെ തെരഞ്ഞെടുക്കുന്നതിന് മലങ്കര ഒരു പള്ളിപ്രതിപുരുഷയോഗം കൂടിയതും ആദ്യമായിട്ടാണ്. മലങ്കരയിൽ "തെക്കു" നിന്നുള്ള ആദ്യത്തെ മെത്രാൻ നമ്മുടെ കഥാനായകനാണെന്നുള്ളതും പ്രസ്താവയോഗ്യമാണ്. 1825 ചിങ്ങം 15-ാം തീയതി മാർ പീലക്സിനോസ്, ഇദ്ദേഹത്തെ മാർ ദീവന്നാസ്യോസ് നാലാമനായി, കോട്ടയം ചെറിയപള്ളിയിൽ വച്ച് വാഴിച്ചു. സ്ഥാനാഭിഷേകാനന്തരം അദ്ദേഹത്തെ കാലം ചെയ്ത മെത്രാപ്പോലീത്തായുടെ പിൻഗാമിയായി നിയമിച്ച് രാജകീയ വിളംബരം പ്രസിദ്ധം ചെയ്തു. മാർ പീലക്സിനോസും കോട്ടയത്തു താമസിച്ച്, സഭാകാര്യങ്ങളിൽ നേതൃത്വവും ഉപദേശവും നല്കിക്കൊണ്ടിരുന്നു.

# 3

# വിദേശ മെത്രാനായ മാർ അത്താനാസ്യോസ്

മാവേലിക്കരയിൽ 1818 ഡിസംബറിൽ കൂടിയ യോഗത്തിൽ, മിഷനറിമാർ അവതരിപ്പിച്ച നവീകരണ നിർദ്ദേശങ്ങൾ, പുന്നത്ര മാർ ദീവന്നാസ്യോസിനെ ചിന്താകുലനാക്കിത്തീർത്തു. സുറിയാനിസഭയുടെ വിശ്വാസാചാരങ്ങളെക്കുറിച്ച് അദ്ദേഹവും മിഷനറിമാരും തമ്മിൽ പലപ്പോഴും ചർച്ചകൾ നടന്നു. വി. മറിയാമിന്റെ കന്യകാത്വത്തിനനുകൂലമായി അദ്ദേഹം ഫെന്നുമായി ശക്തിയായി വാദിച്ചു എന്ന് ഫെൻ തന്നെ രേഖപ്പെടുത്തിയിട്ടുണ്ട്.[1]

പുരാതന വിശ്വാസാചാരങ്ങളുടെ സംരക്ഷണത്തിന് തന്നെ സഹായിക്കുന്നതിന്, അന്ത്യോഖ്യായിൽ നിന്ന് ഒരു മെത്രാനേയോ, ഒരു മല്പാനേയോ, വരുത്തുന്നതിന് അദ്ദേഹം ശ്രമിച്ചു. "അന്ത്യോഖ്യായിൽ നിന്ന് ഒരു മെത്രാനേയോ, പണ്ഡിതനായ ഒരു മല്പാനെയോ കാണുന്നതിനും, കുറെ സുറിയാനി പുസ്തകങ്ങൾ ലഭിക്കുന്നതിനും തനിക്കും എല്ലാ സുറിയാനിക്കാർക്കുമുള്ള അഭിലാഷത്തെ അറിയിക്കണമെന്ന് മെത്രാപ്പോലീത്താ (മാർ ദീവന്നാസ്യോസ് മൂന്നാമൻ) തന്നോട് ആവശ്യപ്പെട്ടു" എന്ന് റവ. ജെയിംസ് ഹഫ്, 1821 ജനുവരി 8 ന് സി. എം. എസ്സിന്റെ മദ്രാസ് കറസ്പോൺഡിംഗ് സെക്രട്ടറിക്കയച്ച റിപ്പോർട്ടിൽ പ്രസ്താവിച്ചിരിക്കുന്നു.[2]

മാവേലിക്കര യോഗത്തിൽ നിയുക്തമായ നവീകരണക്കമ്മിറ്റി ദീവന്നാസ്യോസ് മൂന്നാമന്റെ നിര്യാണം വരെ യാതൊരു റിപ്പോർട്ടും സമർപ്പിക്കുകയുണ്ടായില്ല. സമർപ്പിച്ചതായി ഒരു രേഖയും ഉണ്ടായിട്ടില്ല. മെത്രാപ്പോലീത്താ മിഷനറിമാരുടെ പ്രഖ്യാപിതാഭിപ്രായങ്ങൾക്ക് വിരുദ്ധമായി വീറോടെ വാദിച്ചു വന്നു എന്ന് അവർ തന്നെ രേഖപ്പെടുത്തിയിട്ടുമുണ്ട്. എങ്കിലും അദ്ദേഹത്തിന്റെ കാലത്ത് സഭ മുഴുവനും നവീകരണത്തിനായി ദാഹിച്ചിരുന്നു എന്ന് ചില ചരിത്രകാരന്മാർ പറയുന്നു. അന്ത്യോഖ്യായിൽ നിന്നു ഒരു മെത്രാനോ, പണ്ഡിതനായ ഒരു മല്പാനോ വരണമെന്നാണ് മെത്രാപ്പോലീത്താ ആഗ്രഹിച്ചിരുന്നതെന്ന് വ്യക്തമാണെങ്കിലും, തന്റെ സ്ഥാനത്തിന്റെ അസാധുതയെക്കുറിച്ച് നല്ലവണ്ണം ബോധമുണ്ടായിരുന്നുവെന്നതിനാൽ തന്റെ സ്ഥാനം സ്ഥിരീകരിക്കുന്നതിന് ഒരു പ്രതിനിധിയെ മലയാളത്തിലേക്ക് അയയ്ക്കണമെന്ന് അന്ത്യോഖ്യാ പാത്രിയർക്കീസിനോട് അദ്ദേഹം അപേക്ഷിച്ചിരുന്നതായി മറ്റൊരു ചരിത്രകാരനും പ്രസ്താവിക്കുന്നു. ഈ പ്രസ്താവനകൾ സ്വാഭിപ്രായത്തിന് അനുസൃതമായ അനു

മാനങ്ങൾ മാത്രമാണ്. വസ്തുതകളുമായി യാതൊരു ബന്ധവുമില്ലെന്ന് ആ കാലഘട്ടത്തിലെ ചരിത്രം നിഷ്പക്ഷബുദ്ധ്യാ പരിശോധിക്കുന്ന ആർക്കും ബോദ്ധ്യമാകുന്നതാണ്.

മാർ ദീവന്നാസ്യോസ് മൂന്നാമന്റെ തുടർച്ചയായ നിവേദനങ്ങളുടെ ഫല മായി അത്താനാസ്യോസ് എന്നൊരു മെത്രാനെയും, സുബൊറൊ എന്നൊരു റമ്പാനെയും പാത്രിയർക്കീസ് മലങ്കരയിലേക്ക് അയച്ചു. അവർ 1009-ാമാണ്ട് വൃശ്ചികം 3 ന് (നവംബർ 1825) കൊച്ചിയിൽ എത്തി. മാർ അത്താനാസ്യോസ്, 9 ന്, അന്ന് ബോൾഗാട്ടിയിൽ ഉണ്ടായിരുന്ന റസി ഡന്റ് കേണൽ ന്യൂവാളിനെ സന്ദർശിച്ചു. നാട്ടുമെത്രാന്മാരെ ഉടൻ തന്നെ സസ്പെൻഡ് ചെയ്തിട്ട് തന്നെ മെത്രാനായി അംഗീകരിക്കണമെന്ന് അദ്ദേഹം റസിഡന്റിനോട് ആവശ്യപ്പെട്ടു. കേണൽ ന്യൂവാൾ, അത്താനാ സ്യോസിനോട്, എത്രയും മര്യാദയായി പെരുമാറുകയും, ഉൾനാടുകൾ സന്ദർശിക്കുന്നതിന് പാസ്പോർട്ട് കൊടുക്കുകയും ചെയ്തു. എന്നാൽ നാട്ടുമെത്രാന്മാർ തിരുവിതാംകൂർ ഗവൺമെന്റിനാലും ബ്രിട്ടീഷ് അധികാ രികളാലും അംഗീകരിക്കപ്പെട്ടവരായതുകൊണ്ട്, സഭാകാര്യങ്ങളിൽ തല യിട്ട് കലഹങ്ങൾ സൃഷ്ടിക്കുന്നതിന്റെ ഔചിത്യത്തെക്കുറിച്ച് മുന്നറിവ് നല്കുകയും ചെയ്തു. അന്നു വൈകിട്ടു തന്നെ അദ്ദേഹം കോട്ടയത്തിനു തിരിച്ചു. 10-ാംതീയതി രാവിലെ കോട്ടയം ചെറിയപള്ളിയിൽ എത്തി. അപ്പോൾ മാർ പീലക്സിനോസ് വടക്ക് കക്കാട്ടും, മാർ ദീവന്നാസ്യോസ് തെക്കൻ പള്ളികളിലും ആയിരുന്നു. തീരെ സുഖമില്ലായിരുന്നെങ്കിലും കുറച്ചു ദിവസങ്ങൾക്കുള്ളിൽ മാർ പീലക്സിനോസ് കോട്ടയത്ത് എത്തി. അദ്ദേഹം ഉടൻ തന്നെ മാർ അത്താനാസ്യോസിനെ സന്ദർശിച്ചു. എന്നാൽ പരദേശ മെത്രാൻ പ്രതിസന്ദർശനം നടത്തുകയോ, മാർ പീലക്സിനോ സിന്റെ രോഗത്തെക്കുറിച്ച് അന്വേഷിക്കുകയോ ചെയ്തില്ല. നാട്ടുമെത്രാ ന്മാരുടെ സ്ഥാനത്തെ നിഷേധിച്ചുകൊണ്ട്, അദ്ദേഹം മെത്രാപ്പോലീത്താ യുടെ അധികാരങ്ങൾ പ്രയോഗിച്ചു തുടങ്ങി. നാട്ടുമെത്രാന്മാരുടെ നാമ ങ്ങൾ പ്രാർത്ഥനകളിൽ നിന്ന് നീക്കണമെന്ന് അദ്ദേഹം ആജ്ഞാപിച്ചു. മാർ പീലക്സിനോസിന്റെ കല്പനപ്രകാരം ക്രിസ്തുമസ് ദിവസം കോട്ടയം ചെറിയപള്ളിയിൽ ഒരു പ്രതിപുരുഷയോഗം കൂടി. മലങ്കരയിലെ ഭൂരിപക്ഷം പള്ളികളിൽ നിന്നും, ഓരോ പട്ടക്കാരനും ഒന്നോ രണ്ടോ അയ്മേനികളും യോഗത്തിൽ സംബന്ധിച്ചിരുന്നു. ആ യോഗത്തിൽ മാർ അത്താനാസ്യോ സിന്റെ സ്ഥാത്തിക്കോൻ വായിക്കുകയും, മെത്രാൻ സ്ഥാനോചിതമായ ആദരവുകൾ ജനങ്ങൾ പ്രകടിപ്പിക്കുകയും ചെയ്തു. മലങ്കരസഭയുടെ അഭീഷ്ടം പോലെ പ്രവർത്തിക്കുന്നതിന് താൻ സന്നദ്ധനാണെന്ന് മാർ പീലക്സിനോസ് യോഗത്തെ അറിയിച്ചു. മാർ അത്താനാസ്യോസാകട്ടെ തന്നെ മെത്രാപ്പോലീത്തായായി സ്വീകരിക്കുന്നപക്ഷം രണ്ടു മെത്രാപ്പോ ലീത്താമാർ ഉണ്ടായിരിക്കാൻ താൻ അനുവദിക്കയില്ലെന്നും, നാട്ടുമെത്രാ

ന്മാർ ചുവപ്പുകുപ്പായം ഊരി കുരിശും വടിയും ഉപേക്ഷിച്ച്, വീണ്ടും കത്ത നാരന്മാരായി വർത്തിക്കണമെന്നും, അവരും അവരുടെ മുൻഗാമികളായി രുന്ന നാലു മെത്രാന്മാരും പട്ടം കൊടുത്തിട്ടുള്ള എല്ലാ പുരോഹിതന്മാരും വീണ്ടും തന്നിൽനിന്ന് പട്ടം ഏല്ക്കണമെന്നും ആവശ്യപ്പെട്ടു. നാട്ടുമെത്രാ ന്മാരുടെ ചുവപ്പു കുപ്പായങ്ങൾ താൻ തന്നെ ഊരിക്കളഞ്ഞ് അവരുടെ കുരിശും വടിയും കഷണംകഷണമായി ഒടിച്ചു കളയുമെന്നും മാർ അത്താ നാസ്യോസ് ഭീഷണിപ്പെടുത്തി. മാർ പീലക്സിനോസിനെ അപമാനിക്കു ന്നതിനുള്ള പ്രത്യക്ഷമായ ഉദ്ദേശ്യത്തോടുകൂടി ശീമ റമ്പാനും കുറെ ആളു കളും കൂടി ഒരു ദിവസം പഴയസെമിനാരിയിൽ ചെന്നു എങ്കിലും ഫെൻ ഇടപെട്ടതിനാൽ കുഴപ്പമൊന്നും ഉണ്ടായില്ല. കോട്ടയത്തിനു സമീപമുള്ള ഒരു പള്ളിയിൽ വച്ച് സുവിശേഷഗ്രന്ഥം തൊട്ട് മാർ അത്താനാസ്യോസും റമ്പാനും കൂടി നാട്ടുമെത്രാന്മാരെ ശപിച്ചു. അവർ സാത്താന്റെ സന്തതിക ളാണെന്ന് ശീമമെത്രാൻ കൂടെക്കൂടെ പറഞ്ഞുവന്നു. പുതുപ്പള്ളി പള്ളി യിൽവച്ച് അവരുടെ പേരുകൾ തുബ്ദേനിൽ വായിച്ച ഒരു ബാലനെ റമ്പാൻ തള്ളിമറിച്ചിട്ടു. പാലക്കുന്നത്ത് അബ്രഹാം മല്പാൻ ഉൾപ്പെടെ ഒൻപതു പട്ടക്കാർ, ശീമ മെത്രാനിൽ നിന്ന് വീണ്ടും പട്ടം ഏറ്റു. കത്തനാരന്മാർ കറുത്ത കുപ്പായവും, മുണ്ഡനം ചെയ്ത ശിരസ്സിൽ ഒരു ചെറിയ തൊപ്പിയും ധരിക്കുവാൻ മാർ അത്താനാസ്യോസ് ഏർപ്പാട് ചെയ്തു. മെത്രാൻ സ്ഥാനാർത്ഥിയായിരുന്ന, സെമിനാരിയിലെ സീനിയർ മല്പാൻ, കോനാട്ട് അബ്രഹാം കത്തനാർ, തെക്കേത്തലയ്ക്കലച്ചൻ മുതലായവർ മാർ അത്താ നാസ്യോസിനെ പിന്താങ്ങിയിരുന്നു. സെമിനാരി കൈവശപ്പെടുത്തുന്ന തിനും ശീമക്കാർ ശ്രമിക്കാതിരുന്നില്ല (See Missionary Register for 1826, P. Cherian, p. 162-165).

ഈ ഘട്ടത്തിൽ നാട്ടുമെത്രാന്മാർ സർക്കാരിന്റെ സഹായം അഭ്യർ ത്ഥിച്ചു. ഈ തർക്കത്തെക്കുറിച്ച് അന്വേഷിച്ചതിൽ വിദേശികൾക്ക് മല ങ്കരസഭയുടെ സ്വത്തുക്കളിന്മേൽ യാതൊരു അവകാശവും ഇല്ലെന്നും, മല ങ്കരയിലെ ജനങ്ങൾക്ക് ഇഷ്ടമുണ്ടെങ്കിൽ വിദേശികളെ സ്വീകരിക്കാമെ ന്നല്ലാതെ, അതിന് അവരെ നിർബന്ധിക്കുന്നതിന് ആർക്കും അധികാര മില്ലെന്നും, ഈ വഴക്ക് തീർക്കുന്നതിനായി മാർ അത്താനാസ്യോസിനെയും റമ്പാനേയും കപ്പൽ കയറ്റി അയയ്ക്കുന്നതാണെന്നും ഗവൺമെന്റിൽ നിന്ന് തീരുമാനിച്ചു. ഈ നിശ്ചയം തിരുനക്കര വച്ച് മാർ അത്താനാസ്യോസിനെ ദിവാൻ അറിയിച്ചപ്പോൾ അദ്ദേഹം ക്രുദ്ധനായി, "നിങ്ങൾ ഭൃത്യന്മാരുടെ ഭൃത്യനല്ലേ" എന്നു പറഞ്ഞ് ദിവാനെ ആക്ഷേപിച്ചു. ടാണാനായിക്കനും ശിപായിമാരും കൂടി മീനം 20 ന് വിദേശികളെ ചെറിയപള്ളിയിൽ നിന്ന് ഇറക്കി. ഗവൺമെന്റുത്തരവനുസരിച്ച്, മുളകുമടിശ്ശീല വകുപ്പിലെ മുതൽ പിടിയായിരുന്ന കോട്ടയത്ത് കൊച്ചുപുരയ്ക്കൽ ഉതുപ്പ് 1000 കലി പണം യാത്രച്ചെലവിനായി മാർ അത്താനാസ്യോസിനെ ഏല്പിച്ചു. തന്നെ ബഹി

ഷ്ക്കരിക്കാൻ ഉത്തരവിട്ട, ദിവാനെ ആക്ഷേപിച്ചെങ്കിലും, ഈ തുക മാർ അത്താനാസ്യോസ് ഉപേക്ഷിച്ചില്ല (ഇട്ടൂപ്പിന്റെ സഭാചരിത്രം കാണുക).

മാർ അത്താനാസ്യോസിനെ മലങ്കരസഭ ഇരുകരങ്ങളും നീട്ടി സ്വാഗതം ചെയ്തു. മെത്രാന്മാർ പള്ളിപ്രതിപുരുഷയോഗം വിളിച്ചുകൂട്ടി അദ്ദേഹ ത്തിന്റെ സ്ഥാത്തിക്കോൻ വായിക്കുകയും, സഭാ കാര്യങ്ങളിൽ സഹക രിച്ചു പ്രവർത്തിക്കുന്നതിനുള്ള സന്നദ്ധത പ്രകാശിപ്പിക്കുകയും ചെയ്തു. രാജകീയ വിളംബരം മൂലം അംഗീകരിക്കപ്പെട്ടിരുന്ന തങ്ങളുടെ അവകാ ശാധികാരങ്ങൾ, ഈ വിദേശ മെത്രാൻ കവരുന്നത് അവർ പല മാസ ങ്ങൾ ക്ഷമയോടെ നോക്കിനിന്നു. അവർ നീട്ടിയ സൗഹാർദ്ദഹസ്തം തിര സ്കരിക്കുകയും അവരെ ഹീനമായി ആക്ഷേപിക്കുകയും, സഭയുടെ സ്വത്തുക്കൾ കൈവശപ്പെടുത്തുന്നതിന് നിരാശാഭരിതരായ കലഹപ്രേമി കളോട് ചേർന്ന് വിദേശ മെത്രാൻ പരിശ്രമിക്കുകയും ചെയ്തതിനു ശേഷ മാണ്, നാട്ടുമെത്രാന്മാർ സർക്കാരിൽ പരാതിപ്പെട്ടത്. എന്നാൽ അന്ത്യോ ഖ്യാമെത്രാന്റെ ആഗമനം മൂലം പരിഭ്രാന്തരായ മിഷനറിമാരുടെ വലയിൽ പ്പെട്ട് മെത്രാന്മാർ ഗവൺമെന്റിൽ പരാതി ബോധിപ്പിച്ചതാണെന്നും, പഴയ സെമിനാരിയിൽ കണ്ട ഒരു അറബി ഗ്രന്ഥത്തിൽ നിന്ന് നാട്ടുമെത്രാന്മാ രുടെ സ്ഥാനം സാധുത്വമുള്ളതല്ലെന്ന് സംശയം തോന്നിയതിനാൽ, പാത്രി യർക്കീസിന്റെ കല്പന വരുന്നതുവരെ, സ്ഥാനോചിതമായ, പ്രവൃത്തിക ളിൽ നിന്ന് ഒഴിഞ്ഞുനില്ക്കണമെന്ന് വിദേശ മെത്രാൻ 'ശാന്തസ്വരത്തിൽ' അവരോട് ആവശ്യപ്പെടുക മാത്രമാണ് ചെയ്തതെന്നും ഒരു ചരിത്രകാ രൻ പ്രസ്താവിച്ചിരിക്കുന്നു.

മാർ അത്താനാസ്യോസും മിഷനറിമാരും തമ്മിൽ യാതൊരു സംഘട്ട നവും നടന്നിട്ടില്ല. അദ്ദേഹം ബോംബെയിൽ വച്ച്, ബിഷപ്പ് ഹീബറിനെ സന്ദർശിക്കയുണ്ടായി. ഈ സന്ദർശനത്തിന്റെ വിവരം ബിഷപ്പു തന്നെ രേഖപ്പെടുത്തിയിട്ടുമുണ്ട്. ബിഷപ്പ് നടത്തിയ ദിവ്യശുശ്രൂഷയിൽ മാർ അത്താനാസ്യോസ് സംബന്ധിക്കുകയും, വി. കുർബാന അനുഭവിക്കുക യും ചെയ്തു. ആലപ്പുഴയും കോട്ടയത്തുമുണ്ടായിരുന്ന മിഷനറിമാർക്ക് കത്തുകളും ഒരു ചെറിയ തുകയും (30 പവൻ എന്ന് ഫാദർ ബർനാർഡ്) കൊടുത്താണ് ബിഷപ്പ് ഹീബർ, മാർ അത്താനാസ്യോസിനെ മലയാള ത്തിലേക്ക് യാത്രയാക്കിയത്. പൗരസ്ത്യദേശത്തു നിന്ന് വരുന്ന ക്രിസ്ത്യാ നികളെ സ്വാഗതം ചെയ്യുന്നതിൽ താൻ ശ്രദ്ധിച്ചിരുന്നു എന്ന് ബിഷപ്പ് ഹീബർ പറയുന്നു (P. Cherian, p. 161).

ഒരു മെത്രാനെ അയയ്ക്കണമെന്നുള്ള പുന്നത്ര മാർ ദീവന്നാസ്യോ സിന്റെ അപേക്ഷ തന്നെ ചില മിഷനറിമാരാണ്, അന്ത്യോഖ്യാ പാത്രിയർ ക്കീസിന്റെ അടുക്കൽ എത്തിച്ചത്. 1919-ൽ ചെയ്ത നവീകരണ നിർദ്ദേശ ങ്ങളെക്കുറിച്ച് യാതൊരു നടപടിയും മലങ്കരസഭ സ്വീകരിച്ചിരുന്നില്ലെങ്കിലും

മിഷനറിമാർ അക്ഷമയൊന്നും പ്രകടിപ്പിച്ചിരുന്നില്ല. ആംഗ്ലിക്കൻ സഭയുടെ കുർബാന അനുഭവിക്കുന്നതിന് മടിയില്ലാതിരുന്ന അത്താനാസ്യോസാണ്, തങ്ങളുടെ പരിപാടികൾക്ക് കൂടുതൽ ഉപയുക്തമെന്ന് കാണാൻ കണ്ണില്ലാതിരുന്നവരല്ല മിഷനറിമാർ.

മലങ്കരസഭയെ തങ്ങളുടെ ഹിതാനുസരണം ഭരിച്ച്, വസ്തുവകകൾ സ്വേഛാനുസരണം വിനിയോഗിക്കുന്നതിനുള്ള പ്രവണത അന്ത്യോഖ്യായിൽ നിന്ന് വന്നിട്ടുള്ള മെത്രാന്മാരിൽ സർവ്വസാധാരണമായിരുന്നു. 1807-ൽ അന്ത്യോഖ്യായിൽ നിന്ന് വന്ന ദിയസ്കോറോസിനെ, സഭാ കാര്യങ്ങളിൽ അനധികൃതമായി ഇടപെട്ടതിന്, നാടുകടത്തേണ്ടതായി വന്നു. ദീയസ്കോറോസിനു മുമ്പ് (30-40 വർഷത്തിനു മുമ്പ്) വന്ന മാർ ഈവാനിയോസ് മൂന്നുനാല് പള്ളികളിലെ മുതൽ അപഹരിച്ചതിന് കൊച്ചി രാജാവിനാൽ ബന്ധനസ്ഥനാക്കപ്പെട്ടു (തിരുവിതാംകൂർ സ്റ്റേറ്റ് മാനുവൽ Vol. III, p. 205). ഈ പാരമ്പര്യം മാർ അത്താനാസ്യോസ് പുലർത്തി. തന്റെ അധികാരം നിരങ്കുശമായി പ്രയോഗിക്കുന്നതിന് നാട്ടുമെത്രാന്മാരുടെ സാന്നിദ്ധ്യം ഒരു തടസ്സമായി അദ്ദേഹം കണ്ടു. പട്ടത്വത്തിന്റെ കുത്തക അന്ത്യോഖ്യയ്ക്കാണെന്നു വിശ്വസിച്ചിരുന്ന കുറെ ശുദ്ധാത്മാക്കളെയും, മെത്രാന്മാരോട് തീരെ വിദ്വേഷമുണ്ടായിരുന്ന ചില നേതാക്കന്മാരെയും അദ്ദേഹത്തിന് പാർശ്വവർത്തികളായി കിട്ടി. അന്ത്യോഖ്യാ മുഖാന്തരമുള്ള പട്ടത്വം തന്നെയാണ് നാട്ടുമെത്രാന്മാർക്ക് ഉണ്ടായിരുന്നതെങ്കിലും, തന്റെ ഉദ്ദേശ്യസാദ്ധ്യത്തിനു വേണ്ടി നാട്ടുമെത്രാന്മാരുടെ സ്ഥാനം അദ്ദേഹം നിഷേധിച്ചു. പഴയസെമിനാരിയിലെ അറബി പുസ്തകം വായിച്ചതിനു ശേഷമല്ല അദ്ദേഹം ഇപ്രകാരം ചെയ്തത്. ബോൾഗാട്ടിയിൽ വച്ച് കേണൽ ന്യൂവാളിനെ കണ്ടപ്പോൾ, നാട്ടുമെത്രാന്മാരെ സസ്പെൻഡു ചെയ്യണമെന്ന് മാർ അത്താനാസ്യോസ് ആവശ്യപ്പെട്ടത് ഇത്തരുണത്തിൽ സ്മരണീയമാണ്. വിദേശമെത്രാനെ ഒരു സഹോദരനായി സ്വീകരിക്കുന്നതിന് നാട്ടുമെത്രാന്മാർക്ക് വൈമനസ്യം ഇല്ലായിരുന്നു എങ്കിലും അത്താനാസ്യോസിന്റെ പെരുമാറ്റം, ക്രിസ്തീയ തത്വങ്ങളുടെയും സാധാരണ മര്യാദയുടെയും സീമകളെ അതിലംഘിച്ചുള്ളവയായിരുന്നു. സാധുവായ പട്ടത്വത്തിന് ചിലപ്പോൾ അന്ത്യോഖ്യയെ സമീപിച്ചിട്ടുണ്ടെങ്കിലും, മലങ്കരസഭ അതിന്റെ സ്വാതന്ത്ര്യം അതുവരെ ആർക്കും തീറെഴുതിയിരുന്നില്ല. അന്ത്യോഖ്യായിൽ നിന്ന് മെത്രാന്മാരെ വരുത്തുകയോ, അവിടുത്തെ അനുവാദം ചോദിക്കുകയോ ചെയ്യാതെയാണ് ഏഴാമത്തെയും എട്ടാമത്തെയും ഒമ്പതാമത്തെയും മാർത്തോമ്മാമാർ, രണ്ടാമത്തേയും മൂന്നാമത്തേയും ദീവന്നാസ്യോസുമാർ ഇങ്ങനെ ആറു മെത്രാന്മാരെ വാഴിച്ചിട്ടുള്ളത്. വസ്തുതകൾ ഇപ്രകാരമായിരിക്കെ, തങ്ങളെ തേജോവധം ചെയ്ത് മലങ്കര സഭയെ പരതന്ത്രയാക്കുന്നതിനു ശ്രമിച്ച വിദേശിയെ മെത്രാന്മാർ എതിർത്തത് മിഷനറിമാരുടെ പ്രേരണ മൂലമാണെന്നു പറയുന്നത്, മലയാളിയുടെ

അഭിമാനബോധത്തെയും ബുദ്ധിശക്തിയെയും ആക്ഷേപിക്കുകയാണ്. മാർ അത്താനാസ്യോസ് 'ശാന്തസ്വരത്തിൽ' ആവശ്യപ്പെട്ടു എന്ന് പറയുന്നത് വിനോദകരമായിരിക്കുന്നു. തന്റെ അവകാശം ഉന്നയിക്കുന്നതിൽ മിതത്വം പാലിക്കേണ്ടതിന്റെ ആവശ്യകതയെക്കുറിച്ച് മാർ അത്താനാസ്യോസിനെ ഉപദേശിക്കേണ്ടത് ആവശ്യമാണെന്ന് പ്രഥമ സന്ദർശനത്തിൽ തന്നെ ബിഷപ്പ് ഹീബറിനും, കേണൽ ന്യൂവാളിനും തോന്നിയതിൽ നിന്നു തന്നെ, അദ്ദേഹത്തിന്റെ "മിതഭാഷണ സ്വഭാവം" വ്യക്തമാകുന്നുണ്ട്.

മാർ അത്താനാസ്യോസിന് അനുകൂലമായ ഒരു അഭിപ്രായഗതി അദ്ദേഹത്തിന്റെ ആഗമനകാലത്ത് സഭയിൽ ഉണ്ടായിരുന്നു എങ്കിലും അദ്ദേഹത്തിന്റെ നടപടികളിലുണ്ടായ വിരക്തി മൂലം അനുകൂലികളുടെ സംഖ്യ വളരെ തുച്ഛമായി കുറഞ്ഞു എന്നുള്ളതും പ്രസ്താവ്യമാണ്. നാട്ടുമെത്രാന്മാരെ ധിക്കരിച്ച്, ശീമമെത്രാന്റെ പക്ഷത്തുചേർന്ന ചില പട്ടക്കാർക്ക് തടവുശിക്ഷ അനുഭവിക്കേണ്ടതായി വന്നു. ഒരു തുർക്കിക്കപ്പലിൽ മടങ്ങിച്ചെന്ന അത്താനാസ്യോസിനെ, മലങ്കരയിൽ ഭിന്നതയുണ്ടാക്കിയതിന് പാത്രിയർക്കീസ് മുടക്കിയതായി മാർ ദീവന്നാസ്യോസ് V സെമിനാരി കേസിൽ മൊഴി കൊടുത്തതായി കാണുന്നു (P. Cherian, p. 165).

1. Twenty Second Annual Report of the C.M.S., p. 320, quoted in P. Cherian, p. 109.

2. P. Cherian, p. 57.

# 4

# സി. എം. എസ്. മിഷനറിമാർ

മാർ അത്താനാസ്യോസിന്റെ ആഗമനം മൂലം ഉളവായ അസ്വസ്ഥത കൾ ശമിപ്പിക്കുന്നതിനും, തങ്ങളോടു മത്സരിച്ച പട്ടക്കാരെ വീണ്ടും അനു സരണത്തിൽ കൊണ്ടുവരുന്നതിനും, സർക്കാരിന്റെ സഹായം മെത്രാ ന്മാർക്ക് ലഭിച്ചു. 1827 ആരംഭത്തിൽ, അനാരോഗ്യം മൂലം ഫെൻ ഇംഗ്ലണ്ടി ലേക്ക് മടങ്ങി. സെമിനാരിയിലെ ഒരു അദ്ധ്യാപകനായിരുന്ന റവ. ടി. ഡബ്ലി യു. ഡോറൻ, ഫെന്നിന്റെ സ്ഥാനത്ത് പ്രിൻസിപ്പലായി. 1828 -ൽ കോളജ് സന്ദർശിച്ച എൽ. എം. എസ്. പ്രതിനിധി സംഘത്തിന്റെ റിപ്പോർട്ടിൽ, സെമിനാരിയിലെ വിദ്യാർത്ഥികളിൽ 28 പേർ, പുരോഹിത പദവിക്ക് ഉദ്ദേ ശിക്കപ്പെട്ടിരുന്നവരായിരുന്നു എന്നും എല്ലാ വിദ്യാർത്ഥികളെയും പരിശോ ധിച്ചതിൽ അവർ കണക്ക്, ലത്തീൻ, ഗ്രീക്ക്, ഇംഗ്ലീഷ് മുതലായ വിഷയ ങ്ങളിൽ, പ്രശംസനീയമായ പാണ്ഡിത്യമുള്ളവരായി കാണപ്പെട്ടു എന്നും, കോളജ് കെട്ടിടം വിസ്തൃതവും ലൈബ്രറി വിലപിടിപ്പുള്ളതുമായിരുന്നു എന്നും പ്രസ്താവിച്ചിരുന്നു (Missionary Register, 1829, p. 327). 1831-ൽ റവ. ഡോറൻ, അനാരോഗ്യം മൂലം ഇൻഡ്യ വിട്ടപ്പോൾ, നീലഗിരിയിൽ ഒരു സ്കൂളിന്റെ ചുമതല വഹിച്ചിരുന്ന റവ. ജെ. ബി. മോർവുഡ് സെമി നാരിയിൽ പ്രിൻസിപ്പലായി വന്നു. സി. എം. എസിന്റെ 32-ാം റിപ്പോർട്ടിൽ ഇദ്ദേഹത്തിന്റെ കാലത്ത് സെമിനാരിയിലെ മിക്ക വിദ്യാർത്ഥികളും പഠിത്തം നിർത്തിപ്പോയതായി കാണുന്നു. റവ. മോർവുഡ് ശെമ്മാശന്മാരെ തല്ലിയ തായിരുന്നു ഇതിനു കാരണം. അധികം താമസിയാതെ മോർവുഡിനെ മടക്കി അയച്ചു. അതിനുശേഷം സെമിനാരിയിൽ പതിവുപോലെ അദ്ധ്യ യനം തുടർന്നുവന്നു (P. Cherian, p. 186-187).

1827-ൽ ആംഗ്ലിക്കൻ ക്രമമനുസരിച്ചുള്ള മലയാളം പരസ്യാരാധന ഗ്രാമർ സ്കൂൾ കെട്ടിടത്തിൽ, മിഷനറിമാർ തുടങ്ങി. ആദ്യം ഞായറാഴ്ച ദിവസങ്ങളിൽ രാവിലെ ഇംഗ്ലീഷിലും, വൈകിട്ട് മലയാളത്തിലും ദിവ്യ ശുശ്രൂഷ നടത്തിവന്നു. 1827 അവസാനം മുതൽ ഞായറാഴ്ച രാവിലെ മലയാളം സർവീസ് നടത്തി തുടങ്ങി. 180 -നും 200 -നും മദ്ധ്യേ ആളു കൾ ഈ ശുശ്രൂഷയിൽ സംബന്ധിച്ചിരുന്നു. എങ്കിലും, സായ്പന്മാരും അവരുടെ കുടുംബാംഗങ്ങളും മാത്രമേ, കുർബാന സ്വീകരിച്ചിരുന്നുള്ളൂ. ആംഗ്ലിക്കൻസഭയുടെ ലഘുവും ശരിയുമായ നടപടികൾ, സുറിയാനിക്കാ രുടെ ആത്മീയോപദേഷ്ടാക്കളാകേണ്ടവർ കാണുന്നതിന് ഇത് ആവശ്യ മായിരുന്നു എന്നു മിഷനറിമാർ കരുതി (പി. ചെറിയാൻ p. 195). 1830-ൽ മദ്രാസിലെ ആർച്ച് ഡീക്കൻ റോബിൻസൺ തിരുവിതാംകൂർ സന്ദർശിച്ച പ്പോൾ, ഒരു ആംഗ്ലിക്കൻ ദേവാലയം, പണിയുന്നതിനുള്ള അവരുടെ

ആഗ്രഹം മിഷനറിമാർ വീണ്ടും അദ്ദേഹത്തെ അറിയിച്ചു. സുറിയാനിസഭയുടെ അധികാരാതൃർത്തിയിൽ, ഒരു ആംഗ്ലിക്കൻ ദേവാലയം സ്ഥാപിക്കുന്നതിനെ, മെത്രാന്മാർ എങ്ങിനെ വീക്ഷിക്കുമെന്ന് ആർച്ച്ഡീക്കൻ സംശയിച്ചു. മെത്രാന്മാർക്കും പട്ടക്കാർക്കും അതിൽ യാതൊരു വിരോധവുമില്ലെന്ന് മിഷനറിമാർ ആർച്ച് ഡീക്കന് ഉറപ്പു നൽകി. അന്യമതക്കാരെ ആംഗ്ലിക്കൻ സഭയിലേക്ക് സ്വീകരിക്കുന്നതിനും മറ്റും അതു കൂടുതൽ ഉപകരിക്കുമെന്ന് ആർച്ച് ഡീക്കനു തോന്നുകയാൽ, പള്ളി പണിയുന്നതിന് അദ്ദേഹം അനുവാദം നൽകി. 1829-ൽ മലയാളം പുതിയനിയമത്തിന്റെ അച്ചടി പൂർത്തിയായി. മാർ ദീവന്നാസ്യോസ് അതിന്റെ വിതരണത്തിൽ സമ്പൂർണ്ണ സഹകരണം നൽകി.

മാർ പീലക്സിനോസ് 1829-ൽ കാലം ചെയ്തു. 1004 കുംഭം 30 -നു "കോട്ടയത്തു പാർത്തിരുന്ന മാർ പീലക്സിനോസ് മെത്രാപ്പോലീത്താ നിര്യാതനാകുകയും, അദ്ദേഹത്തിന്റെ സ്ഥാനത്ത് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ നിയമിതനാകുകയും, ചെയ്തിരുന്നതിനാലും, മലങ്കര ഇടവകയിലെ പുത്തൻകൂർ സുറിയാനി ക്രിസ്ത്യാനികളെല്ലാവരും മുൻപറഞ്ഞ മാർ ദീവന്നാസ്യോസ് മെത്രാനെ അനുസരിക്കേണ്ടതാകയാലും, അവരെല്ലാവരും മാർ ദീവന്നാസ്യോസ് മെത്രാന്റെ ആജ്ഞകളും കല്പനകളും അനുസരിക്കേണ്ടതാണെന്ന് ഇതിനാൽ വിളംബരം ചെയ്യപ്പെടുന്നു" എന്ന് രാജകീയ വിളംബരം പ്രസിദ്ധപ്പെടുത്തി. മാർ പീലക്സിനോസ് നിർദ്ദേശിച്ചതനുസരിച്ച് തൊഴിയൂർ ഇടവകയിലെ ഗീവർഗീസ് കത്തനാരെ മാർ കൂറിലോസ് എന്ന അഭിധാനത്തിൽ, മാർ ദീവന്നാസ്യോസ്, മെത്രാനായി വാഴിച്ചു. മാർ കൂറിലോസിന് 1829 മീനം 15-നു മാർ ദീവന്നാസ്യോസ് കൊടുത്ത സ്ഥാത്തിക്കോൻ, മാർത്തോമ്മാക്കാരുമായുണ്ടായ കേസിൽ 8 അക്കമായി (Ext. VIII) ഹാജരാക്കിയിട്ടുണ്ട്. സുറിയാനിയിൽ എഴുതിയിട്ടുള്ള അധികാരപത്രം ആരംഭിക്കുന്നത് "ദൈവകൃപയാൽ ഇൻഡ്യയുടെ അതിർത്തിയായ മലയാളത്തിൽ പാർക്കുന്ന യാക്കോബായ സുറിയാനി ക്രിസ്ത്യാനി സമുദായത്തിന്റെ പിതാവും ക്രിസ്തുവിന്റെ ആണാടുകളുടെയും, പെണ്ണാടുകളുടെയും ഇടയപാലകനും, പരിശുദ്ധനും ഭാഗ്യവാനുമായ മാർത്തോമ്മാശ്ലീഹായുടെ സിംഹാസനത്തിൽ ഉപവിഷ്ടനും ആയ പീലിപ്പോസ് ദീവന്നാസ്യോസ് മെത്രാപ്പോലീത്താ എഴുതുന്നത്" എന്നാണ്.

1830 അവസാനത്തിൽ സീനിയർ മിഷനറിയായിരുന്ന റവ. ബി. ബെയിലി ദീർഘകാല അവധിയിൽ കോട്ടയം വിട്ടു. 1834 അവസാനത്തിലാണ് അദ്ദേഹം മടങ്ങിവന്നത്. 1830 മുതൽ 1833 ആരംഭം വരെ ഹെൻറി ബേക്കർ മാത്രമായിരുന്നു കോട്ടയത്തുണ്ടായിരുന്ന മിഷനറി.

# 5

# മിഷനറിമാരുമായുള്ള ഭിന്നതയുടെ ആരംഭം

ചേപ്പാട്ടു മാർ ദീവന്നാസ്യോസിന്റെ ഭരണകാലത്ത് നടന്ന സംഭവങ്ങളിൽ പ്രാധാന്യം അർഹിക്കുന്നത് സി. എം. എസ്സുകാരുമായുണ്ടായിരുന്ന ബന്ധത്തിന്റെ വിച്ഛേദമായിരുന്നു എന്നുള്ളത് സുവിദിതമാണല്ലോ. അതിന്റെ ഉത്തരവാദിത്വം തിരുമേനിയിൽ അർപ്പിച്ചുകൊണ്ട്, പ്രതികൂല വിമർശനം നടത്തിയിട്ടുള്ള ചരിത്രകാരന്മാർ "ചരിത്രം ഒരാളിന്റെ അഭിലാഷമല്ല, അവിതർക്കിതങ്ങളായ സാക്ഷ്യങ്ങളെക്കൊണ്ട് സ്ഥാപിക്കേണ്ട പരമസത്യമാണ്" എന്നുള്ള കാർലൈലിന്റെ അഭിപ്രായത്തെ ആദരിക്കാത്തവരാണെന്നു പറയാതെ തരമില്ല. തിരുമേനിയുടെ മുൻഗാമികൾ മിഷനറിമാരുമായുള്ള ബന്ധത്തിൽ ദീക്ഷിച്ചിരുന്ന തത്വങ്ങൾ ഇതിനുപരി വിവരിച്ചിട്ടുണ്ടല്ലോ. വലിയ മാർ ദീവന്നാസ്യോസ്, ഡോക്ടർ ബുക്കാനനോട് 1808 നവംബറിൽ കണ്ടനാട്ടു വച്ചു പറഞ്ഞ വാക്കുകളിൽ, അദ്ദേഹത്തിന്റേയും പിൻഗാമികളുടെയും മനോഭാവം പ്രതിഫലിക്കുന്നുണ്ട്. ആ അഭിപ്രായത്തിന് അനുസൃതമായിട്ടാണ് എല്ലാ മലങ്കര മെത്രാപ്പോലീത്തന്മാരും, മിഷനറിമാരോടു പെരുമാറിയിട്ടുള്ളത്. "അങ്ങിനെയൊരു ഐക്യത്തിനായി വളരെ ത്യാഗങ്ങൾ ഞാൻ അനുഷ്ഠിക്കാം. എന്നാൽ, ഞങ്ങളുടെ സഭയുടെ അന്തസ്സിനേയും പാവനതയേയും സ്പർശിക്കുന്ന ഒരു സംഗതിയിലും വിട്ടുവീഴ്ച ചെയ്യുന്നതിനു മാത്രം എന്നോട് ആവശ്യപ്പെടരുത്" എന്നായിരുന്നു അദ്ദേഹം പറഞ്ഞത് (പി. ചെറിയാൻ, പേജ് 74). മിഷനറിമാരുമായുണ്ടായിരുന്ന സഹകരണം പുലർത്തുന്നതിന് ചേപ്പാട്ടു തിരുമേനി പല വിട്ടുവീഴ്ചകൾ ചെയ്തിട്ടുണ്ട്. എന്നാൽ സഭയുടെ സ്വാതന്ത്ര്യവും, വ്യക്തിത്വവും സർവ്വോപരി പുരാതനവും പരിപാവനവുമായ വിശ്വാസാചാരങ്ങളും പരിരക്ഷിക്കുന്നതിന് ബിഷപ്പ് വിൽസൺ നിർദ്ദേശിച്ച വ്യവസ്ഥകൾ തിരസ്ക്കരിക്കേണ്ടത് അനുപേക്ഷണീയമാണെന്നു ബോദ്ധ്യമായപ്പോൾ ഇടറാതെയും പതറാതെയും സഭയ്ക്ക് ധീരമായ നേതൃത്വം നല്കുകയാണ് തിരുമേനി ചെയ്തത്. ഇതിലേക്കു നയിച്ച സംഭവപരമ്പരകളെ വിവരിക്കുന്നതിനു മുമ്പ് സി. എം. എസിന്റെ കോട്ടയം മിഷന്റെ ആന്തരോദ്ദേശ്യം എന്തായിരുന്നു എന്നു പരിശോധിക്കാം.

ഇൻഡ്യയിൽ റോമാ സഭയ്ക്കുണ്ടായിരുന്ന വമ്പിച്ച ശക്തിയേയും, അതിന്റെ സ്വാധീനത്തെ തനിച്ചു നേരിടുന്നതിന് ആംഗ്ലേയ സഭയ്ക്കുണ്ടായിരുന്ന അപ്രാപ്തിയേയും കുറിച്ച് ചിന്തിച്ചപ്പോൾ, പൗരസ്ത്യദേശത്ത് പ്രാചീനത്വം മൂലം ബഹുമാന്യത ആർജ്ജിച്ചിരുന്ന സുറിയാനിസഭയുടെ

സഹായവും സഹകരണവും സമ്പാദിക്കുന്നത് മഹത്തായ ഒരു നേട്ടമായിരിക്കുമെന്ന് ഡോക്ടർ ബുക്കാനനു തോന്നി. തികഞ്ഞ പ്രോട്ടസ്റ്റന്റ് വിശ്വാസിയായിരുന്ന കേണൽ മൺട്രോ, സുറിയാനി സഭയെ അദ്ദേഹത്തിന്റെ സങ്കല്പ പ്രകാരമുള്ള ആദിമ വിശുദ്ധിയിലേക്ക് നവീകരിക്കണമെന്ന് നിശ്ചയിച്ചു. റോമാസഭയുമായുള്ള ബന്ധം മൂലം സുറിയാനിസഭയിൽ നുഴഞ്ഞുകയറിയെന്ന് അദ്ദേഹം ധരിച്ച വിശ്വാസാചാരങ്ങളെ നിർമ്മാർജ്ജനം ചെയ്യുമ്പോൾ, സുറിയാനിസഭ, ആംഗ്ലേയസഭയോട് സാത്മ്യപ്പെടുമെന്നും അദ്ദേഹം വിചാരിച്ചു. (See letter dated 23rd Sept. 1817 from Munro to Thompson and letter to Rev. T. Norton dated 22nd Feb. 1817). വേദപുസ്തക ജ്ഞാനവിതരണവും, ആംഗ്ലേയ സഭയുടെ വിശ്വാസാചാരങ്ങളെക്കുറിച്ചുള്ള അറിവും, സുറിയാനിസഭയെ ആ നവീകരണത്തിന് സജ്ജമാക്കുമെന്ന് അദ്ദേഹം വിശ്വസിച്ചു. കേണൽ മൺട്രോ മിഷനറിമാർക്കയച്ച കത്തുകളിൽ നിന്ന് ഇത് വ്യക്തമാകുന്നുണ്ട്. 1817 ആഗസ്റ്റ് 6 ന് അയച്ച എഴുത്തിലെ ചില ഭാഗങ്ങൾ നോക്കുക: "സുറിയാനിക്കാർ ഉപയോഗിക്കുന്ന തക്സായുടെയും ആരാധനാരീതിയുടെയും നവീകരണം, അവർക്ക് ഇപ്പോഴുള്ളതിനേക്കാൾ ജ്ഞാനം അവരുടെയിടയിൽ പരക്കുന്നതുവരെ നിർത്തിവയ്ക്കാവുന്നതാണ്. എന്നാൽ ആ വിഷയങ്ങളെക്കുറിച്ച് നിങ്ങൾ സമഗ്രമായി പഠിക്കുകയും സുവിശേഷത്തിന്റെ പാവനമായ തത്വങ്ങൾക്ക് അനുരൂപമായ നിലയിലേക്ക് അവയെ നവീകരിക്കുന്നതിനുള്ള ഉത്തമമായ മാർഗ്ഗങ്ങളെക്കുറിച്ച് ചിന്തിക്കുകയും വേണം."

1818 മേയ് 23 ന് അദ്ദേഹം അയച്ച എഴുത്തിൽ കാണുന്നതിപ്രകാരമാണ്: "ആംഗ്ലേയ തക്സായുടെ വിവർത്തനം പ്രാധാന്യമർഹിക്കുന്ന മറ്റൊരു സംഗതിയാണ്. അത് ഭംഗിയായി തർജ്ജിമ ചെയ്താൽ യാതൊരു പ്രയാസവും കൂടാതെ, പള്ളികളിൽ ഇപ്പോഴത്തെ ആരാധനാരീതിക്കു പകരം ഏർപ്പെടുത്താവുന്നതാണ്. ഏഴു കൂദാശകളും കുർബ്ബാനയും റോമൻ കത്തോലിക്കാ നടപടിയുടെ മറ്റവശിഷ്ടങ്ങളും ഉപേക്ഷിക്കുന്നതിന്, വേദപുസ്തകത്തെ അടിസ്ഥാനമാക്കി, സുറിയാനിക്കാരുടെ മനസ്സിനെ ക്രമേണ സജ്ജമാക്കണം." 1818 ഡിസംബറിൽ മാവേലിക്കര കൂടിയ യോഗത്തിൽ ഫെൻ അവതരിപ്പിച്ച നിർദ്ദേശങ്ങളെ രണ്ടാം അദ്ധ്യായത്തിൽ പരാമർശിച്ചിട്ടുണ്ടല്ലോ. വൈദികരുടെ വിദ്യാഭ്യാസത്തിലും സഭയുടെ ഭരണത്തിലും സ്വാധീനം ചെലുത്തുന്നതിന് ഉപയുക്തങ്ങളായ സ്ഥാനങ്ങൾ കരസ്ഥമായപ്പോൾ, അവരുടെ ഉദ്ദേശ്യങ്ങൾ ക്രമേണ സാധിതപ്രായമായിക്കൊള്ളുമെന്ന് വിചാരിച്ച മിഷനറിമാർ, നവീകരണ നിർദ്ദേശങ്ങൾ ഉടനടി സ്വീകരിക്കണമെന്നു നിർബന്ധിച്ച് ഒരു പ്രതിസന്ധി സൃഷ്ടിക്കുവാൻ ഒരുമ്പെട്ടില്ല.

സംഗതികൾ ഇങ്ങനെയിരിക്കവെയാണ്, 1833 മദ്ധ്യത്തിൽ റവ. ജോസഫ്

പീറ്റ് കോട്ടയത്ത് എത്തിയത്. അന്നുമുതൽ ഏകദേശം ഒരു വർഷക്കാലത്തേക്ക്, കോട്ടയത്തുണ്ടായിരുന്ന ഏക യൂറോപ്യൻ മിഷനറി ഇദ്ദേഹമായിരുന്നു. 1834 മദ്ധ്യത്തിൽ റവ. വുഡ് കോക്ക്, കോട്ടയത്ത് എത്തി. കോട്ടയത്തു വരുമ്പോൾ 32 വയസ്സു പ്രായമായിരുന്ന റവ. പീറ്റും, 25 വയസ്സുകാരനായിരുന്ന റവ. വുഡ് കോക്കും, ഇംഗ്ലണ്ടിൽ പുരാതനാചാരങ്ങളെ ഉദ്ധരിക്കുന്നതിനു ശ്രമിച്ചിരുന്ന ഓക്സ്ഫോർഡ് മൂവ്മെന്റിനെ അതൃപ്തിയോടെ വീക്ഷിച്ചിരുന്നവരായിരുന്നു. ഇംഗ്ലണ്ടിലായിരുന്നപ്പോൾ, അവർ വെറുത്തിരുന്ന അനേകം ആചാരങ്ങൾ സുറിയാനിസഭയിൽ പ്രചാരത്തിലിരിക്കുന്നത് വളരെ ക്ഷോഭത്തോടെയാണ് അവർ വീക്ഷിച്ചിരുന്നത്. അവരുടെ മുൻഗാമികളുടെ 18 വർഷത്തെ വേല, സുറിയാനിസഭയുടെ നവീകരണ വിഷയത്തിൽ വിഫലമായി എന്ന് വിസ്മയത്തോടെയാണ് അവർ കണ്ടത്. സുറിയാനിസഭയിലെ അനാചാരങ്ങളെക്കുറിച്ച് അവരുടെ മുൻഗാമികൾ അവലംബിച്ച നയം തെറ്റിപ്പോയെന്നും ആ അബദ്ധോപദേശങ്ങളെയും ആചാരങ്ങളെയും ശക്തിയായി ഭർത്സിക്കേണ്ടത് ആവശ്യമാണെന്നും അവർ തീരുമാനിച്ചു. വിശ്വാസസംബന്ധമായ തർക്കങ്ങളിൽ പ്രവേശിക്കുന്നതിനുള്ള വാസന റവ. വുഡ് കോക്കിന്റെ ഒരു പ്രത്യേകതയായിരുന്നു. അദ്ദേഹത്തിന്റെ എഴുത്തുകളിൻപ്രകാരം തന്നെ, 1834 ജൂലൈ 30-നു കോട്ടയത്തു വരികയും, ഓഗസ്റ്റ് ഒന്നാം തീയതി തന്നെ വിവാദങ്ങളിൽ വ്യാപൃതനാകുകയും ചെയ്തു. ജൂലൈ 31 -നു മെത്രാനെ കണ്ടപ്പോൾ തന്നെ അത് തുടങ്ങാഞ്ഞത് അദ്ദേഹത്തിന്റെ കുറ്റമായിരുന്നില്ല. ആ സന്ദർശനാവസരത്തിൽ അപ്പോൾ ഇംഗ്ലണ്ടിലായിരുന്ന തന്റെ പഴയ സ്നേഹിതന്മാരെക്കുറിച്ച് അന്വേഷിക്കുന്നതിൽ ജാഗരൂകനായിരുന്ന മെത്രാൻ, സഭാകാര്യം സംഭാഷണവിഷയമാക്കാൻ സന്ദർഭം കൊടുത്തില്ല. ഒരു സുറിയാനിക്കാരനോടും വിശ്വാസ സംബന്ധമായ വിവാദത്തിൽ പ്രവേശിക്കാതെ സംസാരിക്കുന്നതിന് അദ്ദേഹത്തിനു സാധിച്ചിരുന്നില്ല. സുറിയാനിക്കാർക്ക് തീവ്രമായ മനോവേദനയുളവാകത്തക്ക ഭാഷയിൽ വി. കുർബാനയെക്കുറിച്ച് അദ്ദേഹം പലപ്പോഴും സംസാരിച്ചു. റവ. വുഡ് കോക്കിന്റെ പ്രവർത്തനത്തിന്റെ ഈ വശത്തെക്കുറിച്ചു ധരിച്ച ഇംഗ്ലണ്ടിലെ കമ്മിറ്റിക്കാർ, യുവ മിഷനറിമാർ ഈദൃശ വിവാദങ്ങളിൽ പ്രവേശിക്കുന്നതിന്റെ അനഭിലഷണീയതയിലേക്ക് അദ്ദേഹത്തിന്റെ ശ്രദ്ധയെ ആകർഷിച്ചു. റവ. പീറ്റിന്റെ സംഭാഷണം ഇത്രയും വിവാദഹേതുകമല്ലായിരുന്നു എങ്കിലും പ്രവൃത്തികൾ കൂടുതൽ പ്രകോപനപരമായിരുന്നു (ഈ ഖണ്ഡികയിലെ വിവരങ്ങൾ പി. ചെറിയാന്റെ ചരിത്രം 18-ാം അദ്ധ്യായത്തിൽ നിന്ന് എടുത്തിട്ടുള്ളതാണ്. പല വാചകങ്ങളും പദാനുപദ വിവർത്തനമാണ്).

സെമിനാരി പ്രിൻസിപ്പലായിരുന്ന റവ. പീറ്റ്, സുറിയാനിസഭയുടെ വിശ്വാസങ്ങളെയും ആചാരങ്ങളെയും അപഹസിച്ച് ക്ലാസുകളിൽ പഠിപ്പിക്കുക

പതിവായിരുന്നു. ഒരു ദിവസം പരിശുദ്ധ കന്യകമറിയം നിത്യകന്യകയല്ലെന്നും, യേശു അല്ലാതെ വേറെ മക്കൾ വി. മറിയാമിനുണ്ടായിരുന്നു എന്നും അദ്ദേഹം പഠിപ്പിച്ചു. സായ്പ് ക്ലാസ്സിൽ നിന്നു പോയപ്പോൾ കോനാട്ട് മല്പാനച്ചൻ, സായ്പിന്റെ അഭിപ്രായത്തെ ഖണ്ഡിച്ച് സംസാരിച്ചു. ഏതോ ആവശ്യത്തിനു മടങ്ങിവന്ന റവ. പീറ്റ്, ഇതു കേൾക്കുകയും അന്നുതന്നെ മല്പാനെ ഡിസ്മിസ് ചെയ്യുകയും ചെയ്തു (റവ. ജോൺ കുര്യൻ (അന്ന് മിസ്റ്റർ) മലങ്കര ഇടവകപ്പത്രിക 11-ാം പുസ്തകം 7- ാം ലക്കം അവശേഷത്തിൽ എഴുതിയ ലേഖനം. ഇ. എം. ഫിലിപ്പിന്റെ ഇൻഡ്യൻ സഭ, 263, 264-ാം വശം) ഈ സംഭവത്തിനു കാരണമായ വിഷയത്തേക്കുറിച്ചു പരാമർശിക്കുന്നില്ലെങ്കിലും ഇങ്ങനെ ഒരു സംഭവം നടന്നതായി ആംഗ്ലേയ ചരിത്രകാരനായ പി. ചെറിയാൻ സമ്മതിക്കുന്നുണ്ട് (പി. ചെറിയാന്റെ ചരിത്രം, പേജ് 213). റവ. പീറ്റ് ധൃതഗതിയിലും അധികാരപ്രമത്തതയോടും മല്പാനോട് പെരുമാറിയെന്ന്, ചെറിയാൻ സമ്മതിക്കുന്നുണ്ടെങ്കിലും മല്പാന്റെ തെറ്റ് ഗുരുതരമായിരുന്നു എന്നും കൂടുതൽ യോഗ്യമായ രീതിയിൽ മല്പാനു പരിഹാരം നേടാമായിരുന്നു എന്നും ചെറിയാൻ പറയുന്നു. സുറിയാനിസഭയിലെ ശെമ്മാശന്മാരെ അവരുടെ വിശ്വാസം പഠിപ്പിക്കുന്നതിന് സ്ഥാപിക്കപ്പെട്ട സെമിനാരിയിൽ അതിന് കടകവിരുദ്ധമായ സംഗതികൾ പഠിപ്പിക്കുവാൻ ധൈര്യപ്പെട്ട മിഷനറിയുടെ ധാർമ്മികബോധത്തെക്കുറിച്ചോ, ഔചിത്യദീക്ഷയേക്കുറിച്ചോ, ചെറിയാന് ഒന്നും തന്നെ പറയുവാനില്ല.

യുവാക്കന്മാരായ രണ്ടു മിഷനറിമാരുടെ അപഥസഞ്ചാരമായി, ഈ സംഭവങ്ങളെ പരിഗണിക്കുന്നതിന് നിവർത്തിയില്ല. 1835 ആരംഭത്തിൽ കറസ്പോണ്ടിംഗ് കമ്മറ്റി സെക്രട്ടറി റവ. ജെ. ടെക്കർ കോട്ടയം സന്ദർശിച്ചു. മിഷന്റെ ഇതഃപര്യന്തമുള്ള പ്രവർത്തന പദ്ധതി, അബദ്ധസമ്പൂർണ്ണമായിരുന്നു എന്നും, തികച്ചും നവീനവും നിർണ്ണായകവുമായ ഒരു പന്ഥാവ് സ്വീകരിക്കണമെന്നും അദ്ദേഹം ശക്തിയായി അഭിപ്രായപ്പെട്ടു (പി. ചെറിയാന്റെ ചരിത്രം പേജ് 218). റവ. ടക്കറിന്റെ സന്ദർശനത്തിനു ശേഷം, റവ. പീറ്റിന്റെ പ്രവർത്തനങ്ങൾ കൂടുതൽ പ്രകടമായിത്തുടങ്ങി. അദ്ദേഹത്തെ കേൾക്കുന്നതിനു വിരോധം ഭാവിച്ച പള്ളികളിൽ പോലും പ്രസംഗിക്കുന്നതിന് അദ്ദേഹം ഉദ്യമിച്ചു. “ഈ ചുമതല നിർവഹണത്തിൽ (പ്രസംഗം) ദണ്ഡനം ഒഴികെയുള്ള എല്ലാവിധ തടസ്സങ്ങളും ചില പ്രമാണികളിൽ നിന്ന് എനിക്കുണ്ടായി” എന്ന് അദ്ദേഹം തന്നെ രേഖപ്പെടുത്തിയിട്ടുണ്ട്.[2]

1835 സെപ്റ്റംബറിൽ, മണർകാട്ടു പള്ളിയിൽ നടന്നുവന്ന എട്ടുനോമ്പ് ആചരണത്തിൽ നിന്ന് സുറിയാനിക്കാരെ പിന്തിരിപ്പിക്കുന്നതിന് ചെന്നപ്പോഴുണ്ടായ അനുഭവത്തെ റവ. പീറ്റ് വിവരിച്ചിട്ടുണ്ട്. സായ്പ് പ്രസംഗി

ക്കാൻ തുടങ്ങിയപ്പോൾ ജനങ്ങൾ മാതാവിനോടുള്ള അപേക്ഷ ഉച്ചത്തിൽ ചൊല്ലി പ്രസംഗം തടയുകയാണുണ്ടായത് (പി. ചെറിയാൻ, p. 405).

മിഷനറിമാരുടെ മനോഭാവത്തിലും നടപടിയിലും പ്രകടമായ ഈ വ്യതിയാനം മെത്രാപ്പോലീത്തായെ ഒരു ദുർഘടസന്ധിയിലേക്കു നയിച്ചു. ഏതു സാഹചര്യത്തിലും പ്രതിയോഗിയോടു പോലും സൗഹാർദ്ദത്തോടും ക്ഷമയോടും പെരുമാറുകയെന്നത് തിരുമേനിയുടെ സ്വഭാവത്തിന്റെ പ്രത്യേകതയായിരുന്നു. മിഷനറിമാരുമായുള്ള ഭിന്നതയിൽ മാത്രമല്ല, തന്നെ സ്ഥാനഭ്രംശം ചെയ്യുന്നതിന് ശ്രമിച്ച മാത്യൂസ് മാർ അത്താനാസ്യോസിനോടു പോലും സൗഹാർദ്ദമായി പെരുമാറുകയാണു തിരുമേനി ചെയ്തത്. പുഷ്പത്തിന്റെ മൃദുലതയും ഉരുക്കിന്റെ കഠിനതയും തിരുമേനിയിൽ സമ്യക്കായി സമ്മേളിച്ചിരുന്നു. വിശ്വാസത്തെ സ്പർശിക്കുന്ന സംഗതികളിൽ, തിരുമേനിയുടെ ഉരുക്കു സ്വഭാവം പ്രകടമായിട്ടുണ്ടെന്നുള്ളത് പ്രസിദ്ധമാണല്ലോ. നിവർത്തിയുണ്ടെങ്കിൽ ഒരു പ്രതിസന്ധി ഒഴിവാക്കണമെന്നുള്ള ആഗ്രഹത്താൽ, റവ. ടക്കറിന്റെ നിർദ്ദേശാനുസരണം 1835 മാർച്ച് 18-നു സെമിനാരി സ്വത്തുക്കളുടെയും മറ്റു പൊതുസമുദായ സ്വത്തുക്കളുടെയും കൂട്ടു ട്രസ്റ്റിയായി സീനിയർ മിഷനറിയോടു കൂടി, മദ്രാസ് കറസ്പോണ്ടിംഗ് കമ്മിറ്റി സെക്രട്ടറിയും കൂടി ഇരിക്കുന്നതിനു തിരുമേനി സമ്മതിച്ചു. മിഷനറിമാരുടെ രേഖാമൂലമായ സമ്മതം കൂടാതെ രണ്ടു വർഷക്കാലത്തേക്ക് ആർക്കും പട്ടം കൊടുക്കുകയില്ലെന്നും 1835 ജനുവരി 27-നു അദ്ദേഹം സമ്മതിച്ചു (പി. ചെറിയാൻ, p. 403). എന്നാൽ ഇതൊന്നും മിഷനറിമാരെ തൃപ്തിപ്പെടുത്തുന്നതിന് പര്യാപ്തമായില്ല എന്നു താമസംവിനാ തിരുമേനിക്കു ബോദ്ധ്യമായി.

# 6

# മാവേലിക്കര സുന്നഹദോസ്

1835 നവംബറിൽ കൽക്കട്ടായിലെ ബിഷപ്പ് വിൽസൺ, തിരുവിതാംകൂർ സന്ദർശിച്ചതോടു കൂടി ഭിന്നതകൾ ഒരു നിർണ്ണായക ഘട്ടത്തിലേക്കു കടന്നു. നവംബർ 19-നു ബിഷപ്പ് കോട്ടയത്തെത്തി. ബെയ്‌ലി സായിപ്പിന്റെ ബംഗ്ലാവിൽ താമസിച്ച ബിഷപ്പിനെ, അന്നു പത്തു മണിക്കു തന്നെ മെത്രാപ്പോലീത്താ സന്ദർശിച്ചു. സായാഹ്നത്തിൽ ബിഷപ്പ് പഴയസെമിനാരിയിൽ ചെന്നു പ്രതിസന്ദർശനം നടത്തി. ഭിന്നതകളുടെ പരിഹാരത്തിന് ഒരു പദ്ധതിയുമായിട്ടാണ് ബിഷപ്പ് വന്നിരുന്നത്. 21 -നു ശനിയാഴ്ച, മെത്രാപ്പോലീത്തായെ, ബയിലി സായ്പിന്റെ ബംഗ്ലാവിലേക്കു ക്ഷണിച്ച്, സുറിയാനി സഭയിൽ ഉടൻ തന്നെ വരുത്തേണ്ട ചില പരിഷ്ക്കാരങ്ങളെക്കുറിച്ചു ബിഷപ്പ് സംസാരിച്ചു. അദ്ദേഹം നിർദ്ദേശിച്ച ആറു സംഗതികൾ അപ്പോൾ തന്നെ ചാപ്ലേൻ എഴുതിയെടുത്തു ബിഷപ്പിന്റെ ഒപ്പോടുകൂടി മെത്രാപ്പോലീത്തായ്ക്ക് നൽകി. ആ അവസരത്തിൽ അസിസ്റ്റന്റ് റസിഡന്റ് ക്യാപ്റ്റൻ വൈറ്റും സന്നിഹിതനായിരുന്നു എന്നുള്ളത് അർത്ഥവത്താണ്. ബിഷപ്പ് നൽകിയ നിർദ്ദേശങ്ങളെക്കുറിച്ച് വിഭിന്ന വിവരണങ്ങളാണ് സഭാ ചരിത്രങ്ങളിൽ കാണുന്നത്. അദ്ദേഹത്തിന്റെ ജീവചരിത്രത്തിൽ നിന്ന്, ആംഗ്ലേയ സഭാചരിത്രത്തിൽ അനുബന്ധമായി (DD) ചേർത്തിരിക്കുന്ന ബിഷപ്പ് വിൽസന്റെ പ്രസംഗത്തിൽ (1843 ഫെബ്രുവരി 13-ാം തീയതി കോട്ടയത്തു ചെയ്ത പ്രസംഗം) കാണുന്ന വ്യവസ്ഥകളും സാരാംശത്തിൽ ഒന്നു തന്നെയാണ്. അതനുസരിച്ചു നൽകിയ ആറു വ്യവസ്ഥകൾ താഴെ ചേർത്തിരിക്കുന്നു:

1. സെമിനാരിയിൽ വിദ്യാഭ്യാസം നടത്തി, പരീക്ഷയിൽ ചേർന്ന്, സ്വഭാവത്തിനും വിജ്ഞാനത്തിനും സർട്ടിഫിക്കേറ്റ് ലഭിച്ചവർക്കു മാത്രമേ ഭാവിയിൽ മെത്രാൻപട്ടം കൊടുക്കാൻ പാടുള്ളൂ.

2. സുറിയാനിപ്പള്ളികളുടെ വകയായുള്ള സർവ്വ സ്വത്തുക്കളുടെയും കണക്കുകൾ പരിശോധിക്കാനായി റസിഡന്റിന്റെ പേർക്ക് അയയ്ക്കണം.

3. പട്ടക്കാരെ മാന്യമായി സംരക്ഷിക്കുന്നതിന് പര്യാപ്തമായ വരുമാനം ലഭിക്കുന്നതിനുള്ള മാർഗ്ഗങ്ങൾ ആരായണം. മരിച്ചുപോയവർക്കു വേണ്ടി പ്രാർത്ഥനകൾ നടത്തുന്നതു മൂലം ലഭിക്കുന്ന അനിശ്ചിത വരുമാനത്തിനു പകരം സ്ഥിരമായ ഒരു ഫണ്ട് ഏർപ്പെടുത്തണം.

4. കോശസ്ഥിതി അനുവദിക്കുന്നതനുസരിച്ച് എല്ലാ സുറിയാനി ഇടവകയിലും വിദ്യാലയങ്ങൾ സ്ഥാപിക്കണം.

5. സി. എം. എസ്സുകാർ ചെയ്തുവരുന്നതുപോലെ എല്ലാ ഞായറാഴ്ചയും പട്ടക്കാർ സുവിശേഷം മലയാളത്തിൽ ജനങ്ങൾക്ക് വ്യാഖ്യാനിച്ചു കൊടുക്കണം.

6. ജനങ്ങൾക്ക് സുറിയാനിഭാഷ അറിയാൻ പാടില്ലാത്തതുകൊണ്ട്, പരസ്യാരാധന മലയാളത്തിൽ നടത്തുകയും, സുറിയാനി തക്സാകളിൽ നിന്ന് അത്ര ദീർഘമല്ലാത്ത ഒരു തക്സാ മലയാളത്തിൽ രൂപവൽക്കരിക്കുകയും ചെയ്യണം.

ഈ നിർദ്ദേശങ്ങൾ തിരുമേനി അക്ഷോഭ്യനായി ശ്രവിച്ചതല്ലാതെ യാതൊരു അഭിപ്രായവും പറഞ്ഞില്ല. സമുദായത്തോടാലോചിച്ച് അതിന്റെ ഫലം ബിഷപ്പിനെ അറിയിക്കാമെന്ന് അദ്ദേഹം സമ്മതിച്ചു (പി. ചെറിയാൻ, പേജ് 219). അടുത്ത ദിവസം ബിഷപ്പ് കോട്ടയം ചെറിയപള്ളിയിൽ ഒരു പ്രസംഗം ചെയ്യുകയും പട്ടക്കാർക്കായി രൂപവൽക്കരിക്കണമെന്ന് 3-ാം നിർദ്ദേശത്തിൽ പറഞ്ഞിരുന്ന ഫണ്ടിലേക്ക് ആയിരം രൂപാ സംഭാവന നൽകുകയും ചെയ്തു. തിരുവിതാംകൂറിൽ നിന്ന് മടങ്ങുന്നതിനു മുമ്പായി, ഈ പ്രസംഗം തർജ്ജമ ചെയ്ത് സുറിയാനി സഭയിലെ പട്ടക്കാരുടെയും ജനങ്ങളുടെയും ഇടയിൽ വിതരണം ചെയ്യുന്നതിന് റവ. ബയിലിയേയും "മെത്രാനെ കാണുന്നതിനും, സംഗതികൾ തന്റെ അഭീഷ്ടാനുസൃതം ക്രമീകരിക്കുന്നതിനും" റസിഡന്റിനെയും ബിഷപ്പ് വിൽസൺ ചുമതലപ്പെടുത്തിയിരുന്നു (ബേറ്റ്മാൻ എഴുതിയ വിത്സന്റെ ജീവചരിത്രം 299-ാം 320-ാം വശങ്ങളിലെ പ്രസ്താവനകളെ ഉദ്ധരിച്ച് "മാർത്തോമ്മാ ശ്ലീഹായുടെ ഇൻഡ്യൻ സഭ" 213, 214 ഈ വശങ്ങളിൽ ഇ. എം. ഫിലിപ്പ് എഴുതിയിട്ടുള്ളതു നോക്കുക).

സുറിയാനിസഭയിൽ ആർക്കെല്ലാം പട്ടം കൊടുക്കണമെന്ന് നിശ്ചയിക്കുന്നതിനുള്ള അവകാശം മെത്രാപ്പോലീത്തായിൽ നിന്ന് മിഷനറിമാരിലേക്കു മാറ്റുന്നതിനു പര്യാപ്തമായതായിരുന്നു ആദ്യത്തെ നിർദ്ദേശം. സെമിനാരിയിൽ നിന്ന് പരീക്ഷയും പാസ്സായി സൽസ്വഭാവത്തിന് പ്രിൻസിപ്പലായ മിഷനറിയിൽ നിന്ന് സർട്ടിഫിക്കേറ്റും സമ്പാദിക്കാത്തവർക്ക് പട്ടം കൊടുക്കുവാൻ സഭയുടെ മേലദ്ധ്യക്ഷന് അധികാരമില്ലെന്നു സമ്മതിക്കുന്നത് ആത്മഹത്യാപരമാണെന്നുള്ളതിന് സംശയമില്ലല്ലോ. സുറിയാനിസഭയിലെ പല വിശ്വാസങ്ങളും ആചാരങ്ങളും - മരിച്ചുപോയവർക്കു വേണ്ടിയുള്ള അപേക്ഷകളും കുർബാനകളും, പരിശുദ്ധന്മാരോടുള്ള അപേക്ഷ, കന്യകമറിയാമിനോടുള്ള അപേക്ഷ മുതലായവ - വേദപുസ്തകാനുസൃതമല്ലെന്നും, അവയെ ഉച്ചാടനം ചെയ്യുന്നതിന് വ്യക്തവും ഖണ്ഡിതവുമായ ഒരു നില സ്വീകരിക്കേണ്ടതാണെന്നും മിഷനറിമാർ നിശ്ചയിച്ചതായി ഇതിനുപരി പ്രസ്താവിച്ചിട്ടുണ്ടല്ലോ. സുറിയാനിസഭയിലെ വിശ്വാസാചാരങ്ങളെ അവഹേളിച്ച് സെമിനാരിയിൽ പഠിപ്പിക്കുന്നതിനും മിഷനറിമാർ മടിച്ചില്ല.

അതിനെതിരായി ശബ്ദമുയർത്തുന്നതിനു ധൈര്യപ്പെട്ട കോനാട്ടു മല്പാനച്ചനെ, അന്നുതന്നെ വള്ളം കയറ്റി വടക്കോട്ട് അയയ്ക്കുകയും ചെയ്തുവല്ലോ. അങ്ങനെയിരിക്കെ മിഷനറിമാരുടെ അഭിപ്രായത്തെ ആദരിക്കാത്തവർക്ക് പട്ടത്വത്തിന് അർഹത നൽകുന്ന സാക്ഷ്യപത്രം ലഭിക്കുന്നത് അസാദ്ധ്യമാണെന്നു കാണുവാൻ പ്രയാസമില്ല. അവർക്കു വിധേയരായ പട്ടക്കാരെ ലഭിച്ചാൽ, കേണൽ മൺട്രോ വിവക്ഷിച്ചിരുന്നതുപോലെ, കാലക്രമേണ ആംഗ്ലേയക്രമം പള്ളികളിൽ ഏർപ്പെടുത്താമെന്നു മിഷനറിമാർ ആഗ്രഹിച്ചിരുന്നിരിക്കാം. ഏതായാലും സഭയുടെ വിശ്വാസത്തിന്റെയും സ്വാതന്ത്ര്യത്തിന്റെയും നാരായവേരിന് കോടാലി വയ്ക്കുന്ന ഈ നിർദ്ദേശത്തെ, അതിന്റെ യഥാർത്ഥ വെളിച്ചത്തിൽ തന്നെ സുറിയാനിസഭ ദർശിച്ചു എന്നുള്ളത് ചാരിതാർത്ഥ്യജനകമത്രെ.

സുറിയാനിപ്പള്ളികളിലെ വരവുചെലവു കണക്കുകൾ, റസിഡന്റിന്റെ ആഡിറ്റിനായി അയയ്ക്കണമെന്നു നിർദ്ദേശിച്ചത്, ദുർഭരണം, സാർവത്രികമാണെന്ന് പരാതിയുണ്ടായിരുന്നതുകൊണ്ടാണെന്ന് ബിഷപ്പ് വിൽസൺ പറഞ്ഞിട്ടുണ്ട്. ഗവൺമെന്റിന്റെ ഒരു ഡിപ്പാർട്ട്മെന്റു പോലെ കഴിഞ്ഞു വന്ന ആംഗ്ലേയസഭയുടെ മാതൃകയായിരിക്കാം ഈ നിർദ്ദേശത്തിനു പ്രചോദനം നൽകിയത്. റസിഡന്റന്മാരും മിഷനറിമാരും തമ്മിൽ അഭിപ്രായ ഐകരൂപ്യം ഉണ്ടായിരുന്നല്ലോ. അതിനാൽ പള്ളികളിലെ പെരുനാൾ തുടങ്ങി, അവർ അനാചാരങ്ങളെന്ന് ഗണിച്ചിരുന്ന കാര്യങ്ങൾക്ക് പണം അനുവദിക്കാതെയിരിക്കുന്നതിന് ഇതുമൂലം അവർക്കു സാധിക്കുമായിരുന്നു. സെമിനാരിയുടെ ഭരണം കൈവശമായതു പോലെ, പള്ളികളുടെയും ഭരണം നിയന്ത്രിക്കുന്നതിന് ഈ നിർദ്ദേശം സ്വീകരിച്ചിരുന്നെങ്കിൽ മിഷനറിമാർക്ക് സൗകര്യം ലഭിക്കുമായിരുന്നു.

പട്ടക്കാരുടെ ആദായമാർഗ്ഗങ്ങളിൽ അനിശ്ചിതമായി പലതും ഉണ്ടായിരുന്നു എങ്കിലും മരിച്ചവർക്കു വേണ്ടിയുള്ള കുർബാനയെക്കുറിച്ചു മാത്രം മൂന്നാമത്തെ നിർദ്ദേശത്തിൽ പരാമർശിച്ചിരിക്കുന്നതും അർത്ഥവത്താണ്. പട്ടക്കാർക്കുവേണ്ടി സ്ഥിരമായ ഒരു ഫണ്ട് ഉണ്ടാക്കുന്നതിനുള്ള സംരംഭവും അതിലേക്കു ബിഷപ്പു തന്നെ ആയിരം രൂപ സംഭാവന നൽകിയതും, ഈ വിശ്വാസം ഉപേക്ഷിക്കുന്നതിനു പ്രയോഗിച്ച പ്രലോഭനങ്ങൾ മാത്രമായിരുന്നു. മലയാള വേദപുസ്തക പ്രചരണത്തിൽ അതീവ താല്പര്യം പ്രദർശിപ്പിച്ചിരുന്നു എന്ന് മിഷനറിമാർ തന്നെ സമ്മതിക്കുന്ന മെത്രാപ്പോലീത്തായ്ക്ക്, നാലും അഞ്ചും നിർദ്ദേശങ്ങളെക്കുറിച്ച് അപ്രീതിയില്ലായിരുന്നു എന്നു വിചാരിക്കാനേ തരമുള്ളൂ.

ആറാമത്തെ നിർദ്ദേശം അപകട സമ്പൂർണ്ണമായിരുന്നു. വിവിധ തക്സാകളിൽ നിന്ന്, അത്ര ദീർഘമല്ലാത്ത ഒരു മലയാളം തക്സാ രൂപവൽക്കരിക്കണമെന്നായിരുന്നു നിർദ്ദേശമെങ്കിലും, അതിൽ അന്തർലീനമായിരുന്ന

ഉദ്ദേശ്യം മിഷനറിമാർ നിരാകരിച്ചിരുന്ന പ്രാർത്ഥനകൾ മാറ്റി ഒരു തക്സാ ഉണ്ടാക്കണമെന്നായിരുന്നു. മാവേലിക്കര സുന്നഹദോസിനു ശേഷം മിഷനറിമാരുടെ ആവശ്യപ്രകാരം സുറിയാനിക്കാരുടെ ഉപയോഗത്തിനായി ഉണ്ടാക്കിയതും, "അര കുർബാന" എന്ന് അറിയപ്പെട്ടിരുന്നതുമായ തക്സാ, ഈ ഉദ്ദേശ്യത്തിന് സാക്ഷ്യം വഹിക്കുന്നു. മാവേലിക്കര പടിയോലയുടെ രണ്ടാം ഖണ്ഡികയിൽ "സുറിയാനിപ്പള്ളികളിൽ നടന്നുവരുന്ന കുർബാന, നമസ്കാരം മുതലായ പള്ളിക്രമങ്ങളിലും ചട്ടങ്ങളിലും ചില വ്യത്യാസം വരുത്തണമെന്ന്" ബിഷപ്പ് വിൽസൺ ആവശ്യപ്പെട്ടതായി പ്രസ്താവിച്ചു കാണുന്നു. 1836 ഫെബ്രുവരി 12 -നു മാവേലിക്കര യോഗത്തെക്കുറിച്ച് പരിചിന്തനം ചെയ്യുന്നതിന് കൂടിയ തിരുവിതാംകൂർ മിഷനറി കോൺഫ്രൻസിന്റെ മിനിട്ട്സിൽ (അനുബന്ധം X, പി. ചെറിയാൻ, പേജ് 408.) തക്സാ നവീകരിക്കുന്നതിനുള്ള പദ്ധതി തന്റെ അഭിപ്രായത്തോട് പൂർണ്ണമായി യോജിക്കുന്നു എന്ന് തിരുവിതാംകൂർ ദിവാൻ, ഇടപ്പള്ളി രാജാവിന് എഴുതിയതായി കേട്ടു എന്ന് അബ്രഹാം മല്പാൻ ആ കോൺഫ്രൻസിൽ പ്രസ്താവിച്ചതായി കാണുന്നു. സുറിയാനിസഭയും മിഷനറി സമൂഹവും തമ്മിലുണ്ടായിരുന്ന ബന്ധം വിടർത്തുന്നതിന് ഇടയാക്കിയ കാരണങ്ങളെക്കുറിച്ച്, ബിഷപ്പ് വിൽസൺ 1843 ഫെബ്രുവരി 13-നു കോട്ടയത്തു വച്ച് മിഷനറിമാർക്കു നൽകിയ ഉപദേശത്തിൽ ദീർഘമായി പ്രതിപാദിച്ചിട്ടുണ്ട് (പി. ചെറിയാൻ, പേജ് 418). അവയിൽ രണ്ടെണ്ണം താഴെ ചേർക്കുന്നു: (1) സുറിയാനിക്കാരുടെ ആചാരങ്ങളെയും ആരാധനയേയും മതപരമായ ചടങ്ങുകളെയും ബാധിച്ചിരുന്ന അന്ധവിശ്വാസങ്ങളും അവയിൽ കലർന്നിരുന്ന മാലിന്യങ്ങളും. (2) അവരുടെ ദേവാലയങ്ങളിൽ വിഗ്രഹാരാധനാപരമായ പ്രാർത്ഥനകൾ ഉപയോഗത്തിലിരിക്കുന്നതായി കണ്ടുപിടിച്ചത്. മിഷനറിമാരുടെ ദൃഷ്ടിയിൽ ആക്ഷേപാർഹങ്ങളെന്നു കണ്ട ഭാഗങ്ങൾ നീക്കി തക്സാ ചുരുക്കിയെഴുതണമെന്നായിരുന്നു നിർദ്ദേശത്തിന്റെ ആന്തരോദ്ദേശ്യം എന്നുള്ളത് ഇതിൽനിന്നു സ്പഷ്ടമാകുന്നുണ്ടല്ലോ.

ബിഷപ്പ് വിൽസന്റെ നിർദ്ദേശങ്ങളെക്കുറിച്ച് ആലോചിക്കുന്നതിന്, 1836 ജനുവരി 16 ന് (1011 മകരം 5-ാം തീയതി) മാവേലിക്കര പുതിയകാവ് പള്ളിയിൽ ഒരു പള്ളിപ്രതിപുരുഷയോഗം കൂടുന്നതിന് മെത്രാപ്പോലീത്താ കല്പന പുറപ്പെടുവിച്ചു. അധീശ ശക്തിയുടെ പ്രതിനിധിയായ റസിഡന്റിന്റെ അറിവോടും ആനുകൂല്യത്തോടും കൂടിയാണ് ഈ നിർദ്ദേശങ്ങൾ നല്കപ്പെട്ടതെന്നുള്ളത് പരസ്യമായിരുന്നു. അവ ബിഷപ്പ് അവതരിപ്പിച്ചതുതന്നെ, അസി. റസിഡന്റിന്റെ സാന്നിദ്ധ്യത്തിലായിരുന്നല്ലോ. പള്ളികളുടെ കണക്കുകൾ റസിഡന്റിന്റെ പരിശോധനയ്ക്ക് അയയ്ക്കണമെന്ന നിർദ്ദേശം, അദ്ദേഹത്തിന്റെ അറിവും സമ്മതവും കൂടാതെ ഉണ്ടാകയില്ലെന്നുള്ളത് സ്പഷ്ടമാണല്ലോ. റസിഡന്റിന്റെ അഭീഷ്ടത്തിനു വിരുദ്ധമായി പ്രവർത്തിക്കുന്നതിനു മഹാരാജാവു പോലും ധൈര്യപ്പെടാതിരുന്ന അക്കാ

ലത്ത് ആ രാജാധിരാജ പ്രതിനിധിയുടെ പിന്തുണയോടു കൂടി, ഇൻഡ്യയുടെ മെത്രാപ്പോലീത്തായായ ആംഗ്ലേയ ബിഷപ്പ് നൽകീയ നവീകരണ നിർദ്ദേശങ്ങളെ ആർ എതിർക്കും? അപ്രതീക്ഷിതവും അപ്രതിരോദ്ധ്യവുമായ ഒരു അത്യാപത്ത് സഭാനഭോതലത്തിൽ ചിറകുവിരിച്ച് പറക്കുന്നതായി കണ്ട് ആബാലവൃദ്ധം ജനങ്ങൾ പരിഭ്രമം പൂണ്ടു. അന്തഃക്കരണം കൊണ്ട് അനുകൂലിക്കാനോ, കാര്യം കൊണ്ട് പിന്തിരിയുവാനോ വയ്യാത്ത ഒരു ഏടാകൂടത്തിലാണ് തങ്ങൾ അകപ്പെട്ടിരിക്കുന്നതെന്ന് ചിന്താശക്തന്മാർക്ക് മനസ്സിലായി. ഒരു വശത്ത് പാവപ്പെട്ട സുറിയാനി സമുദായവും നിസ്സഹായനായ മെത്രാപ്പോലീത്തായും അവരുടെ സത്യവിശ്വാസ സംഹിതയും, മറുവശത്ത് പരിഷ്കൃതമായ സർവ്വ നയതന്ത്രകൗശലങ്ങളും അഭ്യസിച്ചിട്ടുള്ള ഇംഗ്ലീഷുകാരും അവരുടെ സർവ്വ പിൻബലവും കഠിന നിർബന്ധങ്ങളും. അന്ന് ദിവാനായിരുന്ന സുബ്ബറാവുവിന് ഈ തക്സാ പരിഷ്കരണം ന്യായയുക്തമാണെന്നു ബോദ്ധ്യമാകുന്നതിന് പ്രേരകമായത് ആ ബ്രാഹ്മണന്റെ ക്രിസ്തീയ വേദശാസ്ത്ര പാണ്ഡിത്യമല്ല പ്രത്യുത റസിഡന്റിന്റെ സ്വാധീനബലമാണ് എന്നുള്ളത് നിസ്സംശയമല്ലേ. യോഗത്തിനു മുമ്പുതന്നെ ദിവാൻ മാവേലിക്കര എത്തി, മെത്രാപ്പോലീത്തായെ സ്വാധീനം ചെയ്യുന്നതിനു ശ്രമിച്ചുകൊണ്ടിരുന്നു. ഇടപ്പള്ളി രാജാവ് തുടങ്ങി ഇടപ്രഭുക്കന്മാർക്കും നവീകരണ നിർദ്ദേശങ്ങളുടെ ന്യായയുക്തതയെക്കുറിച്ച് അദ്ദേഹം എഴുതി. കുടിയാന്മാർക്ക് വസ്തുവിൽ സ്ഥിരാവകാശമില്ലാതിരുന്ന അക്കാലത്ത് ജന്മികളുടെ കാരുണ്യത്തിന് അവർ എത്രമാത്രം വിധേയരായിരുന്നു എന്നുള്ളത് ചിന്തനീയമാണല്ലോ. ബിഷപ്പിന്റെ നിർദ്ദേശങ്ങൾ സ്വീകരിക്കുന്നതിനുള്ള സന്നദ്ധത യോഗം പ്രദർശിപ്പിക്കുമെങ്കിൽ, യോഗത്തിൽ സന്നിഹിതനാകണമെന്നു കൂടി ദിവാൻ കരുതിയിരുന്നു. 1836 ഫെബ്രുവരി 12 ന് കൂടിയ തിരുവിതാംകൂർ മിഷനറി കോൺഫ്രൻസിന്റെ മിനിട്സിൽ അബ്രഹാം മല്പാൻ താഴെക്കാണുംവിധം ആ യോഗത്തിൽ പ്രസ്താവിച്ചതായി കാണുന്നു. "തക്സാ പരിഷ്ക്കരിക്കുന്നതിനുള്ള പദ്ധതി തന്റെ അഭിപ്രായങ്ങളോട് പൂർണ്ണമായി യോജിക്കുന്നു എന്നും യോഗത്തിനു മുമ്പ് തന്നെ സന്ദർശിച്ച ചില കത്തനാരന്മാരോട് നവീകരണത്തിനു നല്ല സാദ്ധ്യതയുണ്ടെങ്കിൽ മാത്രമേ താൻ യോഗത്തിൽ വരികയുള്ളൂ എന്നു മെത്രാനോട് പറയണമെന്ന് പറഞ്ഞുവെന്നും, എന്നാൽ യോഗം കഴിയുന്നതുവരെ അവർ മടങ്ങിവന്നില്ലെന്നും, ഈ സംഗതി തന്നെ മറ്റു ചിലരെക്കൊണ്ട് മെത്രാനോട് പറയിച്ചതിൽ യാതൊന്നും വ്യത്യാസപ്പെടുത്തേണ്ട ആവശ്യമില്ലെന്നു മെത്രാൻ മറുപടി പറഞ്ഞു എന്നും തിരുവിതാംകൂർ ദിവാൻ, ഇടപ്പള്ളി രാജാവിനു എഴുതിയതായും റിപ്പോർട്ടുണ്ട്" (പി. ചെറിയാൻ, p. 408).

അധീശ ശക്തിയുടെയും തിരുവിതാംകൂർ ഗവൺമെന്റിന്റെയും നില അങ്ങിനെ സംശയാതീതമാംവണ്ണം വ്യക്തമാക്കപ്പെട്ടിരുന്നു. നവീകരണ

നിർദ്ദേശങ്ങൾ തിരസ്ക്കരിക്കുന്നതിന്റെ ഭവിഷ്യത്ഫലങ്ങൾ, മെത്രാപ്പോലീത്താ വിഭാവനം ചെയ്തു. കേണൽ മൺട്രോയുടെ കാരുണ്യാതിരേകം നിമിത്തം സർക്കാർ സർവ്വീസിൽ പ്രവേശിക്കുന്നതിന് ഭാഗ്യമുണ്ടായ നസ്രാണി ജഡ്ജിമാരുടെയും മറ്റുദ്യോഗസ്ഥന്മാരുടെയും അപകടനില ദർശിക്കുവാൻ ചിന്താശക്തിയുള്ളവർക്ക് പ്രയാസമില്ലായിരുന്നു. നിർദ്ദേശങ്ങളുടെ നിരാകരണം ഉളവാക്കുന്ന പ്രയാസങ്ങളും സ്വീകരണം മൂലം ലഭിക്കുന്ന ആനുകൂല്യങ്ങളും ആ പുരോഹിതവര്യന്റെ മാലിന്യമറ്റ മനോമുകുരത്തിൽ പ്രതിബിംബിച്ചു. ചിന്താശതങ്ങളാൽ തരളിതഹൃദയനായ തിരുമേനി, സർവ്വവും സർവ്വേശ്വരനിൽ സമർപ്പിച്ചുകൊണ്ട് സത്യവിശ്വാസ സംരക്ഷണത്തിനു വേണ്ടി ഏതു യാതനയും സഹിക്കുന്നതിനു സന്നദ്ധനായി.

യോഗത്തിനു രണ്ടാഴ്ച മുമ്പു തന്നെ തിരുമേനി മാവേലിക്കര എത്തി. പുതിയകാവു പള്ളിയുടെ കിഴക്കുവശത്ത് പബ്ലിക്ക് റോഡിനു പടിഞ്ഞാറുവശത്തായി കിടക്കുന്ന പുരയിടത്തിലാണ് യോഗം കൂടുന്നതിനുള്ള പന്തൽ തയ്യാർ ചെയ്തിരുന്നത്. ഈ മഹായോഗത്തിൽ സംബന്ധിക്കുന്നതിനായി, തൊഴിയൂർ നിന്ന് മാർ കൂറിലോസ് മെത്രാനും, തെക്കും വടക്കുമുള്ള പള്ളികളിലെ പ്രതിപുരുഷന്മാരും യഥാസമയം വന്നുചേർന്നു. മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായായിരുന്നു അന്ന് വിശുദ്ധ കുർബ്ബാന അർപ്പിച്ചത്. കുർബ്ബാനമദ്ധ്യേ, യോഗോദ്ദേശ്യത്തെ പുരസ്ക്കരിച്ച് ഹൃദയസ്പർശിയായ ഒരു പ്രസംഗം അദ്ദേഹം ചെയ്തു. ഉച്ചതിരിഞ്ഞ് അദ്ദേഹത്തിന്റെ അദ്ധ്യക്ഷതയിൽ യോഗം ആരംഭിച്ചു. യോഗത്തിൽ രണ്ടു മിഷനറിമാരും സന്നിഹിതരായിരുന്നു. ബിഷപ്പ് വിൽസന്റെ നിർദ്ദേശങ്ങൾ, മാർ കൂറിലോസ് മെത്രാൻ വിശദീകരിക്കുകയും യോഗം അവയെ നിരാകരിച്ച് ഒരു പടിയോല എഴുതി പ്രതിനിധികൾ അതിൽ ഒപ്പുവയ്ക്കുകയും ചെയ്തു.

### പടിയോല

"ബാവായും പുത്രനും റൂഹാദക്കുദിശായുമായ പട്ടാങ്ങപ്പെട്ട ഒരുവൻ തമ്പുരാന്റെ തിരുനാമത്താലെ പള്ളികൾ ഒക്കെയുടെ മാതാവായ അന്ത്യോഖ്യായുടെ പത്രോസിനടുത്ത് സിംഹാസനത്തിൽ മുഷ്ക്കരപ്പെട്ടിരിക്കുന്ന ബാവാന്മാരുടെ ബാവായും തലവരുടെ തലവനുമായ മാർ ഇഗ്നാത്തിയോസ് പാത്രിയർക്കീസിന്റെ കൈവാഴ്ച കീഴ് മലെംകരെ യാക്കോബായ സുറിയാനിപ്പള്ളി ഇടവകയുടെ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായും അനന്തരവൻ കൂറിലോസ് മെത്രാപ്പോലീത്തായും തങ്ങളുടെ വിചാരത്തിൽ ഉൾപ്പെട്ട അങ്കമാലി മുതലായ പള്ളികളുടെ വികാരിമാരും പട്ടക്കാരും ജനങ്ങളും കൂടി മശിഹാകാല 1836 ക്ക് ചെന്ന് കൊല്ലം 1011-മാണ്ട് മകരമാസം 5-ന് തമ്പുരാനെപെറ്റ കന്യാസ്ത്രീ അമ്മയുടെ നാമത്തിലുള്ള മാവേലിക്കരപള്ളിയിൽ വച്ച് നിശ്ചയിച്ച് എഴുതിവച്ച പടിയോല.

കൽക്കത്തായിൽ ഏറ്റവും ബഹുമാനിക്കപ്പെട്ടിരിക്കുന്ന ലാർഡ് ബിഷോപ്പ് ദാനിയൽ സായ്പവർകൾ കഴിഞ്ഞ വൃശ്ചികമാസത്തിൽ കോട്ടയത്തു വന്നു മെത്രാപ്പോലീത്തായുമായിട്ടു കണ്ടശേഷം നമ്മുടെ സുറിയാനിപ്പള്ളികളിൽ നടന്നുവരുന്ന കുർബാന, നമസ്ക്കാരം മുതലായ പള്ളിക്രമങ്ങളിലും ചട്ടങ്ങളിലും ചില വ്യത്യാസം വരുത്തി നടത്തണമെന്നും, പറഞ്ഞാറെ എല്ലാ പള്ളിക്കാരുമായിട്ട് വിചാരിച്ചു നിശ്ചയിച്ചു ബോധിപ്പിച്ചുകൊള്ളാമെന്നും പറഞ്ഞിരിക്കുന്ന സംഗതിക്ക്.

യാക്കോബായ സുറിയാനിക്കാരായ നാം അന്ത്യോഖ്യായുടെ പാത്രിയർക്കീസിന്റെ വാഴ്ച കീഴ്പ്പെട്ടവരും അദ്ദേഹത്തിന്റെ കൽപ്പനയാൽ അയയ്ക്കപ്പെട്ട മേല്പ്പട്ടക്കാരാൽ നടത്തപ്പെട്ടിരിക്കുന്ന പള്ളിക്രമങ്ങളും ചട്ടങ്ങളും നടന്നുവരുന്നതും ആകയാൽ ആയതിനു യാതൊരു വ്യത്യാസമെങ്കിലും വരുത്തി നമ്മുടെ പള്ളികളിൽ നടക്കയും അവരവരുടെ പാത്രിയർക്കീസന്മാരുടെ അനുവാദം കൂടാതെ ഒരു മതക്കാരുടെ പള്ളിയിൽ മറ്റൊരു മതക്കാരും അറുവിക്കയും പഠിപ്പിക്കയും ചെയ്ത ഒരുത്തർക്കും അധികാരമില്ലാത്തതിനാൽ ആയതിൻവണ്ണം നടത്തിക്കയും ചെയ്യുന്നതിനു നമ്മുടെ പള്ളികൾ പാത്രിയർക്കീസിന്റെ കൽപ്പനയാൽ അയയ്ക്കപ്പെട്ടിരിക്കുന്ന മേൽപ്പട്ടക്കാരുടെ സഹായത്താലും അതത് ഇടവകയിലുള്ള ജനങ്ങളുടെ മനസ്സാലും പണിയിക്കപ്പെട്ട അവരുടെ വസ്തുക്കളാൽ അലങ്കരിക്കപ്പെട്ട ആണ്ടുതോറും കാണിക്ക, വഴിപാട് മുതലായിട്ടുണ്ടാകുന്ന നടവരവുകൾ അന്ത്യോഖ്യായിലുള്ള പള്ളികളിലും ഇവിടെയും മറ്റു ദിക്കുകളിലും ഉള്ള അന്യമതക്കാരുടെ പള്ളികളിലും നടന്നുവരുന്നപ്രകാരം നമ്മുടെ പള്ളികളിലെ കണക്ക് നമ്മുടെ മേൽപട്ടക്കാരെ കേൾപ്പിക്കത്തക്കവണ്ണം ശട്ടം കെട്ടി നടന്നുവരുന്നതിൻവണ്ണം അല്ലാതെ വ്യത്യാസമായിട്ടു നടക്കുന്നതിനും നടത്തുന്നതിനും നമുക്ക് അധികാരവും സമ്മതവും ഇല്ല."

കൊല്ലം 983-മാണ്ട് കാലം ചെയ്ത വല്യ മാർ ദീവന്നാസ്യോസ് മെത്രോപ്പോലീത്തായോട് ബഹുമാനപ്പെട്ട കർണ്ണൽ മെക്കാളി സായ്പവർകൾ മൂവായിരം പുവരാഹൻ കടം വാങ്ങി കടമുറി എഴുതിയതും കൊടുത്ത പലിശ പറ്റി വന്ന വകയിൽ മുടങ്ങിക്കിടന്ന വട്ടിപ്പണം 992-മാണ്ട് കാലം ചെയ്ത മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ ഏറ്റവും ബഹുമാനപ്പെട്ട കർണ്ണൽ മൺട്രോ സായ്പവർകളെ ബോധിപ്പിച്ചു വാങ്ങിച്ചു കോട്ടയത്തു സെമിനാരി പണിയിച്ച മുൻ അന്ത്യോഖ്യായിൽനിന്നും വന്നിരുന്ന മേൽപ്പട്ടക്കാരെക്കൊണ്ടുവന്നിരുന്ന വസ്തുക്കളും പാലമറ്റത്തറവാട്ടിൽ കഴിഞ്ഞ മേൽപ്പട്ടക്കാരുടെ വസ്തുവകകളും സെമിനാരിയിൽ വരുത്തി ആ വകയിലും ഏതാനും ദ്രവ്യങ്ങളും സുറിയാനിപൈതങ്ങൾക്കുവേണ്ടി ധർമ്മായിട്ട് തമ്പുരാൻ തിരുമനസ്സുകൊണ്ട് കല്പിച്ചുതന്ന രൂപായും കാണം ഇട്ട് പഠിച്ചുവരുന്ന പൈതങ്ങളുടെ ചിലവുകഴിക്കയും അവരുടെ ധാരാള

മായ കൃപ കൊണ്ടുതന്നെ കോട്ടയത്തു വന്നിരിക്കുന്ന ഏറ്റവും ബഹുമാനപ്പെട്ടിരിക്കുന്ന മിശിയോനരി സായ്പന്മാരവർകൾ ഈ സെമിനാരിയിൽ വന്ന ഇംക്ലെഷ മുതലായ ഭാഷകൾ പഠിപ്പിച്ച് കൃപയുള്ള പിതാക്കന്മാരെപ്പോലെ നമ്മുടെ പൈതങ്ങളെ രക്ഷിക്കയും സകല ജാതിക്കാർക്കും ഉപകാരത്തിനായിട്ട് പുസ്തകങ്ങൾ അച്ചടിപ്പിക്കയും നമ്മുടെ പള്ളികളിൽ നടന്നുവരുന്ന സുറിയാനി മര്യാദപോലെ നടക്കുന്നതിനു സായ്പന്മാരവർകൾ വേണ്ടുന്ന ഒത്താശകൾ ചെയ്യുകയും ആണ്ടുതോറും വരുവാനുള്ള വട്ടിപ്പണം മെത്രാപ്പോലീത്താ പറ്റുചീട്ട് എഴുതിക്കൊടുത്ത് വാങ്ങിച്ച് സെമിനാരിയിൽ ഉൾപ്പെട്ട കാര്യങ്ങൾ വിചാരിക്കയും ജനങ്ങളുടെ അപേക്ഷപ്രകാരവും മേൽപട്ടക്കാരുടെ കർത്തവ്യപ്രകാരവും പട്ടംകൊടുക്കയും ചെയ്തുവരുമ്പോൾ മെത്രാപ്പോലീത്തായെ ബോധിപ്പിക്കാതെ സെമിനാരിപെട്ട കാര്യങ്ങൾ നടത്തുകയും മെത്രാപ്പോലീത്തായുടെ പറ്റു ചിട്ടിപ്രകാരം വാങ്ങിക്കുന്ന വട്ടിപ്പണം സായിപ്പന്മാരു തന്നെ ചിലവിടുകയും പഠിച്ചു പാർത്തിരുന്ന ശെമ്മാശന്മാരെ സെമിനാരിയിൽ നിന്നും പിരിച്ച് അയയ്ക്കയും നമ്മുടെ വക മര്യാദയ്ക്ക് വിരോധമായിട്ട് വിചാരിക്കയും തമ്മിൽ ഛിദ്രങ്ങളെ ഉണ്ടാക്കയും ചെയ്തുവരുന്ന ഏറ്റവും സങ്കടകരവും ബുദ്ധിമുട്ടുമായിത്തീർന്നിരിക്കുന്നതിനാൽ എന്നേക്കും ഭാഗം നിറയപ്പെട്ടവളും വാഴ്ത്തപ്പെട്ടവളും ആവലാധി ഒക്കെയിൽ നിന്നും തണുപ്പിക്കുന്നവരുമായ തമ്പുരാനെ പെറ്റ അമ്മയുടെ നമസ്ക്കാരത്തിലും ശുദ്ധമാകപ്പെട്ടവരുടെ നമസ്ക്കാരങ്ങളാലെയും നാം രക്ഷപ്പെടേണ്ടതിനു സ്തുതിചൊവ്വാകപ്പെട്ട യാക്കോബായ സുറിയാനിക്കാരുടെ പഠിത്തത്തിലും ക്രമവിശ്വാസത്തിലും അല്ലാതെ വേറെ യാതൊരു പഠിത്തവും ക്രമവിശ്വാസവും നമ്മൾ അനുസരിച്ചു കൊള്ളുന്നില്ല. ഇവമേൽ ബാവായും പുത്രനും റൂഹാദക്കുദിശായും സാക്ഷി ആമ്മീൻ.”

യാക്കോബായസഭയുടെ വിശ്വാസാചാരങ്ങളനുസരിച്ചുള്ള പള്ളിക്രമങ്ങളും ചട്ടങ്ങളും മാറ്റുന്നതിന് സമ്മതമില്ലെന്നും, പള്ളികളിൽ പാത്രിയർക്കീസിന്റെ അനുവാദം കൂടാതെ അന്യസഭക്കാർ പ്രസംഗിക്കുന്നത് അനുവദനീയമല്ലെന്നും, പള്ളികളിലെ കണക്ക് കേൾക്കുന്നതിന് മേല്പട്ടക്കാർക്കു മാത്രമേ അവകാശമുള്ളൂ എന്നും മൂന്നാം ഖണ്ഡികയിൽ വ്യക്തമായി പ്രസ്താവിച്ചിരിക്കുന്നു.

നാലാം ഖണ്ഡികയിൽ ആദ്യ മിഷനറിമാരുടെ സേവനത്തെ കൃതജ്ഞതാപുരസ്സരം അനുസ്മരിപ്പിക്കുന്നതിനുശേഷം, അന്നത്തെ മിഷനറിമാർ അവലംബിച്ചിരുന്ന അപനയങ്ങളെ സങ്കടത്തോടെ വിവരിക്കുകയും, സ്തുതിചൊവ്വാകപ്പെട്ട യാക്കോബായ വിശ്വാസമല്ലാതെ മറ്റ് യാതൊരു വിശ്വാസവും സ്വീകരിക്കുന്നതല്ലെന്ന് പ്രതിജ്ഞ ചെയ്കയും ചെയ്തിരുന്നു. ഈ ഭാഗത്ത് വി. കന്യകമറിയാമിന്റെയും പരിശുദ്ധന്മാരുടെയും

അപേക്ഷകളെക്കുറിച്ച് പ്രത്യേകം പറഞ്ഞിരിക്കുന്നതും അർത്ഥവത്താണ്.

മാവേലിക്കരയോഗം സുറിയാനിസഭയുടെ സമ്പൂർണ്ണ പ്രാതിനിധ്യമുണ്ടായിരുന്ന ഒരു സമ്മേളനമായിരുന്നു എന്നുള്ളത് മിഷനറിമാർ പോലും സമ്മതിച്ചിട്ടുള്ള വസ്തുതയാണ്. ആ യോഗത്തിൽ സംബന്ധിച്ചിരുന്നവരിൽ പഴഞ്ഞിക്കാരൻ കുര്യത് ഉപദേശി മാത്രമായിരുന്നു, യോഗതീരുമാനത്തിനെതിരായി സംസാരിച്ചത്. യോഗത്തിൽ സംബന്ധിക്കുകയും നിശ്ചയങ്ങൾക്കെതിരായി ചെറുവിരൽ പോലും ഉയർത്താതിരിക്കുകയും ചെയ്ത ശേഷം യോഗത്തിന്റെ സാധുത്വത്തെ നിഷേധിക്കുകയും യോഗനടപടികളെ ആക്ഷേപിക്കുകയും തീരുമാനങ്ങൾക്കെതിരായി പ്രവർത്തിക്കുകയും ചെയ്ത ചില പുരോഹിത പ്രമാണികളേക്കാൾ, മാന്യവും ധീരവുമായ ഒരു നിലയാണ് കുര്യത് അവലംബിച്ചത് എന്നുള്ളതിനു സംശയമില്ല. കുന്നംകുളം പട്ടണത്തിൽ ഒരു സുവിശേഷാലയം സ്ഥാപിക്കുന്നതിന് ആവശ്യമായ പണം കുര്യതിന് കൊടുക്കാമെന്ന് കൊച്ചി ദിവാൻ ഏറ്റിരുന്ന കാലത്താണ്, കുര്യതിനെ ആരോ കുത്തിക്കൊന്നത് (മലങ്കരസഭയിലെ മാതൃസഭ, ജോർജ് കാക്കനാടൻ, പേജ് 121). നവീകരണാനുകൂലികൾക്ക് ഗവൺമെന്റ് സഹായം ലഭിച്ചിരുന്നു എന്നുള്ളതിന് ഇതു തെളിവാണല്ലോ. യോഗനിശ്ചയങ്ങൾ ഉടൻതന്നെ റസിഡണ്ടിന്റെ പേർക്ക് എഴുതി അയച്ചു. ലൗകിക ദൃഷ്ട്യാ, തിരുമേനിയുടെ ജീവിതത്തിലെ ശോകമയമായ അദ്ധ്യായം അങ്ങിനെ ആരംഭിച്ചു.

# 7

# സുന്നഹദോസിനു ശേഷം

അങ്ങിനെ, മിഷനറിമാരുമായുള്ള ബന്ധത്തെക്കുറിച്ച് മലങ്കര സുറിയാനി സഭയുടെ അഭിപ്രായം വ്യവസ്ഥാപിതരീതിയിൽ, അസന്ദിഗ്ധമായി പ്രഖ്യാപനം ചെയ്യപ്പെട്ടു. 1836 ഫെബ്രുവരി 12 ന് ചൊവ്വാഴ്ച കൂടിയ തിരുവിതാംകൂർ മിഷനറി കോൺഫറൻസിൽ (ബെയിലി, ബേക്കർ, ടക്കർ, പീറ്റ്, വുഡ്കോക്ക് എന്നിവർ ഈ യോഗത്തിൽ സംബന്ധിച്ചിരുന്നു) അബ്രഹാം മല്പാന്റെ വിശദീകരണം കേട്ടതിനുശേഷം മാവേലിക്കരയോഗം സഭയുടെ പ്രാതിനിധ്യമുള്ള ഒരു യോഗമാണെന്നും, അവിടെ അംഗീകരിച്ച പടിയോല സഭയുടെ തീരുമാനമാണെന്നുമുള്ള മിഷനറിമാരുടെ അഭിപ്രായം മല്പാനെ അറിയിച്ചതായി ആ യോഗത്തിന്റെ മിനിട്ട്സിൽ കാണുന്നു.[1] എന്നാൽ സുറിയാനിസഭയെ അവരുടെ ഇംഗിതാനുസരണം ശുദ്ധീകരിച്ചേ അടങ്ങൂ എന്ന് പ്രതിജ്ഞ ചെയ്തിരുന്ന മിഷനറിമാർ സഭയുടെ ഏകകണ്ഠമായ തീരുമാനത്തെ മാനിക്കുന്നതിന് ഒരുമ്പെട്ടില്ല. അവരുടെ അഭിപ്രായങ്ങൾ സുറിയാനിക്കാരുടെ ഇടയിൽ കഴിയുന്നത്ര പ്രചരിപ്പിക്കുന്നതിനു തന്നെ അവർ നിശ്ചയിച്ചു.

മല്ലപ്പള്ളി ഇടവകയിൽപ്പെട്ട കുറെ സുറിയാനിക്കാർ, അവരുടെ വികാരിയോടു പിണങ്ങി ഒരു എതിരുപള്ളി സ്ഥാപിക്കുന്നതിന് മെത്രാനോട് അനുവാദം ചോദിച്ചു. മെത്രാൻ അനുവാദം നൽകിയില്ല.[2] മാവേലിക്കര യോഗം കഴിഞ്ഞ് ഏതാനും ദിവസങ്ങൾക്കകം ഇവർ മിഷനറിമാരെ സമീപിച്ചു. അത് അബ്രഹാം മല്പാന്റെ ഉപദേശപ്രകാരമായിരുന്നു എന്ന് അദ്ദേഹത്തിന്റെ ജീവചരിത്രത്തിൽ കാണുന്നു.[3] മിഷനറിമാർ പള്ളി പണിയുന്നതിന് ഇടപ്പള്ളി രാജാവിൽ നിന്ന് അനുവാദം വാങ്ങുകയും, 1836 മാർച്ച് 9 -ന് അന്ന് കോട്ടയത്തുണ്ടായിരുന്ന എല്ലാ മിഷനറിമാരും മല്ലപ്പള്ളിയിൽ ചെന്ന് പള്ളിക്ക് കല്ലിടുകയും ചെയ്തു.[4]

പീറ്റ് സായ്പ് പള്ളി പണിയിച്ച്, മിഷൻ ശമ്പളത്തിൽ ഒരു പട്ടക്കാരനെ അവിടെ ആക്കിക്കൊടുത്തു.[5] സുറിയാനിസഭയിൽ നിന്ന് മുടക്കിയിരുന്ന ഒരു പട്ടക്കാരനെയാണ് മിഷനറിമാർ നിയമിച്ചതെന്ന് ഇ. എം. ഫിലിപ്പ് പറയുന്നു.[6] സുറിയാനിസഭയിലെ തക്സായിൽ ആക്ഷേപാർഹങ്ങളെന്ന് മിഷനറിമാർ കരുതിയ ഭാഗങ്ങൾ മാറ്റി കുർബാന ചൊല്ലുന്നതിന് ഈ പട്ടക്കാരന് അവർ നിർദ്ദേശം നല്കി.[7]

സുറിയാനിക്രമപ്രകാരമുള്ള ആരാധനകൾ കോളജ് ചാപ്പലിൽ നടത്തുന്നതിന് അനുവദിക്കരുതെന്ന് മിഷനറിമാർ നിശ്ചയിച്ചു. എന്നാൽ

തല്ക്കാലം അത് നിരോധിക്കരുതെന്ന് മദ്രാസിലെ സി. എം. എസ്. കമ്മിറ്റി ഉപദേശിക്കുകയും, അന്ന് ഉപയോഗത്തിലിരുന്ന വിവിധ തക്സാകളിൽ നിന്ന് സുറിയാനിക്കാരുടെ ഉപയോഗത്തിനായി ഒരു തക്സാ മലയാളത്തിൽ തയ്യാറാക്കുന്നതിന് കോട്ടയത്തെ മിഷനറിമാരോട് ആവശ്യപ്പെടുകയും ചെയ്തു.[8] ഇപ്രകാരം തയ്യാറാക്കപ്പെടുന്ന തക്സായുടെ ഒരു ഇംഗ്ലീഷ് വിവർത്തനം അംഗീകാരത്തിനായി മദ്രാസ് കമ്മിറ്റിക്ക് ഒട്ടും താമസം കൂടാതെ സമർപ്പിക്കേണ്ടതാണെന്ന് 1836 മാർച്ച് 22-നു കൂടിയ മിഷനറി കോൺഫറൻസിൽ നിശ്ചയിച്ചു.[9] തക്സാ പരിഷ്ക്കരിക്കുന്നതിനു മിഷ നറിമാർ നിയോഗിച്ച നാലു കത്തനാരന്മാർ, അബ്രഹാം മല്പാനും, എരു ത്തിക്കൽ മർക്കോസ് കത്തനാരും, കൈതയിൽ ഗീവറുഗീസ് കത്തനാരും, അടങ്ങപ്പുറത്ത് യൗസേപ്പു കത്തനാരും ആയിരുന്നു. അബ്രഹാം മല്പാനും, മർക്കോസു കത്തനാരും ഭിന്നതയ്ക്കു മുമ്പും പിമ്പും സെമി നാരിയിൽ മല്പാന്മാരായിരുന്നു. തക്സാ പരിക്ഷ്ക്കരിക്കുന്നതിന് നാലു കത്തനാരന്മാരെ മിഷനറിമാർ ശമ്പളം കൊടുത്തു നിയമിച്ചു എന്നാണ് ഇ. എം. ഫിലിപ്പ് പറയുന്നത്.[10] ഏതായാലും മിഷനറിമാരുടെ ആവശ്യ പ്രകാരമാണ് അവർ അതിന് ഒരുമ്പെട്ടത് എന്നുള്ളതിന് സംശയമില്ല. ആംഗ്ലിക്കൻ ചരിത്രകാരനായ പി. ചെറിയാൻ എഴുതിയിരിക്കുന്നതു നോക്കുക: "ഈ എഴുത്ത് (പുതിയ തക്സാ ഉണ്ടാക്കണമെന്നുള്ളത്) 1836 മാർച്ച് 14-നാണ് അയച്ചത്. ഈ പരിതഃസ്ഥിതിയെ പ്രതീക്ഷിച്ചുകൊണ്ടോ, മറ്റു കാരണവശാലോ മിഷനറിമാരുടെ ആവശ്യപ്രകാരം ഏതാനും കത്ത നാരന്മാർ കറസ്പോണ്ടിംഗ് കമ്മിറ്റി വിഭാവനം ചെയ്ത രീതിയിൽ ഒരു തക്സാ തയ്യാറാക്കിക്കൊണ്ടിരുന്നു. എന്നാൽ മദ്രാസ് സെക്രട്ടറിയുടെ മറു പടി കിട്ടി അനേക മാസങ്ങൾ കഴിഞ്ഞാണ് ഈ നവീകരിച്ച തക്സാ പൂർത്തിയായത്.[11] നവീകരിച്ച തക്സാ ഉപയോഗിച്ച് സെമിനാരി ചാപ്പലിൽ അബ്രഹാം മല്പാൻ കുർബാന അർപ്പിച്ചു വന്നു.[12] മരിച്ചുപോയവർക്കു വേണ്ടിയുള്ള അപേക്ഷകളും കന്യകമറിയാമിനോടും പരിശുദ്ധന്മാരോടു മുള്ള അപേക്ഷകളും ഉപേക്ഷിക്കുകയും വസ്തുഭേദത്തോട് ഏതെങ്കിലും തരത്തിൽ അടുത്തുവരുന്ന ഉപദേശത്തെ തിരസ്ക്കരിക്കുകയുമായിരുന്നു ഈ നവീകരണത്തിൽ പ്രധാനമായി ചെയ്തതെന്ന് പി. ചെറിയാൻ പറ യുന്നുണ്ട്.[13]

സുറിയാനിക്കാരുടെ സെമിനാരിയിൽ, അവരുടെ സുന്നഹദോസിനാൽ പ്രഖ്യാപനം ചെയ്യപ്പെട്ട വിശ്വാസത്തിനെതിരായ ഉപദേശങ്ങൾ പഠിപ്പിക്കു കയും അവരുടെ പുരാതനമായ തക്സാ അനധികൃതമായി രൂപഭേദപ്പെ ടുത്തി അതനുസരിച്ച് സെമിനാരിയിലെ മല്പാനെക്കൊണ്ട് സെമിനാരി ചാപ്പലിൽ കുർബാന ചൊല്ലിക്കയും ഇടവകകളിൽ അധികൃതരോടു മത്സ രിച്ചവർക്ക് പ്രോത്സാഹനം നല്കുകയും ചെയ്തതുകൊണ്ടു മാത്രം മിഷ

നറിമാർ സംതൃപ്തരായില്ല. തിരുവിതാംകൂർ രാജസ്ഥാനത്തിന്റെ ഒരു വിശ്വസ്ത പ്രജാവിഭാഗമായിരുന്ന സുറിയാനിക്കാരുടെ ഉന്നമനാർത്ഥം ഗവൺമെന്റിൽ നിന്ന് അവരുടെ സെമിനാരിക്ക് നല്കിയിരുന്ന സ്വത്തുക്കളും മറ്റും സ്വായത്തമാക്കുന്നതിനുള്ള യത്നവും അവർ ആരംഭിച്ചു. അതിന്റെ പ്രാരംഭനടപടിയായി സെമിനാരിയിൽ മെത്രാപ്പോലീത്തായുടെയും കോളജ് പ്രിൻസിപ്പലായിരുന്ന മിഷനറിയുടെയും, പൊതുപ്പൂട്ടിൽ ഇരുന്ന സാധനങ്ങളും ആധാരങ്ങളും, പീറ്റ് സായ്പ് പൂട്ട് പൊളിപ്പിച്ച് എടുത്തുകൊണ്ടുപോയി. ഈ സംഭവത്തെ ഇ. എം. ഫിലിപ്പ് വിവരിച്ചിരിക്കുന്നത് ഇപ്രകാരമാണ്: "മെത്രാനും മിഷനറിമാരും തമ്മിലുള്ള ഭിന്നത 1836 -മാണ്ടത്തെ സുറിയാനി ഊശാന ഞായറാഴ്ച ദിവസം മൂർദ്ധന്യത്തെ പ്രാപിച്ചു. മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ സെമിനാരിയിൽ നിന്ന് അരമൈൽ ദൂരമുള്ള തന്റെ ഭദ്രാസനപ്പള്ളിയിൽ ദിവ്യശുശ്രൂഷ നടത്തിക്കൊണ്ടിരുന്നപ്പോൾ, സുറിയാനിക്കാർ ശാബതു ലംഘിക്കുന്നവരാണെന്ന് ദുഷിക്കുക പതിവാക്കിവച്ചിരുന്ന റവറണ്ട് ജോസഫ് പീറ്റ് സായ്പ് ശാബതാചാരത്തിന്റെ ഒരു മാതൃക കാണിക്കുവാൻ എന്നു തോന്നുമാറ്, ഒരു കൊല്ലനേയും കൊണ്ട് സെമിനാരിയിൽ കയറി അതേവരെ മെത്രാന്റെയും, മിഷനറിമാരുടെയും പൊതുപ്പൂട്ടിലിരുന്ന ബെസ്ഗാസാ മുറി തല്ലിത്തുറന്ന്, അതിലുണ്ടായിരുന്ന ആധാരങ്ങൾ, റിക്കാർഡുകൾ മുതലായ വിലയുള്ള സകല സാധനങ്ങളും അയാളുടെ വസതിയിലേക്ക് കൊണ്ടുപോയി."[14]

1838 ഏപ്രിൽ 24 ന് മെത്രാപ്പോലീത്താ റസിഡന്റിനയച്ച ഒരു എഴുത്തിൽ, തന്റെ പൂർവ്വികരുടെ വക സാധനങ്ങളും, സെമിനാരി സ്വത്തുക്കളുടെ ആധാരങ്ങളും, പുരാതനരേഖകളും, ചെപ്പേടുകളും സെമിനാരിയിലുള്ള അദ്ദേഹത്തിന്റെ മുറി തല്ലിത്തുറന്ന് പീറ്റ് സായ്പ് എടുത്തുകൊണ്ടുപോയെന്ന്, റസിഡന്റിന്റെ അടുക്കൽ കത്തു മൂലവും നേരിട്ടും പരാതി പറഞ്ഞിട്ട് യാതൊരു പരിഹാരവും കിട്ടിയില്ലെന്നും പ്രസ്താവിച്ചു കാണുന്നു.[15] ഈ സംഭവം നടന്നത് 1834-ൽ ആണെന്ന് ഇട്ടൂപ്പു റൈട്ടരുടെ അഭിപ്രായത്തെ ആധാരമാക്കി പി. ചെറിയാൻ പറയുന്നു. ഭിന്നതയ്ക്കു മുമ്പാണ് ഇതു നടന്നതെന്ന് അബ്രഹാം മല്പാന്റെ ജീവചരിത്രകർത്താവായ റവ. എം. സി. ജോർജ് കശീശ്ശായും പറയുന്നുണ്ട്.[16] ബിഷപ്പ് വിത്സന്റെ നിർദ്ദേശങ്ങൾ "മെത്രാപ്പോലീത്തായും മല്പാന്മാരും ഏതാനും കത്തനാരന്മാരും ജനങ്ങളും കൂടി വേണ്ടവണ്ണം ആലോചിച്ചു സ്വീകരിച്ചു എന്നും" മാവേലിക്കര യോഗം 1835-ൽ ആയിരുന്നു എന്നും പറയുന്ന ഈ ചരിത്രകാരന്റെ അഭിപ്രായത്തിന് വലിയ വില കല്പിക്കേണ്ട ആവശ്യമുണ്ടെന്ന് തോന്നുന്നില്ല.[17] 1836-മാണ്ടത്തെ ഊശാന ദിവസം പഴയസെമിനാരിയിലുണ്ടായിരുന്ന വൈദിക ഗ്രന്ഥങ്ങളും മറ്റു പല റിക്കാർഡുകളും പീറ്റ് സായ്പ് എടുത്തുകൊണ്ട് കൊല്ലത്തേക്ക് പോയി എന്നാണ് "മലങ്ക

രയിലെ മാതൃസഭയിൽ" ജോർജ് കാക്കനാടൻ പ്രസ്താവിച്ചിരിക്കുന്നത്.[18] ആംഗ്ലേയ സഭാചരിത്രകാരനായ വി. റ്റി. ഡേവിഡ് പറയുന്നതു നോക്കുക: "ഇങ്ങനെ സുറിയാനിക്കാരുമായി യോജിച്ച് പ്രവൃത്തി സാധിപ്പാൻ പാടി ല്ലെന്ന് നിർണ്ണയമായപ്പോൾ പഴയസെമിനാരി അദ്ധ്യക്ഷനായിരുന്ന പീറ്റ് സായ്പ് തന്റെ കൈവശത്തിലായിരുന്ന സി. എം. സമൂഹം വക പുസ്ത കങ്ങൾ മുതലായവ തന്റെ സ്വന്തം ബംഗ്ലാവിൽ കൊണ്ടുപോയി സൂക്ഷി ക്കയുണ്ടായി."[19] 1834-ൽ ഈ സംഭവം നടന്നു എന്നു വിചാരിക്കുന്നത് തികച്ചും അയുക്തികമാണ്. രണ്ടു വർഷത്തേക്ക് മിഷനറിമാരുടെ രേഖാ മൂലമായ സമ്മതം കൂടാതെ ആർക്കും പട്ടംകൊടുക്കയില്ലെന്ന് മെത്രാപ്പോ ലീത്താ സമ്മതിച്ചത് 1835 ജനുവരിയിലായിരുന്നു. സെമിനാരി സ്വത്തുക്ക ളുടെയും മറ്റു പൊതു സ്വത്തുക്കളുടെയും കൂട്ടുട്രസ്റ്റിയായി സീനിയർ മിഷ നറിയെക്കൂടാതെ, മദ്രാസ് കറസ്പോണ്ടിംഗ് കമ്മിറ്റി സെക്രട്ടറി കൂടി ഇരി ക്കുന്നതിന് തിരുമേനി സമ്മതിച്ചത് 1835 മാർച്ചിലായിരുന്നു. 1834-ൽ ആധാ രങ്ങളും മറ്റും പീറ്റ് സായ്പ് അപഹരിച്ചിരുന്നു എങ്കിൽ, മെത്രാപ്പോലീത്താ ട്രസ്റ്റുമുതലിനെ സംബന്ധിച്ച് ഇപ്രകാരമൊരു വ്യവസ്ഥയ്ക്ക് സമ്മതിക്കു മെന്ന് വിചാരിക്കാൻ ന്യായമില്ല. സെമിനാരിയിൽ മിഷനറിമാർ അനു വർത്തിച്ചുവന്ന തോന്ന്യാസങ്ങളെ മാവേലിക്കര പടിയോലയിൽ സവി സ്തരം പ്രതിപാദിച്ചിട്ടുണ്ടല്ലോ. 1834-ൽ ഈ അപഹരണം നടന്നിരുന്നു എങ്കിൽ, അതേക്കുറിച്ച് മാവേലിക്കര പടിയോലയിൽ തീർച്ചയായും പരാ മർശിക്കുമായിരുന്നു.

അടുത്ത ശ്രമം മെത്രാപ്പോലീത്തായെ സ്ഥാനഭ്രംശം ചെയ്യിക്കുന്നതി നായിരുന്നു. 1836 സെപ്തംബറിൽ (1012 ചിങ്ങം 21-ാം തീയതി) അബ്രഹാം മല്പാന്റെ നേതൃത്വത്തിൽ പതിനൊന്ന് കത്തനാരന്മാർ, റസിഡന്റ് ഫ്രെസ റിന്റെ മുമ്പാകെ, മെത്രാനെ മാറ്റിക്കിട്ടുന്നതിന് ഒരപേക്ഷ ബോധിപ്പിച്ചു. അബ്രഹാം മല്പാൻ, കൈതയിൽ ഗീവറുഗീസ് കത്തനാർ, അടങ്ങപ്പു റത്തു യൗസേഫ് കത്തനാർ, എരുത്തിക്കൽ മർക്കോസ് കത്തനാർ, വഞ്ചി ത്തറെ ഗീവർഗീസ് കത്തനാർ, കരിങ്ങാട്ടിൽ യാക്കോബ് കത്തനാർ, പ്രവത്തു തൊമ്മൻ കത്തനാർ, കാഞ്ഞിരത്തുംമൂട്ടിൽ യാക്കോബ് കത്ത നാർ, തേവലക്കര മാത്തുണ്ണി കത്തനാർ, മരത്തുംമൂട്ടിൽ തോമാ കത്ത നാർ, കല്ലിശ്ശേരിൽ ഉണ്ണിട്ടൻ കത്തനാർ എന്നിവരാണ് ഹർജിയിൽ ഒപ്പിട്ടി രുന്നത്. സെമിനാരി സ്ഥാപനത്തെ വിവരിച്ചതിനു ശേഷം, ചേപ്പാട്ട് മാർ ദീവന്നാസ്യോസിന്റെ ഭരണ വൈകല്യങ്ങളെ ഹർജിയിൽ വിവരിച്ചിരി ക്കുന്നു. ആ ഭാഗം താഴെ ചേർക്കുന്നു: "അതിന്മണ്ണം എല്ലാവരും അത നുസരിച്ച് പുസ്തകമുറ പോലെ ചില കാര്യങ്ങൾ നടത്തിയും ശേഷം നടത്തുവാനുള്ളതും നടത്തണമെന്നു വിചാരിച്ചിരിക്കുമ്പോൾ ആ മെത്രാനും കഴിഞ്ഞുപോയതിനാൽ, ചേപ്പാട്ടു പള്ളിയിൽ പീലിപ്പോസ്

കത്തനാരെ മെത്രാനായിട്ടാക്കി വേദപുസ്തകമുറ പോലെ കാനോൻ മര്യാദപ്രകാരം നടന്നും നടത്തിയും കൊള്ളാമെന്ന് കടലാസ് എഴുതി കയ്യൊപ്പിട്ട് പീലക്സിനോസ് മെത്രാൻ വാങ്ങിച്ചുകൊണ്ട് പള്ളികൾ വിചാരിക്കുന്നതിന് ഏൽപ്പിച്ചാറെ പുസ്തകമുറ പോലെ നടത്തണമെന്ന് ജാഗ്രത ഉണ്ടായിരുന്നെങ്കിലും പീലക്സിനോസ് മെത്രാൻ കഴിയുന്ന നാൾ വരെയ്ക്കും അഴിമതികൾക്ക് അടക്കമായി പാർത്തിരുന്നതും പിന്നത്തേതിൽ വിളംബരം പരസ്യം ചെയ്തതിന്റെ ശേഷം സുറിയാനിക്കാർ തങ്ങളുടെ ആജ്ഞയിൽ ഉൾപ്പെടുകയും വേറിട്ട് മെത്രാന്മാരില്ലായ്കയാൽ മനസ്സിൻപ്രകാരമൊക്കെയും നടത്തിക്കൊള്ളാമെന്ന് ഉറച്ച് സ്വന്ത പ്രകൃതികളെ പ്രകാശിപ്പിച്ച് സെമിനാരി ഉണ്ടായ നാൾ മുതൽ നടന്നുവന്ന മുറപോലെ സെമിനാരിയിൽ പാർത്ത് മാർഗ്ഗ കാര്യങ്ങൾ വിചാരിച്ചു നടത്താതെയും സുറിയാനിക്കാർക്ക് ഉപകാരത്തിനായിട്ട് വന്നു പാർത്ത് സെമിനാരിയിൽ പഠിത്തം മുതലായതു നടത്തി സഹായിച്ചുവരുന്ന മിഷനറി സായ്പന്മാരോട് യോഗ്യത കൂടാതെയും ദ്രവ്യലാഭത്തിങ്കൽ ആഗ്രഹിച്ച് പള്ളിതോറും ചെന്നിരുന്ന് വേദപുസ്തകത്തിനും കാനോനും വിരോധമായിട്ട് പല പ്രകാരത്തിലും ദ്രവ്യം സമ്പാദിക്കുകയും ഓരോരോ സാദ്ധ്യം പ്രമാണിച്ച് പള്ളികളിൽ തർക്കവും വഴക്കും ഉണ്ടാക്കി അതിനാലും സർക്കാരിൽ കേട്ടു തീരുവാനുള്ള കാര്യങ്ങളിലും തങ്ങൾക്ക് അധികാരമുള്ളതുപോലെ തുടങ്ങി അതിനാലും ദ്രവ്യലാഭം വരുത്തുകയും മറ്റും സ്ഥാനത്തിന് യോഗ്യമല്ലാത്ത പ്രവൃത്തികൾ പലതും ചെയ്തുവരുന്നതിനാൽ ദൈവകാര്യങ്ങൾ പള്ളികളിൽ നടത്തുന്നതിന് ഒട്ടും തന്നെ ഉത്സാഹമില്ലാതെ അഴിമതിയായി തീർന്നിരിക്കകൊണ്ട് പല പ്രാവശ്യവും ഞങ്ങൾ ബോധിപ്പിച്ചാറെ, മുറ പ്രകാരം അനുസരിച്ചു നടത്താതെ പിന്നെയും പുതിയകാവു പള്ളിയിൽ ചെന്നിരുന്ന് പള്ളിക്കാരെ അവിടെ വരുത്തിയതിന്റെ ശേഷം മുമ്പിൽ അത്താനാസ്യോസ് ക്രിത്രിമങ്ങൾ തുടങ്ങിയ കാരണത്താൽ വിസ്താരത്തിൽ ഏർപ്പെട്ടു ഹജൂർ കോർട്ടിൽ നിന്നും പിഴ നിശ്ചയിച്ചു തീർപ്പായിരുന്ന എടവഴിക്കൽ പീലിപ്പോസ് കത്തനാരു മുതലായവരിലും വേറിട്ടും ഏതാനും കത്തങ്ങളേയും കൂട്ടിക്കൊണ്ട് ഒരു എഴുത്ത് എഴുതി ഉണ്ടാക്കിയതിന്റെ വിവരം ഇന്നതെന്ന് അറിയപ്പെടാതെ പള്ളിക്കാരിൽ ഏതാനും പേരെ മെത്രാന്റെ മുമ്പാകെ വിളിച്ചുനിറുത്തി ആ എഴുത്തിൽ കയ്യൊപ്പിടുവിക്കുന്നതുമല്ലാതെ ഇതിനുമുമ്പിൽ കഴിഞ്ഞുപോയ മെത്രാന്മാരു നടത്തിയിരുന്ന കാര്യങ്ങളിലും ചിലത് അഴിമതിയായി പള്ളികളിൽ ഒക്കെയും ഓരോ പ്രകാരത്തിലുള്ള നടപ്പുകളായി തീർന്നിരിക്കയാൽ വേദപുസ്തകത്തിനും കാനോനും വിരോധമായി നടന്നുവരുന്നതിൽ ഏതാനും കാര്യങ്ങൾക്കു വിവരം എഴുതി മെത്രാനെ ബോധിപ്പിച്ചാറെ ആയതു നീക്കി ന്യായം പോലെ നടത്താതെ മേലെഴുതിയ പീലിപ്പോസു കത്തനാരു മുതൽ പേരെ കൂട്ടിക്കൊണ്ട് വേദപുസ്തകത്തിനും കാനോനും വിരോധമായിട്ട്

തുടങ്ങിയിരിക്കുന്നതിനാൽ ആയതിനു വിവരം എഴുതി ഇതോടുകൂടി സമക്ഷത്തിൽ ബോധിപ്പിക്കുന്നു.

സായ്പവർകളുടെ കൃപാകടാക്ഷമുണ്ടായി പള്ളിക്കാരെയും വരുത്തി ഞങ്ങളെയും കൂട്ടിനിറുത്തി വിചാരണ ചെയ്താൽ ഈ കാര്യങ്ങൾ ഒക്കെയും തെളിയുന്നതാകകൊണ്ട് പരമാർത്ഥമൊക്കെയും സമക്ഷത്തിൽ ബോധിപ്പിച്ചു അഴിമതി കൂടാതെ ഇരിക്കേണ്ടതിന് മൺട്രോ സായ്പ് നടത്തിയിരിക്കുന്നതിൻവണ്ണം ഇപ്പോൾ അഴിമതി ചെയ്തുവരുന്ന ഈ മെത്രാനെയും കാനോൻ പ്രകാരം മാറ്റി ക്രിത്രിമക്കാരെ അമർച്ച വരുത്തി വേദപുസ്തകമുറ പോലെ കാനോൻ പ്രകാരം നടത്തിക്കുന്നതിനു കല്ലിക്കോട്ട് ശീമയിൽ തൊഴിയൂർ പള്ളിയിൽ പാർക്കുന്ന കൂറിലോസ് മെത്രാനെ വരുത്തി കൃപയുണ്ടായി രക്ഷിച്ചുകൊള്ളുമാറാകണമെന്നും വളരെ സങ്കടത്തോടെ ഞങ്ങൾ അപേക്ഷിക്കുന്നു."[20]

മാത്യൂസ് മാർ അത്താനാസ്യോസ്, മെത്രാൻ സ്ഥാനം പ്രാപിച്ച് അന്ത്യോഖ്യായിൽ നിന്ന് മടങ്ങിവന്ന അവസരത്തിൽ, തിരുവെഴുത്ത് വിളംബരത്തിനു ശ്രമിക്കണമെന്നുള്ള കോനാട്ടു മല്പാന്റെയും മറ്റും "ജഡമയമായ ഉപദേശത്തെ" "ആത്മമയനും പ്രഭുക്കന്മാരിൽ ആശ്രയിക്കുന്നതിനേക്കാൾ യഹോവയിൽ ആശ്രയിക്കുന്നതു നല്ലത് എന്നുള്ള ദിവ്യപ്രമാണത്തെ ശിരസ്സിൽ വഹിച്ചിരുന്ന പുണ്യപുരുഷനായ മൽപ്പാനച്ചൻ കർശനമായി എതിർത്തു" എന്ന് അദ്ദേഹത്തിന്റെ ജീവചരിത്രത്തിൽ കാണുന്നു.[21] എന്നാൽ ചേപ്പാട്ട് മെത്രാച്ചനെ സ്ഥാനഭ്രംശം ചെയ്യിക്കുന്നതിന് ബ്രിട്ടീഷ് റസിഡണ്ടിന്റെ സമക്ഷത്തിൽ അപേക്ഷ സമർപ്പിക്കുന്നതിന് അദ്ദേഹം യാതൊരു തെറ്റും കണ്ടില്ല. "നവീകരണ പോർക്കളത്തിലെ കാഹളം" എന്ന് മാർത്തോമ്മാ സഭാചരിത്രകാരന്മാർ നാമകരണം ചെയ്തിരിക്കുന്ന ഈ സങ്കടഹർജിയിലെ പ്രസ്താവനകളെ ചരിത്രസത്യത്തിന്റെ വെളിച്ചത്തിൽ പരിശോധിക്കേണ്ടത് ഈ ഘട്ടത്തിൽ ആവശ്യമായിരിക്കുന്നു.

പുന്നത്ര മാർ ദീവന്നാസ്യോസിന്റെ കാലത്ത് ചില നവീകരണങ്ങൾ സഭയിൽ നടത്തി എന്നുള്ള സൂചന അടിസ്ഥാനരഹിതമാണ്. അദ്ദേഹത്തിന്റെ കാലത്ത് 1818-ൽ മാവേലിക്കര കൂടിയ യോഗത്തിൽ സുറിയാനി സഭയിലെ വിശ്വാസാചാരങ്ങൾ പരിശോധിക്കുന്നതിനായി ഒരു കമ്മിറ്റിയെ നിയമിക്കണമെന്ന് ഫെൻ ആവശ്യപ്പെടുകയും, തദനുസാരം ഒരു കമ്മിറ്റിയെ നിയമിക്കുകയും ചെയ്തു എന്നുള്ളത് വാസ്തവമാണ്. എന്നാൽ ആ കമ്മിറ്റി റിപ്പോർട്ട് സമർപ്പിച്ചതായോ, എന്തെങ്കിലും നവീകരണം നടന്നതായോ രേഖയില്ല. സുറിയാനിസഭയിൽ നവീകരണത്തിന്റെ സാദ്ധ്യതയെക്കുറിച്ച് അന്വേഷിക്കുന്നതിനായി, 1835 ആരംഭത്തിൽ തിരുവിതാംകൂറും കൊച്ചിയും സന്ദർശിച്ച് പല ആഴ്ചകൾ രാജ്യത്തിന്റെ വിവിധ ഭാഗങ്ങളിൽ സഞ്ചരിച്ച മദ്രാസ് കറസ്പോണ്ടിംഗ് കമ്മിറ്റി സെക്രട്ടറി റവ. ജെ.

ടക്കർ സമർപ്പിച്ച റിപ്പോർട്ടിലെ ചില വാചകങ്ങൾ നോക്കുക: "ഈ പതി നെട്ട് വർഷങ്ങളുടെ അവസാനത്തിൽ സംഗതികളുടെ നിലയെ ഒന്ന് അവ ലോകനം ചെയ്യാം. മിഷനറിമാരുടെ പ്രവർത്തനത്തിന്റെ പ്രത്യക്ഷമോ പരോക്ഷമോ ആയ ഫലമായി ദൈവത്തിങ്കലേക്ക് ഒരൊറ്റ സുറിയാനി പട്ട ക്കാരനോ അയ്മേനിയോ, യഥാർത്ഥമായി തിരിഞ്ഞിട്ടുള്ളതായി അറിയു ന്നില്ല. ഒരുത്തരും ഇല്ലെന്ന് ഞാൻ പറയുന്നില്ല. എല്ലാ അന്വേഷണങ്ങളും നടത്തിയിട്ടും ആരെക്കുറിച്ചും ഞാൻ കേട്ടില്ല എന്നേ പറയുന്നുള്ളൂ. മിഷ നറിമാരുടെ കീഴിൽ പഠിച്ച 153 കത്തനാരന്മാരിൽ ദൈവവചനത്തിന് പ്രത്യ ക്ഷത്തിൽ വിരുദ്ധമായ ശുശ്രൂഷകൾ എല്ലാ ഞായറാഴ്ചയും നടത്താത്ത ഒരുത്തൻ പോലുമില്ല. അത് ഉപേക്ഷിക്കുന്നതിന് യഥാർത്ഥത്തിൽ സമ്മ തമുള്ള ഒരുവനെയും കാണുന്നതിന് എനിക്ക് സാധിച്ചില്ല. ഒരൊറ്റ ദുഷിച്ച ആചാരം പോലും സഭ ഉപേക്ഷിച്ചിട്ടില്ല. കോട്ടയത്തെ മിഷനറിമാർക്ക് വലിയ സമ്പർക്കമില്ലാത്ത കുന്നംകുളത്തൊഴികെ, സുറിയാനിസഭയിൽ ഒരു സ്ഥലത്തും യഥാർത്ഥ നവീകരണത്തിനുള്ള ആഗ്രഹവർദ്ധനവിന്റെ ഒരു കണിക പോലും കാണുന്നതിന് എനിക്ക് കഴിഞ്ഞില്ല."[22]

മിഷനറിമാരുടെ ആഗമനാനന്തരമുണ്ടായ നവീകരണത്തിന്റെ സ്ഥിതി ഇതാണ്. പുന്നത്ര മെത്രാച്ചൻ എന്തെങ്കിലും നവീകരണം നടത്തുകയോ, ചേപ്പാട്ടു മെത്രാച്ചൻ തന്റെ മുൻഗാമികളുടെ പാതയിൽനിന്ന് മാറുകയോ ചെയ്തിട്ടുണ്ടോയെന്ന് ടക്കറിന്റെ റിപ്പോർട്ടിൽ നിന്ന് വായനക്കാർ തന്നെ വിധിക്കുക.

ചേപ്പാട്ടു മെത്രാച്ചന്റെ പേരിലുള്ള ആദ്യത്തെ ആരോപണം, "സെമി നാരി ഉണ്ടായനാൾ മുതൽ നടന്നുവന്ന മുറപോലെ, സെമിനാരിയിൽ പാർത്തു മാർഗകാര്യങ്ങൾ വിചാരിച്ചു നടത്തുന്നില്ല" എന്നാണ്. മലങ്കര യിലെ ഏക മെത്രാൻ സെമിനാരിയിൽ തന്നെ പാർത്തുകൊള്ളണം പോലും. അറുപതിൽ പരം ഇടവകകളിലായി ചിന്നിച്ചിതറി കിടന്നിരുന്ന തന്റെ ആത്മീയ മക്കളെ കാണുന്നതിനായി, യാത്രാക്ലേശത്തെ അവഗണിച്ച് പള്ളികൾ സന്ദർശിച്ചിരുന്നതിനെ ആക്ഷേപിക്കുന്നതു അത്ഭുതാവഹം തന്നെ.

രണ്ടാമത്തെ ചാർജ്, "മിഷനറി സായ്പന്മാരോടു യോജ്യത കൂടാതെ" ഇരുന്നു എന്നാണ്. മിഷനറിമാരോടുള്ള യോജ്യതയെക്കുറിച്ച്, ഈ മെമ്മോ റിയൽകാരുടെ വിവക്ഷ എന്തായിരുന്നു എന്നു മനസ്സിലാകുന്നില്ല. സായ്പ ന്മാരുടെ ആഗ്രഹത്തെ ആദരിച്ച്, അതിപുരാതനമായ തങ്ങളുടെ തക്സാ ഭേദപ്പെടുത്തുന്നതിനും വിശ്വാസാചാരങ്ങൾ ഉപേക്ഷിക്കുന്നതിനും മെത്രാ പ്പോലീത്താ സന്നദ്ധനായിരുന്നുവെങ്കിൽ യോജ്യതയോടു കൂടി പെരുമാ റുന്നവൻ എന്ന സർട്ടിഫിക്കറ്റ് തിരുമേനിക്ക് ഇവരിൽ നിന്ന് ലഭിക്കുമായി രുന്നു എന്നു തോന്നുന്നു. മിഷനറിമാരോട് സൗഹാർദ്ദമായി പെരുമാറു

ന്നതിന് തിരുമേനി യത്നിച്ചതും എന്നാൽ സുറിയാനിസഭയെ ഉടൻ തന്നെ നവീകരിച്ചേ അടങ്ങൂ എന്ന് ദൃഢനിശ്ചയം ചെയ്ത മിഷനറിമാർ ഒരു പ്രതി സന്ധിയിലേക്ക് സഭയെ വലിച്ചിഴച്ചതും ഇതിനുപരി വിവരിച്ചിട്ടുണ്ടല്ലോ. സഭയുടെ പരിപൂർണ്ണ പ്രാതിനിധ്യമുള്ളതെന്ന് മിഷനറിമാർ പോലും സമ്മ തിക്കുന്ന മാവേലിക്കര സുന്നഹദോസിൽ വച്ച് ഏകകണ്ഠമായി ചെയ്ത തീരുമാനമനുസരിച്ചാണ് തിരുമേനി പ്രവർത്തിച്ചത്. അബ്രഹാം മല്പാനും മറ്റും സഭയുടെ തീരുമാനത്തേക്കാൾ ബഹുമാനിച്ചിരുന്നത് സായ്പന്മാ രുടെ അഭിപ്രായത്തേയാണ്. "പള്ളിക്രമങ്ങളിലും ചട്ടങ്ങളിലും യാതൊരു വ്യത്യാസമെങ്കിലും വരുത്തരുതെന്ന്" അബ്രഹാം മല്പാൻ കൂടി സന്നി ഹിതനായിരുന്ന സുന്നഹദോസ് നിശ്ചയിച്ചു. കന്യകമറിയാമിന്റെയും പരി ശുദ്ധന്മാരുടെയും അപേക്ഷകളിൽ ആശ്രയിക്കുന്നതിന്റെ ഫലത്തെക്കുറിച്ച് സുന്നഹദോസ് ഊന്നിപ്പറഞ്ഞു. എന്നാൽ ഏതാനും ആഴ്ചകൾക്കകം, മിഷനറിമാരുടെ ആവശ്യപ്രകാരം തക്സാ ഭേദപ്പെടുത്തുന്ന ജോലിയിൽ ഏർപ്പെടുന്നതിനും പിന്നീട് അതു വച്ച് കുർബാന ചൊല്ലുന്നതിനും മല്പാന് യാതൊരു കൂസലുമില്ലായിരുന്നു. മിഷനറിമാരുടെ അഭിപ്രായ ത്തിൽ ഇവർ പരിപൂർണ്ണത ദർശിച്ചിരിക്കാം.

അടുത്ത ആരോപണം, "വേദപുസ്തകത്തിനും കാനോനും വിരോധ മായിട്ട് ദ്രവ്യം സമ്പാദിക്കുകയും പള്ളികളിൽ തർക്കവും വഴക്കും ഉണ്ടാക്കി അതിനാലും സർക്കാരിൽ കേട്ടു തീരുവാനുള്ള കാര്യങ്ങളിലും അധികാ രമുള്ളതുപോലെ തുടങ്ങി അതിനാലും ദ്രവ്യലാഭം വരുത്തുന്നു" എന്നാണ്. ഹർജിക്ക് അനുബന്ധമായി ചേർത്തിരിക്കുന്ന അപമര്യാദകളുടെ പട്ടിക യിൽ 12-ാം നമ്പരായി കാനോനു വിരോധമായി പതിനാറു വയസ്സു മാത്രം ഉള്ള പഠിത്തം ഇല്ലാത്തവർക്കു പോലും കത്തനാരുപട്ടം കൊടുക്കുന്നു എന്ന ചാർജ് കാണുന്നുണ്ട്. ആദായം മോഹിച്ച് അനർഹരായ അനേകർക്ക് തിരുമേനി പട്ടം കൊടുത്തതായി മറ്റു ചില പ്രോട്ടസ്റ്റന്റു ചരിത്രകാരന്മാരും പ്രസ്താവിച്ചിട്ടുണ്ട്. അന്യായമായ ദ്രവ്യസമ്പാദനത്തോട് ഘടിപ്പിച്ചു പറ യുന്ന വ്യക്തമായ ഏക ആരോപണം ഇതായതുകൊണ്ട്, ഈ ഘട്ടത്തിൽ അതിന്റെ സത്യാവസ്ഥ പരിശോധിക്കുന്നത് യുക്തമായിരിക്കുമല്ലോ.

1836-ൽ കത്തനാരന്മാരും ശെമ്മാശന്മാരും ഉൾപ്പെടെ 267 പുരോഹിത ന്മാർ മലങ്കര ഉണ്ടായിരുന്നതായി അബ്രഹാം മല്പാൻ 1856 ഫെബ്രുവരി 12-ാം തീയതി കൂടിയ തിരുവിതാംകൂർ മിഷനറി കോൺഫറൻസിൽ പ്രസ്താവിച്ചതായി, ആ യോഗത്തിന്റെ മിനിട്ട്സിൽ കാണുന്നു.[23] ഇത് മെത്രാനും, താനും കൂടി കണക്കാക്കിയതാണ് എന്നു കൂടി മൽപ്പാൻ പറ യുന്നുണ്ട്. 1835 ജനുവരിയിൽ മലങ്കര സന്ദർശിച്ച് റവ. ജെ. ടക്കർ, കത്ത നാരന്മാരുടെ എണ്ണം 240 ഓളം ആണെന്നും, അതിൽ 153 പേർ സെമിനാ രിയിൽ മിഷനറിമാരുടെ കീഴിൽ പഠിച്ചതാണെന്നും അദ്ദേഹത്തിന്റെ

റിപ്പോർട്ടിൽ പ്രസ്താവിച്ചിട്ടുണ്ട്.[24] അന്നു സെമിനാരി സ്ഥാപിച്ചിട്ട് 18 വർഷമേ കഴിഞ്ഞിരുന്നുള്ളൂ. അതിനാൽ അന്നുണ്ടായിരുന്ന പ്രായം കൂടിയ പട്ടക്കാർ എല്ലാവരും തന്നെ സെമിനാരി തുടങ്ങുന്നതിനു മുമ്പു പട്ടം ഏറ്റ വരായാരിക്കാനേ ഇടയുള്ളൂ. സെമിനാരി സ്ഥാപിച്ച് 4 വർഷം കഴിഞ്ഞ് 1822 മാർച്ച് 13 ന് മിഷനറിമാർ (ബെയിലി, ഫെൻ, ബേക്കർ) റസിഡന്റ് കേണൽ ന്യൂവാളിനു അയച്ച എഴുത്തിൽ അന്ന് 144 കത്തനാരന്മാർ ഉണ്ടാ യിരുന്നു എന്ന് പ്രസ്താവിച്ചിട്ടുണ്ട്.[25] 1835-ൽ അതായത് ഈ എഴുത്തിന് 13 കൊല്ലത്തിനുശേഷം സെമിനാരിയിൽ അഭ്യസനം ലഭിക്കാതെ ഇരുന്ന 67 പട്ടക്കാരിൽ (240-153 = 67) മഹാഭൂരിപക്ഷമോ, മുഴുവൻ തന്നെയുമോ, ഈ 144-ൽ ഉൾപ്പെട്ടിരുന്നവരാണെന്ന് അനുമാനിക്കുന്നതിൽ യാതൊരു തെറ്റുമില്ല. അന്നുണ്ടായിരുന്ന ശെമ്മാശന്മാരുടെ എണ്ണം 27 മാത്രമായിരു ന്നുവെന്ന് ഈ കണക്കുകളിൽ നിന്ന് കാണാം. അറുപതിൽപരം ഇടവക കളും 240 പട്ടക്കാരും ഒന്നര ലക്ഷത്തോളം ജനങ്ങളും ഉണ്ടായിരുന്ന ഒരു സഭയിൽ 27 ശെമ്മാശന്മാർ അധികമായിരുന്നു എന്നു പറയുക സാദ്ധ്യ മല്ല. അവരെയെല്ലാം പഠിപ്പിക്കുന്നതിന് സെമിനാരിയും ഉണ്ടായിരുന്നല്ലോ. പ്രായപൂർത്തിയാകാത്തവർക്ക് കത്തനാരുപട്ടം കൊടുത്തിരുന്നു എന്നാ ണല്ലോ മറ്റൊരാക്ഷേപം. ഹർജിയിലെ ഒന്നാം പേരുകാരനായ അബ്രഹാം മല്പാൻ തന്നെ പതിനാറു വയസ്സിനു മുമ്പ് കത്തനാരുപട്ടം ഏറ്റയാളായി രുന്നു (അബ്രഹാം മല്പാൻ by എം. സി. ജോർജ് കശീശ്ശാ, പേജ് 1, ജനനം 971 ഇടവം, പേജ് 4. "987-നു മുമ്പ് കത്തനാരുപട്ടം ഏറ്റിരിക്കണം എന്നു തെളിയുന്നു"). മാത്യൂസ് മാർ അത്താനാസ്യോസിന് ചേപ്പാട്ട് മെത്രാ ച്ചനെക്കൊണ്ട് അബ്രഹാം മല്പാൻ ശെമ്മാശുപട്ടം കൊടുപ്പിച്ചത് 13-ാ മത്തെ വയസ്സിലായിരുന്നു.[26] പാത്രിയർക്കീസ് ബാവായിൽ നിന്ന് മാത്യൂസ് മാർ അത്താനാസ്യോസ് എപ്പിസ്കോപ്പാ സ്ഥാനം സ്വീകരിച്ചത് 24-ാമത്തെ വയസ്സിലായിരുന്നു. അക്കാലത്ത് ചെറുപ്പത്തിൽ പട്ടം കൊടുക്കുന്നതു സാധാരണമായിരുന്നിരിക്കാം. മിഷനറിമാരുടെ ആഗമനാവസരത്തിൽ സെമിനാരിയിൽ പഠിക്കുവാൻ വന്ന നാൽപതോളം ശെമ്മാശന്മാർ, 14 നും 22 നും മദ്ധ്യേ പ്രായമുള്ളവരായിരുന്നുവെന്നും അതിൽ ചിലർക്ക് മല യാളം പോലും വായിക്കുന്നതിനു അറിയാൻ പാടില്ലായിരുന്നു എന്നും ഫെൻ 1827-ൽ സമർപ്പിച്ച ഒരു റിപ്പോർട്ടിൽ കാണുന്നു (പി. ചെറിയാൻ, പേജ് 160). എന്നാൽ ചേപ്പാട്ടു മെത്രാച്ചനെ അടിക്കുന്നതിന്, ഏതു വടിയും നല്ലതാണെന്ന് അബ്രഹാം മല്പാനും മറ്റും വിചാരിച്ചതായി തോന്നുന്നു.

"സർക്കാരിൽ കേട്ടു തീരുവാനുള്ള കാര്യങ്ങളിൽ മെത്രാൻ പ്രവേശിച്ചു" അത് തീർക്കുന്നുവെന്ന് ആരോപണം ശരിയാണെങ്കിൽ അതിനു തിരുമേ നിയെ അനുമോദിക്കയല്ലേ ചെയ്യേണ്ടത്. അതിനു പ്രതിഫലം പറ്റിയിരുന്നു എന്നു പറയുന്നത് വാസ്തവമെങ്കിൽ, അതിനെ ആരും നീതീകരിക്കുന്നുമില്ല.

പുതിയകാവു പള്ളിയിലെ യോഗത്തെക്കുറിച്ച് ഈ ഹർജിയിൽ പറയുന്ന ഭാഗമാണ് എത്രയും വിചിത്രമായിരിക്കുന്നത്. അന്തോഖ്യായിൽ നിന്ന് അത്താനാസ്യോസ് മെത്രാൻ വന്നപ്പോൾ കുഴപ്പങ്ങൾ ഉണ്ടാക്കിയതിന് ശിക്ഷിക്കപ്പെട്ട എടവഴിക്കൽ പീലിപ്പോസ് കത്തനാർ മുതൽ പേരുടെ പ്രേരണയിൽ "ഒരു എഴുത്തു എഴുതി ഉണ്ടാക്കിയതിന്റെ വിവരം ഇന്നതെന്ന് അറിയപ്പെടാതെ പള്ളിക്കാരിൽ ഏതാനും പേരെ മെത്രാന്റെ മുമ്പാകെ വിളിച്ചുനിർത്തി ആ എഴുത്തിൽ കയ്യൊപ്പ് ഇടുവിച്ചു" എന്നാണല്ലോ ആരോപണം. മാർ അത്താനാസ്യോസ് വന്നപ്പോൾ, അദ്ദേഹത്തിൽ നിന്ന് വീണ്ടും പട്ടമേറ്റതിന് ജയിൽശിക്ഷ പോലും അനുഭവിച്ച പട്ടക്കാരിൽ ഒരാളായിരുന്നല്ലോ അബ്രഹാം മല്പാൻ.[27] അദ്ദേഹം കൂടി എടവഴിക്കലച്ചനെ കുറ്റം പറയുന്നത് വിനോദകരമായിരിക്കുന്നു. 1836 ഫെബ്രുവരി 12-ാം തീയതി കൂടിയ തിരുവിതാംകൂർ മിഷനറി കോൺഫ്രൻസിൽ, മാവേലിക്കര യോഗത്തെക്കുറിച്ച് അബ്രഹാം മല്പാൻ നല്കിയ വിവരണമാണ്, യോഗത്തെക്കുറിച്ചുള്ള ആക്ഷേപത്തിന് പറ്റിയ മറുപടി. അത് താഴെ ഉദ്ധരിക്കുന്നു:

"6. കല്ക്കട്ടായിലെ ബിഷപ്പിന്റെ കത്തിലെ ഓരോ നിർദ്ദേശവും യോഗത്തിൽ അവതരിപ്പിച്ചു - കൊച്ചുമെത്രാച്ചൻ അവ അവതരിപ്പിക്കുകയും സജീവമായ ഒരു പങ്ക് വഹിക്കുകയും ചെയ്തു. ഗീവറുഗീസ് കത്തനാരും ആദ്യം സജീവമായി പങ്കെടുത്തു എങ്കിലും, ശുശ്രൂഷകൾ മലയാളത്തിൽ നടത്തുന്നതിനെയും പ്രസംഗം ചെയ്യുന്നതിനേയും അനുകൂലിച്ചു.

7. ഇത് സാധുവായ ഒരു യോഗമായി പരിഗണിക്കപ്പെടാമെന്ന് മൽപ്പാൻ അഭിപ്രായപ്പെട്ടു. ചില പള്ളികളിൽ നിന്ന് പ്രതിപുരുഷന്മാർ ഉണ്ടായിരുന്നില്ല. എന്നാൽ അവരെ ക്ഷണിച്ചിരുന്നു എന്ന് മല്പാൻ സമ്മതിക്കുന്നു. നിശ്ചയങ്ങൾ അവതരിപ്പിച്ചത് ക്രമമായിട്ടല്ല. എല്ലാംകൂടി ഒന്നിച്ചാണ് കൊണ്ടുവന്നത് എന്നും മല്പാൻ പറയുന്നു. പിന്നീട് എല്ലാവരും കടലാസിൽ ഒപ്പിട്ടു എന്ന് മല്പാൻ സമ്മതിക്കുന്നു, എന്നാൽ ഒപ്പിട്ടത് ക്രമമായിട്ടല്ല. അങ്കമാലി കത്തനാരന്മാർ ആദ്യവും നിരണത്തുകാർ പിന്നീടും ഒപ്പിടുകയായിരുന്നു പതിവ്. പക്ഷേ ഇവിടെ ഒരു ക്രമവും പാലിക്കാതെയാണ് ഒപ്പിട്ടത്. അങ്കമാലിയിലും നിരണത്തുമുള്ളവർ ഒപ്പിട്ടു. എന്നാൽ അവരും മറ്റുള്ളവരും വടക്കൻ മൽപാന്റെ സ്വാധീനത്തിലായിരുന്നു."[28] ഇതിൽ ഏതു വിവരമാണ് വിശ്വസിക്കേണ്ടത്?

ഈ ഹർജിക്ക് അനുബന്ധമായി "സ്തുതി ചൊവ്വാകപ്പെട്ട യാക്കോബായ സുറിയാനിക്കാരുടെ സത്യവിശ്വാസത്തിനുകൂട്ടി ചേർത്തു നടന്നുവരുന്ന 24 അപമര്യാദകളെ" വിവരിച്ചിരിക്കുന്നു. മാവേലിക്കര പടിയോലയിൽ, യാക്കോബായ വിശ്വാസത്തെ മുറുകെപ്പിടിക്കുക മാത്രമാണ് ചെയ്തത്. ഏതെങ്കിലും മൂഢാചാരങ്ങൾ സഭയിൽ നിലവിലിരുന്നു എങ്കിൽ

വ്യവസ്ഥാപിത രീതിയിൽ അവയെ മാറ്റുന്നതിനു ശ്രമിക്കാതെ, റസിഡന്റിന് അവ എഴുതി അയച്ചത് കേണൽ മൺട്രോ, "മാർത്തോമ്മാ മെത്രാനെ നിറുത്തലാക്കിയതു"പോലെ, ചേപ്പാട്ടു മെത്രാച്ചനേയും നിർത്തലാക്കു മെന്ന പ്രതീക്ഷയിലായിരുന്നു. എന്നാലിതിൽ, മെമ്മോറിയൽകാർക്ക് നിരാ ശയാണുണ്ടായത്.

ഈ "അപമര്യാദകളിൽ" കന്യകമറിയാമിനോടുള്ള അപേക്ഷയോ, പരി ശുദ്ധന്മാരോടുള്ള അപേക്ഷയോ, മരിച്ചവർക്കു വേണ്ടിയുള്ള പ്രാർത്ഥ നയോ ഉൾപ്പെട്ടിരുന്നില്ല. ആചാരരീതികളെയാണ് ആക്ഷേപിച്ചിരുന്നത്. ഉദാഹരണങ്ങൾ നോക്കുക: അപമര്യാദ (13) ശുദ്ധമുള്ളവരുടെ ഓർമ്മ ചെയ്ത് അവരുടെ നല്ല നടപ്പുകൾ ജനങ്ങളോട് വിവരപ്പെടുത്തി പറയ ണമെന്നും നിശ്ചയിച്ചിരിക്കുമ്പോൾ അതിനു വിരോധമായിട്ടുള്ള ഉപകാര ത്തെക്കുറിച്ച് ഓരോ കപടഭക്തി പറഞ്ഞ് ചെയ്തുവരുന്നതും ദൈവത്തിന്റെ പള്ളിയിൽ റൂഹായ്ക്കടുത്ത് പാട്ടുകൾ കൊണ്ടും ധ്യാനങ്ങൾകൊണ്ടും അല്ലാതെ യാതൊരു കാര്യവും അവിടെ ചെയ്യരുതെന്നും പുസ്തകങ്ങ ളിൽ പറഞ്ഞിരിക്കുമ്പോൾ കാവ്യർക്ക് അടുത്ത കൊടിയേറ്റ് മുതലായ ഉത്സവാഘോഷങ്ങളും, ആട്ടം മുതലായ പലതരം ഇടത്തൂട്ടായിട്ടുള്ള കളി കളും, കമ്പം മുതലായ കരിമരുന്ന് പ്രയോഗങ്ങളും കഴിക്കുന്നതിനു ചട്ടം കെട്ടി നടന്നുവരുന്നത്.

### പതിനാലാം അപമര്യാദ

"മശിഹായുടെ സഹോദരന്മാരെ വിട്ട് എടത്തൂട്ടുകാരിൽ നിന്നുള്ള കള്ള സഹദേന്മാരുടെ പക്കൽ പോകരുതെന്ന് കാനോനിൽ പറഞ്ഞിരിക്കു മ്പോൾ, മാറാവ് മുതലായ ഇടത്തൂട്ടുകാരുടെയും പുത്രൻ തമ്പുരാന്റെ ദൈവസുഖത്തിലും ക്നോമ്മായിലും പകപ്പുള്ളവരായ നെസ്തോർകാ രുടെയും ഓർമ്മ പള്ളികളിൽ ചമച്ചു ശുദ്ധമാന പുസ്തകങ്ങൾക്കും ശുദ്ധ മാന സുന്നഹദോസുകൾക്കും വിരോധം ചെയ്തു നടന്നു വരുന്നത്."

### 22-ാം അപമര്യാദ

"മരിച്ച ആളുകൾക്കു വേണ്ടി പുല നോക്കണമെന്ന് അവരുടെ കുഴിമാ ടത്തിങ്കൽ വെളക്കുവച്ച് കുമ്പിടണമെന്നും സുറിയാനിക്കാരുടെ കാനോ നിലും മര്യാദയിലും ഇല്ലാത്തതു എല്ലാ പള്ളികളിലും നടപ്പായിട്ട് ചെയ്തു വരുന്നു."

വി. കുർബാനയെക്കുറിച്ച് പറയുന്നത് നോക്കുക:

### അഞ്ചാം അപമര്യാദ

"ദോഷപൊറുതി ഉണ്ടാകേണ്ടതിനും ദൈവകൃപ ലഭിക്കേണ്ടതിനും

കുമ്പസാരം ചെയ്ത് അനുതപിച്ചതിന്റെ ശേഷം ശുദ്ധമാന കുർബാന കൈക്കൊള്ളണമെന്നും കല്പനയും ആവശ്യവും ആയിരിക്കുമ്പോൾ അതിന്മണ്ണം ഒന്നുംചെയ്യാതെ ഈവക ഓരോ ചക്രം കൊടുക്കുന്ന സംഗതി പ്രമാണിച്ച് ഉച്ചയാകുന്നതിനു മുമ്പിൽ നൂറു ആൾ വരെയ്ക്കും ഒരു പട്ട ക്കാരൻ കുമ്പസാരിപ്പിച്ചു അപ്പോൾ തന്നെ ശുദ്ധമാന കുർബ്ബാന കൊടു ത്തുവരുന്നത്.[29]

എന്നാൽ തക്സാ പരിഷ്ക്കരിച്ചപ്പോൾ, വി. കന്യകമറിയാമിനോടും പരിശുദ്ധന്മാരോടും ഉള്ള അപേക്ഷകൾ പാടെ ഉപേക്ഷിക്കപ്പെട്ടു. വി. കുർബാന വെറും ഓർമ്മയ്ക്കായും തീർന്നു.

ഈ ഹർജിയിൽ റസിഡണ്ടു യാതൊരു നടപടിയും എടുത്തില്ല. എന്നാൽ മിഷനറിമാർ വീണ്ടും കഴിവുള്ള വിധത്തിലെല്ലാം മെത്രാപ്പോ ലീത്തായെ ഉപദ്രവിക്കാൻ ശ്രമിച്ചുവന്നു. ഇതിനെ ഇ. എം. ഫിലിപ്പിന്റെ വാക്കുകളിൽ വിവരിക്കാം: "മാർ ദീവന്നാസ്യോസ് നാലാമൻ പിന്നീട് മിഷ നറിമാരുടെ പീഡയ്ക്ക് പാത്രവാനായിത്തീർന്നു. പിറവത്തു പള്ളിയിൽ കൈക്കാരന്മാർ പള്ളി മുതൽ അപഹരിച്ചതായി ഇടവകക്കാർ മെത്രാന്റെ അടുക്കൽ പരാതിപ്പെട്ടു. കൈക്കാരന്മാർ കുറ്റക്കാരെന്നു കണ്ട് മെത്രാൻ അവരെ നീക്കി പുതിയ കൈക്കാരന്മാരെ തൽസ്ഥാനത്തു നിയമിച്ചു. തന്റെ ഉദ്യോഗനിലയിൽ മെത്രാനു ഇങ്ങനെ ചെയ്യാതെ തരമില്ലായിരുന്നു. എന്നാൽ ഇതിങ്കൽ പഴയ കൈക്കാരന്മാർ ക്രുദ്ധിച്ചുവശായി. ഈ സംഭവം കഴിഞ്ഞു പതിനെട്ടു മാസങ്ങൾക്കു ശേഷം അവർ മെത്രാനും മിഷനറി മാരുമായി പിണങ്ങിയ വിവരം അറിഞ്ഞ് മിഷനറിമാരുടെ ആലോചന യോടു കൂടി ക്രിമിനൽ കയ്യേറ്റത്തിനു മെത്രാനെ പ്രതി ചേർത്തു ഒരു അന്യായം കൊടുത്തു. ഇതിനിടയായ സംഗതി മെത്രാന്റെ പ്രത്യേക അധി കാരത്തിൽ പെട്ടതാകയാൽ സർക്കാർ ഉദ്യോഗസ്ഥന്മാർ ഇതിൽ പ്രവേ ശിക്കാൻ വിസമ്മതിച്ചു. എന്നാൽ മിഷനറിമാർക്ക് തൃപ്തിയായില്ല. മെത്രാന്റെ പേരിൽ ഉണ്ടാകുന്ന എല്ലാത്തരം പരാതികളും സ്വീകരിക്കു വാനും മെത്രാനെ ബന്ധനസ്ഥനാക്കുന്നതിനും ക്രിമിനൽ വാറണ്ട് അയ യ്ക്കുവാനും കീഴുദ്യോഗസ്ഥന്മാരെ ആജ്ഞാപിക്കുന്നതിന് അവർ ബ്രിട്ടീഷ് റസിഡന്റിനെക്കൊണ്ട് സർക്കാരിലേക്ക് എഴുതി അയപ്പിച്ചു (The order referred to was No. 96 of M. E. 1011). സുറിയാനി മെത്രാന്മാർ കോട തിയിൽ ഹാജരാകുന്നതിനു അവരെ നിർബന്ധിക്കാൻ പാടില്ലെന്നുള്ളത് അവരുടെ അന്നും ഇന്നുമുള്ള ഒരവകാശമാണ്. എന്നാൽ മിഷനറിമാരുടെ ദുഷ്പ്രേരണ മൂലം മാർ ദീവന്നാസ്യോസ് നാലാമന്റെ കാര്യത്തിൽ അദ്ദേഹം തന്റെ ഔദ്യോഗിക മുറകളെ ന്യായമായി ചെയ്യുവാൻ തുനി ഞ്ഞതുമൂലം ഈ പുരാതന അവകാശം അനുവദിച്ചു കൊടുത്തില്ല. സാധു വായ മെത്രാനെ ബന്ധനസ്ഥനാക്കി വിസ്തരിച്ചു. എന്നാൽ ദൈവത്തിന്റെ

പ്രത്യേക കരുണയാൽ തന്റെ മിഷനറി സഹോദരന്മാർക്ക് ഏറ്റവും ഇച്ഛാ ഭംഗമുണ്ടാകത്തക്കവിധത്തിൽ അദ്ദേഹം ശിക്ഷ കൂടാതെ ഒഴിഞ്ഞുപോന്നു.

മാർ ദീവന്നാസ്യോസ് നാലാമന്റെ ശിഷ്ടായുസ്സ് അദ്ദേഹം ഏകനായി കഴിച്ചുകൂട്ടി. മിഷനറിമാരോടുള്ള ഭയം നിമിത്തം അദ്ദേഹത്തിനു സ്വത ന്ത്രമായി ഭരണം നടത്തുവാൻ നിവൃത്തിയില്ലായിരുന്നു. വല്ലവർക്കും അദ്ദേ ഹത്തോട് വല്ല നീരസത്തിനും കാരണമുണ്ടായാൽ അവർ ഉടൻ ശക്ത ന്മാരായ മിഷനറിമാരുടെ അടുക്കൽ എത്തി സഹായം ചോദിക്കുകയും അവർക്കു ലഭിക്കുകയും ചെയ്തിരുന്നു.[30]

ഈ ഭീഷണികളും പീഡനങ്ങളും തന്റെ ദൃഢനിശ്ചയത്തിൽ നിന്ന് മെത്രാനെ പിന്തിരിപ്പിക്കുന്നതിന് പര്യാപ്തമല്ലെന്ന് കണ്ടപ്പോൾ, 1837 ജനു വരി 11-ാം തീയതി മാവേലിക്കര സുന്നഹദോസ് കഴിഞ്ഞ് ഒരു വർഷ ത്തോളമായപ്പോൾ മദ്രാസ് കറസ്പോണ്ടിംഗ് കമ്മിറ്റി താഴെപ്പറയുന്ന നിശ്ച യങ്ങൾ ചെയ്തു:

(1) സുറിയാനിസഭയിലെ മാലിന്യങ്ങളെക്കുറിച്ച് ആ സഭയും സി. എം. എസും തമ്മിൽ ബന്ധപ്പെടുന്നതിന് ഇടയാക്കിയവർക്ക് വേണ്ടത്ര ബോദ്ധ്യം ഇല്ലായിരുന്നുവെന്ന് കാലാന്തരത്തിൽ തെളിഞ്ഞിരിക്കുന്നു എന്നും മെത്രാന്റെയും സഭയിലെ വലിയ വിഭാഗത്തിന്റെയും അടുത്തകാ ലത്തെ നടപടികൾ മൂലം ഇന്നത്തെ നിലയിൽ സഹകരണം പ്രായോഗി കമല്ലെന്നും കമ്മിറ്റി അഭിപ്രായപ്പെടുന്നു.

(2) ഇന്നത്തെ നിലയിൽ കോളജുമായി ബന്ധം പുലർത്തുന്നതിനുള്ള മിഷനറിമാരുടെ വിസമ്മതത്തെ കമ്മിറ്റി ശരി വയ്ക്കുകയും വസ്തുക്ക ളുടെ വിഭജനത്തിൽ മദ്ധ്യസ്ഥനായിരിക്കാൻ റസിഡന്റിനോട് അപേക്ഷി ക്കുകയും ചെയ്യുന്നു.[31]

1837 ഏപ്രിൽ മാസത്തിൽ മിഷനറിമാരോ അവരുമായി ബന്ധം പുലർ ത്തുന്നവരോ സുറിയാനിപ്പള്ളികളിൽ പ്രസംഗിക്കുന്നതിന് അനുവദിക്ക രുതെന്നും ഈ കൽപനയെ അനുസരിക്കാത്തവരെ സഭയിൽ നിന്ന് മുട ക്കേണ്ടതായി വരുമെന്നും, മാർ ദീവന്നാസ്യോസ് ഒരു സർക്കുലർ പുറ പ്പെടുവിച്ചു. ഇതിനു മുമ്പുതന്നെ ശെമ്മാശന്മാരെ സെമിനാരിയിൽ അയ യ്ക്കരുതെന്ന് മെത്രാപ്പോലീത്താ വിലക്കിയതായി പറയപ്പെടുന്നുണ്ട്. ശെമ്മാശന്മാരെ അയയ്ക്കരുതെന്ന് വടക്കൻ മല്പാൻ (കോനാട്ടു മല്പാൻ) വടക്കുള്ള പള്ളികൾക്ക് എഴുതിയതായി, അബ്രഹാം മല്പാൻ 1836 ഫെബ്രുവരി 12-ലെ മിഷനറി കോൺഫറൻസിൽ പ്രസ്താവിച്ചതായി കാണുന്നു.[32]

സുറിയാനിസഭയുടെ ആചാരങ്ങൾ ഉപേക്ഷിച്ച് പള്ളിക്രമങ്ങളും മറ്റും

വ്യത്യാസപ്പെടുത്തിയതിനാൽ അബ്രഹാം മല്പാനെയും മാത്യൂസ് ശെമ്മാശനെയും മറ്റും, സഭയിൽ നിന്ന് മെത്രാപ്പോലീത്താ മുടക്കി.[33]

1. പി. ചെറിയാൻ, പേജ് 108.
2. മാർത്തോമ്മാ ശ്ലീഹായുടെ ഇൻഡ്യൻ സഭ, ഇ. എം. ഫിലിപ്പ്, പേജ് 249.
3. അബ്രഹാം മല്പാൻ by എം. സി. ജോർജ് കശ്ശീശ, പേജ് 28.
4. Malabar Syrians & C.M.S. by P. Cherian, p. 258.
5. അബ്രഹാം മല്പാൻ, പേജ് 28.
6. മാർത്തോമ്മാ ശ്ലീഹായുടെ ഇൻഡ്യൻ സഭ, പേജ് 249.
7. Malabar Syrians & C.M.S. by P. Cherian, p. 259.
8. 1836 മാർച്ച് 9-ാം മദ്രാസ് കമ്മിറ്റി പാസ്സാക്കിയ 3-ഉം 5-ഉം നിശ്ചയങ്ങൾ, പി. ചെറിയാൻ, പേജ് 407.
9. Malabar Syrians & C.M.S. by P. Cherian, p. 243.
10. മാർത്തോമ്മാ ശ്ലീഹായുടെ ഇൻഡ്യൻ സഭ, പേജ് 216.
11. Malabar Syrians & C.M.S. by P. Cherian, p. 259.
12. Malabar Syrians & C.M.S. by P. Cherian, p. 286.
13. Malabar Syrians & C.M.S. by P. Cherian, p. 243.
14. മാർത്തോമ്മാ ശ്ലീഹായുടെ ഇൻഡ്യൻ സഭ, പേജ് 216.
15. Malabar Syrians & C.M.S. by P. Cherian, p. 388.
16. അബ്രഹാം മല്പാൻ, പേജ് 13.
17. അബ്രഹാം മല്പാൻ, പേജ് 12 & 13.
18. മലങ്കരസഭയിലെ മാതൃസഭ, പേജ് 121.
19. ആംഗ്ലേയ സഭാചരിത്രം, പേജ് 18.
20. അബ്രഹാം മല്പാൻ, പേജ് 16 & 17.
21. അബ്രഹാം മല്പാൻ, പേജ് 39.
22. Malabar Syrians & C.M.S. by P. Cherian, p. 281.
23. പി. ചെറിയാൻ, പേജ് 408.
24. പി. ചെറിയാൻ, പേജ് 282.
25. പി. ചെറിയാൻ, പേജ് 283.
26. Malabar Syrians & C.M.S. by P. Cherian, p. 380.
27. മാത്യൂസ് മാർ അത്താനാസ്യോസ്, ജെ. വറുഗീസ്, പേജ് 7.
28. അബ്രഹാം മല്പാൻ, പേജ് 11.
29. അബ്രഹാം മല്പാൻ, പേജ് 21, 23.
30. അബ്രഹാം മല്പാൻ, പേജ് 217 & 218.
31. Malabar Syrians & C.M.S. by P. Cherian, p. 252.
32. Malabar Syrians & C.M.S. by P. Cherian, p. 409.
33. റസിഡന്റിന് മാർ ദീവന്നാസ്യോസ് നാലാമൻ 1846 ചിങ്ങം 30-ാം തീയതി എഴുതിയ കത്ത്. Exhibits S.S. in case No. 3 to 1061 in Royal Court of the Final Appeal.

# 8

# വസ്തുവിഭജനം

സുറിയാനി സഭയുമായുള്ള ബന്ധം വിടർത്തുന്നതിന് 1837 ജനുവരിയിൽ സി. എം. എസുകാർ നിശ്ചയിച്ച്, സെമിനാരി വക വസ്തുക്കൾ വിഭജിച്ച് കൊടുക്കണമെന്ന് റസിഡന്റിനോട് അഭ്യർത്ഥിച്ചപ്പോൾ, അതിനു വേണ്ട നടപടികൾ അദ്ദേഹം എടുത്തു. ബോൾഗാട്ടിയിൽ വച്ച് മെത്രാപ്പോലീത്തായും, മിഷനറിമാരും മദ്രാസ് കറസ്പോണ്ടിംഗ് കമ്മിറ്റി സെക്രട്ടറി റവ. ടക്കറും റസിഡന്റിനെ സന്ദർശിച്ചു. അതിനുശേഷം കൊച്ചിയിൽ നിന്ന് 1838 ഫെബ്രുവരി 20 ന് റസിഡന്റ് തിരുവിതാംകൂർ ആക്ടിംഗ് ദിവാന് ഈ വിഷയത്തെക്കുറിച്ച് ഒരു കത്തെഴുതി. തിരുവിതാംകൂറിലെ സുറിയാനി ക്രിസ്ത്യാനികളുടെ നന്മയ്ക്കായി കേണൽ മൺട്രോയുടെ ശുപാർശപ്രകാരം, റാണി നല്കിയ സംഭാവനകളെ വിവരിച്ചതിനു ശേഷം കേണൽ മൺട്രോ റവ. ബെയിലിക്ക് അയച്ച എഴുത്തുകളിൽ നിന്ന് ഈ സംഭാവനകളുടെ വ്യക്തമായ ഉദ്ദേശ്യം, സുറിയാനിക്കാരുടെ വിദ്യാഭ്യാസവും, അവരുടെ സഭയുടെ തെറ്റുകളിൽ നിന്നു വേദപുസ്തകാനുസൃതമായ പരിശുദ്ധ ക്രിസ്തുമതത്തിലേക്ക് ക്രമേണയുള്ള തിരിച്ചുവരവും ആയിരുന്നു എന്ന് റസിഡന്റ് പ്രസ്താവിച്ചിരിക്കുന്നു. മെത്രാപ്പോലീത്തായുടെ നിസ്സഹകരണം മൂലവും കേണൽ മൺട്രോ തെറ്റെന്ന് പരിഗണിച്ചിരുന്ന സുറിയാനി ആചാരങ്ങളും അനുഷ്ഠാനങ്ങളും ഉപേക്ഷിക്കയില്ലെന്ന് 1836-ൽ മാവേലിക്കരയിൽ കൂടിയ സുന്നഹദോസ് നിശ്ചയിച്ചതു മൂലവും, ഈ ട്രസ്റ്റിന്റെ ഉദ്ദേശ്യം പരിപൂർണ്ണമായി പരാജയപ്പെട്ടതായി റസിഡന്റ് ആകത്തിൽ അഭിപ്രായപ്പെട്ടു. സുറിയാനിസഭയുമായുള്ള മിഷനറിമാരുടെ ബന്ധം അവസാനിപ്പിക്കുന്നതിന് ഇരുകൂട്ടർക്കും സമ്മതമാണെന്ന് അവരുമായുള്ള ചർച്ചകളിൽ നിന്ന് തനിക്ക് ബോദ്ധ്യമായിരിക്കുന്നു എന്നു പ്രസ്താവിച്ചശേഷം, വസ്തുക്കൾ രണ്ടായി വിഭജിക്കേണ്ടത് അത്യന്താപേക്ഷിതമാണെന്ന് റസിഡന്റ് നിശ്ചയിച്ചു. ദാതാക്കളുടെ ഉദ്ദേശ്യത്തിന് അനുസൃതമായി സുറിയാനിക്കാരുടെ ഗുണത്തിനായി മാത്രം, വിനിയോഗിക്കുന്നതിന് റസിഡന്റും മിഷനറിമാരും കൂട്ടു ട്രസ്റ്റികളായി, മിഷനറിമാരുടെ പ്രത്യേക ഭരണത്തിൽ ഒരു ഭാഗം ഇരിക്കേണ്ടതാണെന്നും ബാക്കി വസ്തുക്കൾ സമുദായം നിശ്ചയിക്കുന്ന രൂപത്തിൽ ഭരിക്കപ്പെടുന്നതിന് വിട്ടുകൊടുക്കേണ്ടതാണെന്നും റസിഡന്റ് തീരുമാനിച്ചു. ഇപ്രകാരം വസ്തുക്കൾ വിഭജിച്ചുകൊണ്ടുള്ള ഒരു പട്ടികയും ഈ എഴുത്തിന് അനുബന്ധമായി റസിഡന്റ് ചേർത്തിരുന്നു. തിരുവിതാംകൂർ സർക്കാർ ഈ നിർദ്ദേശത്തോട് യോജിക്കുന്നു എങ്കിൽ, വസ്തുക്കൾ ഉടൻ തന്നെ വിറ്റ്, വില, റസിഡന്റ്, നിർദ്ദേശിച്ചിരുന്ന തരത്തിൽ ഭാഗിക്കുന്നതിനായി, റസി

ഡൻസി ഖജനാവിൽ നിക്ഷേപിക്കുന്നതിന് മെത്രാപ്പോലീത്തായോടും മിഷനറിമാരോടും ആജ്ഞാപിക്കണമെന്ന് റസിഡന്റ് ആവശ്യപ്പെട്ടിരുന്നു. മൺട്രോ തുരുത്ത് ഗവൺമെന്റ് തിരിച്ചെടുത്തിട്ട്, അതിനു പകരം ഗവൺമെന്റ് നിശ്ചയിക്കുന്ന ഒരു തുക നൽകിയാൽ മതിയെന്ന് റസിഡന്റ് നിർദ്ദേശിച്ചു.[1] തിരുവിതാംകൂർ ദിവാൻ 1838 ഏപ്രിൽ 18-ാം തീയതി റസിഡന്റിനയച്ച എഴുത്തിൽ ഈ നിർദ്ദേശങ്ങളെല്ലാം അതേപടി സ്വീകരിച്ച്, ഉടൻതന്നെ വസ്തുക്കൾ വിറ്റ് തുക റസിഡൻസി ഖജനാവിൽ നിക്ഷേപിച്ചുകൊള്ളണമെന്ന് മെത്രാപ്പോലീത്തായോടും മിഷനറിമാരോടും ആജ്ഞാപിക്കുകയും, വസ്തുക്കളുടെ വില്പനയിൽ സഹായിക്കുന്നതിന് പൂർണ്ണ അധികാരത്തോടുകൂടി പോലീസ് ശിരസ്തദാരെ കമ്മീഷണറായി നിയമിക്കുകയും വില്പന അനുവദിക്കുന്നതിനും വേണ്ട സഹായങ്ങൾ ചെയ്യുന്നതിനും, വസ്തുക്കൾ സ്ഥിതി ചെയ്തിരുന്ന, ഏറ്റുമാനൂർ, പിറവം, ചങ്ങനാശ്ശേരി, അമ്പലപ്പുഴ, തിരുവല്ലാ, ചേർത്തല, കോട്ടയം എന്നീ താലൂക്കുകളിലെ തഹശീൽദാരന്മാർക്ക് ഉത്തരവുകൾ കൊടുക്കുകയും ചെയ്തു.[2] 1013 ഇടവം 2-ാം തീയതി തിരുമേനി കോട്ടയത്തു ചെന്ന് പോലീസ് ശിരസ്തദാരെ കണ്ടു. സെമിനാരി സ്വത്തുക്കളുടെയും തിരുമേനിയുടെ പേരിലുള്ള ചില സ്വത്തുക്കളുടെയും ആധാരങ്ങളും കണക്കുകളും മിഷനറിമാരുടെ കൈവശമാണെന്നും വസ്തുക്കൾ വില്ക്കുന്നതിനു മുമ്പ് അവ പരിശോധിക്കേണ്ടതാണെന്നും തിരുമേനി കമ്മീഷണറെ അറിയിച്ചു. അടുത്ത ദിവസം എല്ലാവരും സെമിനാരിയിൽ കൂടാമെന്ന് കമ്മീഷണർ മറുപടി പറഞ്ഞു. എന്നാൽ അന്നുതന്നെ കമ്മീഷണർ മിഷനറിമാരുടെ ബംഗ്ലാവിൽ ചെന്നിരുന്ന് വസ്തുക്കൾ വിറ്റു തുടങ്ങി. ചില ആധാരങ്ങൾ എഴുതിക്കൊടുത്ത് പണവും വാങ്ങി. അടുത്ത ദിവസം എല്ലാവരും സെമിനാരിയിൽ കൂടിയപ്പോൾ കണക്കുകൾ പരിശോധിച്ച് സെമിനാരിയ്ക്കു ലഭിച്ചിട്ടുള്ള സംഭാവനകൾ എത്രയെന്നും, അതിൽ ചെലവു കഴിഞ്ഞ് മിച്ചമെത്രയുണ്ടെന്നും, മെത്രാന്മാരുടെ താമസസ്ഥലമായ സെമിനാരിയിൽ തന്റെ മുൻഗാമികളുടെ വക സ്വത്തുക്കൾ എന്തുണ്ടെന്നും തീരുമാനിക്കേണ്ടതാണെന്ന് തിരുമേനി ആവശ്യപ്പെട്ടു. എന്നാൽ അതൊന്നും ചെയ്യാതെ, അന്നും ശിരസ്തദാർ (കമ്മീഷണർ) ബംഗ്ലാവിൽ ചെന്നിരുന്ന് ആധാരങ്ങൾ എഴുതിക്കൊടുത്ത് പണം വാങ്ങിച്ചു. അടുത്ത ദിവസം (4-ാം തീയതി) കമ്മീഷണർ സെമിനാരിയിൽ ചെന്ന്, അവിടെയുണ്ടായിരുന്ന വെങ്കലപാത്രങ്ങളും കാലം ചെയ്ത തിരുമേനിയുടെ സ്വകാര്യ ഉപയോഗത്തിലിരുന്ന സാധനങ്ങളും തിരുമേനിയുടെ കട്ടിൽ, കിടക്ക മുതലായതും വിറ്റു.[3] ഈ അനീതികളെക്കുറിച്ച് മെത്രാപ്പോലീത്താ റസിഡന്റിന്റെ പേർക്ക് പരാതികൾ അയച്ചെങ്കിലും, യാതൊരു പരിഹാരവും ഉണ്ടായില്ല. അതിനാൽ തിരുമേനി മദ്രാസ് ഗവൺമെന്റിനെ സമീപിക്കുകയും, 1838 ജൂലൈ 17-ാം തീയതി, സെമിനാരി സ്വത്തുക്കൾ സംബന്ധിച്ച നടപടികൾ നിർത്തിവയ്ക്കാൻ പ്രസ്തുത

ഗവൺമെന്റ് റസിഡന്റിനോട് ആവശ്യപ്പെടുകയും ചെയ്തു.[4] എന്നാൽ ഈ ഉത്തരവ് റസിഡന്റിന് കിട്ടുന്നതിനു മുമ്പുതന്നെ സെമിനാരിയും പരിസരങ്ങളും ഒഴിച്ചുള്ള സകല സ്വത്തുക്കളും വിറ്റ് പണം റസിഡൻസി ഖജനാവിൽ നിക്ഷേപിച്ചുകഴിഞ്ഞിരുന്നു. ഈ പ്രശ്നത്തെക്കുറിച്ച് 1839 ഏപ്രിൽ 3-ാം തീയതി മദ്രാസ് ഗവൺമെന്റ് ചെയ്ത നിശ്ചയത്തിൽ വസ്തുക്കളുടെ വിഭജനത്തെ സംബന്ധിച്ചു ഉഭയ കക്ഷികളും തമ്മിൽ ഒരു യോജിപ്പിൽ എത്തുന്നില്ല എങ്കിൽ മെത്രാപ്പോലീത്തായും മിഷനറിമാരും തിരുവിതാംകൂർ ഗവണ്മെന്റും, നിർദ്ദേശിക്കുന്ന ഓരോ മദ്ധ്യസ്ഥൻ ഉൾപ്പെട്ട ഒരു കമ്മിറ്റിയുടെ തീരുമാനം ഇരു കൂട്ടരും സ്വീകരിക്കണമെന്നും അതിനു സമ്മതമില്ലെങ്കിൽ സിവിൽ കോടതികളുടെ തീരുമാനത്തിന് ഈ തർക്കം വിടണമെന്നും അപ്പോൾ മെത്രാപ്പോലീത്തായുടെ കൈവശത്തിൽ നിന്ന് ആധാരങ്ങളും മറ്റും പീറ്റ് അപഹരിച്ചു എന്നുള്ള പരാതിയേക്കുറിച്ചും ഒരു നീതിന്യായക്കോടതി അന്വേഷിച്ചു തീരുമാനിക്കേണ്ടതാണെന്നും പ്രസ്താവിച്ചിരുന്നു.[5] മദ്ധ്യസ്ഥ തീരുമാനത്തിനുള്ള നിർദേശത്തെ 1839 മെയ് ഒന്നാം തീയതിയിലെ കത്തിൽ റവ. ജെ. ടക്കറും അംഗീകരിച്ചു.[6] മിഷനറിമാർ ബാരൻഡി ആൽബി സൈലിനേയും, മെത്രാപ്പോലീത്താ ജെ. എസ്. വെർനീഡിനെയും, തിരുവിതാംകൂർ ഗവൺമെന്റ് ഡബ്ലിയു. എച്ച്. ഹോഴ്സിലിയേയും മദ്ധ്യസ്ഥ കോടതിയിലേക്ക് നിർദ്ദേശിച്ചു.

യൂറോപ്യൻ മിഷനറിമാർ മുഖാന്തിരമുള്ള വിദ്യാഭ്യാസവും സുറിയാനി സഭയുടെ നവീകരണവും ആയിരുന്നു ഈ സംഭാവനകളുടെ ഉദ്ദേശ്യമെന്നും അതനുസരിച്ച് പ്രവർത്തിക്കുന്നതിന് സന്നദ്ധതയില്ലാത്ത ട്രസ്റ്റികളെ ഈ സ്വത്ത് ഏല്പിക്കുന്നത് നീതിവിരുദ്ധമാണെന്നും, അതിനാൽ ട്രസ്റ്റ് സ്വത്തുകൾ മുഴുവൻ മിഷനറിമാരെ മാത്രമോ, അല്ലെങ്കിൽ അവരുമായി സഹകരിക്കുന്നതിന് സന്നദ്ധതയുള്ളവരുമായി കൂട്ടായിട്ടോ ഏല്പിക്കണമെന്ന് മിഷനറിമാർ മദ്ധ്യസ്ഥകോടതി മുമ്പാകെ വാദിച്ചു. സുറിയാനി സഭയുടെ വിശ്വാസാചാരങ്ങളിൽ എന്തെങ്കിലും വ്യത്യാസം വരുത്തിക്കൊള്ളണമെന്ന വ്യവസ്ഥയിലല്ല, തന്റെ പൂർവ്വികന്മാർ ഈ സംഭാവനകൾ സ്വീകരിച്ചതെന്നും, ആത്മീയ കാര്യങ്ങളിൽ ആരുടെയും സഹായം അവർ ആവശ്യപ്പെട്ടിരുന്നില്ലെന്നും, തങ്ങളുടെ വിശ്വാസാചാരങ്ങളിൽ ചിലത് പരിത്യജിക്കണമെന്ന് മിഷനറിമാർ ആവശ്യപ്പെട്ടതുകൊണ്ടാണ് ഭിന്നതയുളവായതെന്നും, അതിനാൽ "സുറിയാനിക്കാരുടെ മാത്രം ഗുണത്തിനായി" വിനിയോഗിക്കാൻ പോലും വസ്തുക്കൾ മിഷനറിമാരെ ഏല്പിക്കരുതെന്നും മെത്രാപ്പോലീത്താ വാദിച്ചു.

മദ്ധ്യസ്ഥന്മാർ 1840 ഏപ്രിൽ 4-ാം തീയതി അവരുടെ വിധി പ്രസ്താവിച്ചു. മിഷനറിമാരുടെ വരവിനു മുമ്പുള്ള സംഭാവനകളെയും മറ്റും സുറിയാനി സമുദായത്തിനു നല്കിക്കൊണ്ട്, ആ സ്വത്തുക്കളുടെ ട്രസ്റ്റികളായി,

സുറിയാനിസഭയുടെ അതതു കാലത്തെ മെത്രാപ്പോലീത്തായും, സുറിയാനി സമുദായത്തിൽ തെരഞ്ഞെടുക്കപ്പെടുന്ന ഒരു വൈദികനും മാന്യനായ ഒരു അയ്മേനിയും ഇരിക്കേണ്ടതാണെന്ന് കമ്മിറ്റി വിധിച്ചു. മിഷനറിമാരുടെ ആഗമനാനന്തരം ലഭിച്ച സംഭാവനകൾ, കോട്ടയം മിഷനറിമാരും മദ്രാസ് കറസ്പോൺഡിംഗ് കമ്മിറ്റിയും റസിഡണ്ടോ അദ്ദേഹം നിയമിക്കുന്ന ഒരാളോ കൂടി "സുറിയാനിക്കാരുടെ ഗുണത്തിനായി" ഒരു ട്രസ്റ്റായി പരിപാലിക്കണമെന്നും മദ്ധ്യസ്ഥന്മാർ വിധിച്ചു.

ഇപ്രകാരം വിഭജിക്കപ്പെട്ട വസ്തുക്കളെ നാം തിരിച്ച് പരിശോധിക്കുന്നത് ഈ വിധിയുടെ ന്യായയുക്തത മനസ്സിലാക്കുന്നതിന് സഹായകരമായിരിക്കും.

1. ഈസ്റ്റിന്ത്യാ കമ്പനിയിൽ പലിശയ്ക്കിട്ടിരുന്ന മൂവായിരം പൂവരാഹൻ. 1808–ൽ അന്നത്തെ മെത്രാപ്പോലീത്താ, റസിഡണ്ടായിരുന്ന കേണൽ മക്കാളി മുഖാന്തിരം ഈസ്റ്റിന്ത്യാ കമ്പനിയിൽ, ധർമ്മവിഷയത്തിലേക്കായി സ്ഥിരനിക്ഷേപമായി ഏല്പിച്ചിരുന്നതാണ് ഈ തുക. ഇത്തരം നിക്ഷേപങ്ങൾക്ക് അനുവദിച്ചിരുന്ന എട്ടു ശതമാനം പലിശ തുകയ്ക്കു നൽകിയിരുന്നു. ഈ തുകയ്ക്ക് കേണൽ മക്കാളി നല്കിയ രേഖയുടെ തർജ്ജിമ ഇതാണ്.

*തിരുവിതാംകൂർ*

*1 ഡിസംബർ 1808*

*18 വൃശ്ചികം 984 തിരുവിതാംകൂറിൽ റസിഡണ്ടായ കേണൽ മക്കാളി ഇതിനാൽ സാക്ഷ്യപ്പെടുത്തുന്നത് എന്തെന്നാൽ:– ഇന്നേ ദിവസം മലബാറിലെ സുറിയാനിസഭയുടെ ആക്റ്റിംഗ് മെത്രാപ്പോലീത്തായായ മാർ ത്തോമ്മാ മെത്രാനിൽ നിന്ന്, ബഹുമാനപ്പെട്ട കമ്പനിയിൽ സ്ഥിരനിക്ഷേപമായി മൂവായിരം പൂവരാഹൻ സ്വീകരിക്കുകയും, ആയതിന് ഈ പൂർവ്വിക സഭയുള്ളിടത്തോളം കാലം അതിന്റെ മെത്രാപ്പോലീത്തായ്ക്കോ മെത്രാനോ ക്രമപ്രകാരം സ്ഥാനം പ്രാപിച്ച മറ്റു മേല്പട്ടക്കാരനോ, രസീതിന്മേൽ, ആണ്ടുതോറും എട്ടു ശതമാനം പലിശ വീതം, തിരുവിതാംകൂറിൽ, കൊടുത്തുകൊള്ളാമെന്ന് സമ്മതിക്കുകയും ചെയ്യുന്നു.*

ഈ തുക മിഷനറിമാരുമായുള്ള തർക്കത്തിന്റെ പരിധിയിൽ എങ്ങനെ ഉൾപ്പെടുത്തി എന്നുള്ളതാണ് അത്ഭുതകരമായിരിക്കുന്നത്. നിക്ഷേപകാലത്തെ വ്യവസ്ഥയെ ഭേദപ്പെടുത്തി മെത്രാപ്പോലീത്തായും സമുദായത്താൽ തെരഞ്ഞെടുക്കപ്പെടുന്ന ഒരു പട്ടക്കാരനും അയ്മേനിയും കൂടി ഇതിന്റെ പലിശ വാങ്ങണമെന്ന് മദ്ധ്യസ്ഥന്മാർ തീരുമാനിച്ചത് ആരുടെ ആവശ്യപ്രകാരമാണെന്ന് മനസ്സിലാകുന്നില്ല.

2. തിരുവല്ലാ പള്ളിക്കാരുടെ അപേക്ഷാനുസരണം 1816–ൽ തിരുവി താംകൂർ ഗവണ്മെന്റ് നല്കിയ 8000 രൂപയായിരുന്നു അടുത്ത തുക. ഈ സംഭാവന ലഭിക്കുന്നതിന് ഇടയായ സാഹചര്യങ്ങളെ മദ്ധ്യസ്ഥകോടതി യിൽ കൊടുത്ത സ്റ്റേറ്റുമെന്റിൽ ചേപ്പാട്ടു മാർ ദീവന്നാസ്യോസ് വിവരിച്ചി രിക്കുന്നത് ഇപ്രകാരമാണ്: "ഈ തുകയ്ക്കുള്ള രസീതിൽ വിവരിച്ചിരി ക്കുന്നതനുസരിച്ച് സുറിയാനി ക്രിസ്ത്യാനികളുടെ ജാതിമര്യാദപ്രകാരം വിശുദ്ധ വേദപുസ്തകാദ്ധ്യയനം നടത്തുന്നതിനാണ് ഈ തുക സർക്കാ രിൽ നിന്ന് നല്കിയിട്ടുള്ളത്. തിരുവല്ലായിലെ പള്ളി അക്രൈസ്തവർ കയ്യേറി, തീവച്ചു നശിപ്പിച്ചതിന് പരിഹാരമായി, തിരുവല്ലാ ഇടവകയിലെ വൈദികരുടെയും ഇടവകാംഗങ്ങളുടെയും ഉപയോഗത്തിനാണ് ഇത് ആദ്യം ഉദ്ദേശിക്കപ്പെട്ടിരുന്നത്. എന്നാൽ ഈ തുക കോട്ടയത്തെ സെമി നാരിയുടെ സംരക്ഷണത്തിനായി മെത്രാപ്പോലീത്താ നല്കി. തീവയ്പു കേസിലെ പ്രതികളിൽ നിന്ന് ഈടാക്കിയ 9000 രൂപായിൽ, ബാക്കി 1000 രൂപാ ഒരു പുതിയ പള്ളി പണിയുന്നതിനായി, വാദികളെ ഏല്പിച്ചു. മിഷ നറിമാരുടെ വരവിനു മുമ്പു നല്കിയ ഈ സംഭാവനയുടെ ഉദ്ദേശ്യം അവ രുടെ സ്വന്തം വൈദികരിൽ നിന്നുള്ള വേദാദ്ധ്യയനം ആയിരുന്നു എന്ന് മദ്ധ്യസ്ഥ തീരുമാനത്തിൽ തന്നെ പറയുന്നുണ്ട്.

3. 1818 –ൽ തിരുവിതാംകൂർ ഗവൺമെന്റിൽ നിന്നു നല്കിയ 2000 രൂപാ ഈ സംഭാവന നല്കുവാനിടയായ സാഹചര്യങ്ങൾ റാണി 993 കുംഭം 28–നു കേണൽ മൺട്രോയ്ക്ക് എഴുതിയ കത്തിൽ നിന്ന് വ്യക്തമാണ്:

"നമുക്ക് സഹോദര തുല്യമായിരിക്കുന്ന മഹാരാജമാന്യ രാജശ്രീ കർണ്ണൽ സായ്പ് അവർകൾക്ക്.

കമ്പനി ഭെഷ്കരിച്ച വകയിലും കടൽ വകയിലും പണ്ടാരവകയിൽ നിന്നു കമ്പനി ഖജനാവകയ്ക്ക് ഒടുക്കിയ രൂപായിൽ 21200 രൂപായ്ക്ക് വ്യത്യാസമായിട്ടു കാണുന്നു എന്നും, അതിന്മണ്ണം വ്യത്യാസം വന്നത് ഇന്ന സംഗതിയാൽ എന്നും നേരായിട്ടു തിട്ടം വന്നിട്ടില്ലെന്നും എങ്കിലും ഈ വക രൂപാ പണ്ടാര വകയ്ക്കു വരുവാനുള്ളതായിരുന്നാൽ പണ്ടാര വക യ്ക്ക് ഒടുക്കണമെന്ന് കർണ്ണലിന് അപേക്ഷയായിരുന്നതിനാൽ ഈവക രൂപാ കോട്ടയത്തു സെമിനാരിയിൽ ചിലവു നടപ്പാനുള്ള വകയ്ക്ക് നമ്മുടെ മനസിൻപ്രകാരം കൊടുത്താൽ രാജ്യത്ത് നമ്മുടെ പേര് അഭിവൃദ്ധിയാ യിട്ടു വന്നു കുമ്പിനിയാരുടെ സ്നേഹവും അധികമായിട്ടു ഉണ്ടായിരിക്കു മെന്നും ശേഷം വർത്തമാനങ്ങൾക്കും എല്ലാം എഴുതി വന്നതിലാകുന്നു. നാമും കുഞ്ഞുങ്ങളും സദാ നേരവും വിചാരിച്ചു പത്മനാഭനെ പ്രാർത്ഥിച്ചു വരുന്നത് എന്തെന്നാൽ യാതൊരു കാര്യം പ്രമാണിച്ചും ബഹുമാനപ്പെട്ട കുമ്പിനിയാരുടെ സ്നേഹം മേലും പൂർണ്ണമായിട്ടു വരണമെന്ന് നിശ്ചയ ത്തോടുള്ള അപേക്ഷ ഇരിക്കുന്നതിനാൽ ആയത് വർദ്ധനയായിട്ടും

നമുക്കും രാജ്യത്തേക്കും അഭിവൃദ്ധിയായിട്ടും വരത്തക്കവണ്ണം കർണ്ണൽ വിചാരിച്ചു. ഇങ്ങനെയുള്ള സംഗതി അയക്കകൊണ്ടു നമുക്കു വളരെ സന്തോഷമാവുകയും ചെയ്തു. മേലെഴുതിയ പ്രകാരം കുമ്പിനി ഖജനാവിൽ ഒടുക്കിയ രൂപായിൽ പണ്ടാരവകയ്ക്ക് വരുവാനുള്ള രൂപാ 21200-0 കോട്ടയത്തു സെമിനാരിയിൽ ചിലവു വകയ്ക്ക് കൊടുക്കണമെന്നു നമുക്കു മനസ്സായിരിക്ക കൊണ്ടു അതിന്മണ്ണം തന്നെ ഈ വക രൂപാ കൊടുപ്പിച്ചു സെമിനാരിയിൽ ചിലവു വേണ്ടുംപ്രകാരം നടപ്പാൻ തക്കവണ്ണം നിദാനം വരുത്തിക്കൊള്ളുകയും വേണം.

993-ാം മാണ്ടു (തുല്യം)

കുംഭമാസം 28-ാം തീയതി

റാണിയുടെ "മനസ്സിൻപ്രകാരം", "സെമിനാരിയിൽ ചിലവ്" നടത്താനാണ് ഈ തുക നല്കിയതെന്ന് ഈ എഴുത്തിൽ നിന്ന് വ്യക്തമായി കാണാം. ഗവൺമെന്റിന്റെയും സി. എം. എസ്. കാരുടെയും ഉദാരമായ സഹായ സഹകരണങ്ങൾ കോളജിന് ഉണ്ടായിരുന്നെങ്കിലും, "ഇത് സുറിയാനി സഭയുടെ കോളജാണ്, മിഷൻ വകയല്ല" എന്നാണ് ഫെൻ 1825-ൽ ചർച്ച് മിഷനറി സൊസൈറ്റിയ്ക്ക് എഴുതിയത് (പി. ചെറിയാൻ, പേജ് 16). അതുകൊണ്ട്, സുറിയാനിക്കാരുടെ സെമിനാരിക്കാണ് റാണി സംഭാവന ചെയ്തതെന്ന വസ്തുത വിസംവദിക്കുന്നതിന് മിഷനറിമാർക്കു പോലും സാദ്ധ്യമല്ലായിരുന്നു. റാണിയുടെ കത്തിൽ മിഷനറിമാരേക്കുറിച്ച് യാതൊരു പരാമർശവും ഇല്ല. എന്നാൽ ഇംഗ്ലീഷ് മിഷനറിമാർ മുഖാന്തിരമുള്ള അദ്ധ്യയനം മൂലം, സുറിയാനിക്കാരുടെ രാഷ്ട്രീയവും, സാന്മാർഗ്ഗികവും മതപരവും ആയുള്ള ഉന്നമനത്തെയാണ് ഈ സംഭാവന നൽകുന്നതിനു പ്രേരണ നൽകിയ മൺട്രോ വിഭാവനം ചെയ്തിരുന്നത് എന്ന് പ്രസ്താവിച്ചു കൊണ്ട്, ഈ തുക മിഷനറിമാരും റസിഡണ്ടും കൂടി "സുറിയാനിക്കാരുടെ മാത്രം ഗുണത്തിനായി" വിനിയോഗിക്കാനാണ് മദ്ധ്യസ്ഥന്മാർ വിധിച്ചത്. ദാതാവിന്റെയോ ഗുണഭോക്താവിന്റെയോ ഉദ്ദേശ്യമല്ല പ്രസക്തമായിട്ടുള്ളത്, പ്രത്യുത, സംഭാവന നല്കുന്നതിന് പ്രേരിപ്പിച്ച ആളുടെ ഉദ്ദേശ്യമാണ് പരിഗണിക്കേണ്ടത് എന്നാണ് മദ്ധ്യസ്ഥന്മാർ തീരുമാനിച്ചത്. മൺട്രോയുടെ ഉദ്ദേശ്യം റാണിയെയോ, സുറിയാനിക്കാരെയോ അറിയിച്ചിരുന്നതായി യാതൊരു രേഖയും ഇല്ല. ബെയിലിക്ക്, മൺട്രോ എഴുതിയ സ്വകാര്യ കത്തുകളിൽ നിന്നാണ് ഈ ഉദ്ദേശ്യം മദ്ധ്യസ്ഥന്മാർ കണ്ടുപിടിച്ചത്.

4. മിഷനറിമാരുടെ അഭ്യർത്ഥനയെ ആദരിച്ച് യൂറോപ്യന്മാർ സംഭാവന നല്കിയ 14035 രൂപാ, 1 ണ. 6 പൈ.

5. കടമറ്റം വസ്തുവും പണവും പലിശയും.

കാലം ചെയ്ത ഒരു മെത്രാന്റെ വകയായിരുന്ന ഈ വസ്തുക്കളും മറ്റും മെത്രാപ്പോലീത്തായെ ഏല്പിക്കാൻ മദ്ധ്യസ്ഥന്മാർ വിധിച്ചു. ഈ വസ്തു, തർക്കത്തിന് വിധേയമായതാണ് അത്ഭുതം.

6. സെമിനാരി നില്ക്കുന്ന സ്ഥലം 990-ൽ രാജകല്പനയിൽ ഈ സ്ഥല ത്തിനുള്ള നിനവ് ഔസേപ്പ് റമ്പാനു നല്കപ്പെട്ടു. 'പുത്തൻകൂർ സുറി യാനി ക്രിസ്ത്യാനികൾക്ക് മതപരമായ ബോധനം നല്കുന്നതിന് സെമി നാരി ഇല്ലെന്ന് നിങ്ങൾ ഇവിടെ വന്നു ബോധിപ്പിക്കുകയും, ആ ആവശ്യ ത്തിലേക്കു കുറച്ചു സ്ഥലം വേണമെന്ന് അപേക്ഷിക്കുകയും ചെയ്തിരുന്ന തിനാൽ, പതിനാറ് ഏക്കർ സ്ഥലം അനുഭോഗമായിതന്നിരിക്കുന്നു' എന്നാണ് ഈ നിനവിൽ പറഞ്ഞിരിക്കുന്നത്.

### കോളജ് ചാപ്പൽ

7. തിരുവിതാംകൂർ ഗവൺമെന്റിൽ നിന്ന് റവ. ബെയിലിയുടെ നിവേദ നമനുസരിച്ച് ലഭിച്ച 500 രൂപാ കൊണ്ട് പണിത സെമിനാരി ചാപ്പൽ, മിഷ നറിമാർക്ക് അവകാശപ്പെട്ടതാണെന്ന് മദ്ധ്യസ്ഥന്മാർ നിശ്ചയിച്ചു. എന്നാൽ കോളജും പരിസരങ്ങളും സുറിയാനിക്കാരുടേതാകയാൽ, കോളജ് ഫണ്ടിൽ നിന്ന് 500 രൂപാ സി. എം. എസു. കാരുടെ പുതിയ കോളജ് പരി സരങ്ങളിൽ ഒരു ചാപ്പൽ പണിയുന്നതിന് മിഷനറിമാർക്കു കൊടുക്കുവാൻ മദ്ധ്യസ്ഥന്മാർ വിധിച്ചു.

8. കാലം ചെയ്ത മെത്രാന്മാരുടെ വക സ്വർണ്ണപ്പണ്ടങ്ങൾ വിറ്റു കിട്ടിയ 4134 രൂപാ 3 പൈസാ, സുറിയാനിസഭയിലെ നടപ്പനുസരിച്ച് വിനിയോഗി ക്കുന്നതിന് മെത്രാപ്പോലീത്തായ്ക്കു കൊടുക്കുവാൻ വിധിച്ചു. ഈ സാധ നങ്ങൾ വില്ക്കുവാൻ പാടില്ലെന്ന് മെത്രാപ്പോലീത്താ വാദിച്ചതാണെന്നുള്ള വസ്തുത സ്മരണീയമാണ്.

### മൺട്രോത്തുരുത്ത്

9. 994 (ഏ. ഡി. 1819) തൈമാസം 5-ാം തീയതി നൽകിയ രാജകീയ നീട്ടിൽ, വസ്തു വിവരണം ചേർത്തശേഷം, "സിറിയൻ കോളജ് പ്രിൻസി പ്പലായ റവ. മിസ്റ്റർ ജോസഫ് ഫെന്നിനും, പ്രസ്തുത ഉദ്യോഗത്തിൽ അദ്ദേ ഹത്തിന്റെ പിൻഗാമികൾക്കും" സ്ഥിരമായി, അനുഭോഗമായി ടി വസ്തു കൊടുത്തിരിക്കുന്നുവെന്നാണ് പ്രസ്താവിച്ചിരിക്കുന്നത്. "ഇത് സുറിയാനി സഭ വക കോളജാണ്, മിഷൻ വകയല്ല" എന്നു ഖണ്ഡിതമായി പ്രസ്താ വിച്ചത് ഈ ഫെൻ തന്നെയായിരുന്നല്ലോ. മിഷനറിമാരെ ആശ്രയിച്ചല്ലല്ലോ സെമിനാരി ആരംഭിച്ചത്. സർക്കാരിൽ നിന്ന് ദാനം കിട്ടിയ സ്ഥലത്ത്, ഈസ്റ്റിന്ത്യാ കമ്പനിയിൽ നിക്ഷേപിച്ചിരുന്ന മൂവായിരം പൂവരാഹന്റെ പലിശ കുടിശികയായി കിടന്നത് വാങ്ങിച്ചാണ് സെമിനാരി പണിയിച്ചത്.

1815 മാർച്ചിൽ അവിടെ വിദ്യാഭ്യാസം തുടങ്ങി. 1817 മാർച്ചിലാണ് റവ. ബെയിലി അവിടെ താമസമാക്കിയത്. എന്നാൽ ഈ വസ്തുതകളൊന്നും മദ്ധ്യസ്ഥന്മാർ പരിഗണിച്ചില്ല. ഈ വസ്തുവും മിഷനറിമാർക്ക് തന്നെ കൊടുത്തു.

10. 1835, 36, 37 എന്നീ വർഷങ്ങളിലെ വട്ടിപ്പണം. മാവേലിക്കര സുന്നഹദോസ് 1836 ജനുവരി 16-ാം തീയതി ആയിരുന്നല്ലോ നടന്നത്. അതിനു ശേഷം കിട്ടേണ്ട പലിശ വാങ്ങാനുള്ള രസീതുകൾക്ക് മെത്രാപ്പോലീത്താ ഒപ്പു വച്ചു കൊടുക്കാഞ്ഞതിനാൽ, അത് കുടിശികയായി കിടന്നിരുന്നു. സെമിനാരിയുടെ ആവശ്യത്തിലേക്കു വിനിയോഗിച്ചിരുന്ന ഈ ഇനമാണു ഈ തുകയെന്ന ന്യായത്തിൽ, ഈ കുടിശികയും സെമിനാരിയുടെ പൊതു ഫണ്ടിൽ ചേർക്കുന്നതിന് മദ്ധ്യസ്ഥന്മാർ തീരുമാനിച്ചു. ഗവൺമെന്റ് കമ്മീഷണർ വസ്തുക്കൾ വില്ക്കുന്നതു വരെ കോളജ് പഴയസെമിനാരിയിൽ തന്നെ മുടങ്ങാതെ നടത്തിവന്നു എന്നുള്ളതാണ് ഇതിനു പറഞ്ഞിരിക്കുന്ന മറ്റൊരു ന്യായം. മാവേലിക്കര സുന്നഹദോസിനു ശേഷം മിഷനറിമാർ പഴയസെമിനാരിയിൽ കോളജ് നടത്തിവന്നത് മെത്രാപ്പോലീത്തായേയും സഭയുടെ ഏകകണ്ഠമായ തീരുമാനത്തെയും ധിക്കരിച്ചായിരുന്നു എന്ന വസ്തുത മദ്ധ്യസ്ഥന്മാർ പരിഗണിച്ചിട്ടില്ല. അവരുടെ വിശ്വാസത്തെയും ആചാരങ്ങളെയും അവഹേളിച്ചുകൊണ്ടുള്ള പഠനത്തിനും സുറിയാനിക്കാരുടെ പണം കൊടുക്കേണ്ടതായി വന്നു. തന്റെ പൂർവ്വികന്മാരുടെ സ്വാതന്ത്ര്യത്തിൽ ഇരുന്ന വട്ടിപ്പണം, സെമിനാരിയിൽ നിന്ന് മെത്രാപ്പോലീത്താ പ്രതിമാസം എടുത്തുവന്ന എഴുപതു രൂപയിൽ വകവച്ചു തനിക്ക് തരേണ്ടതാണെന്നുള്ള മെത്രാപ്പോലീത്തായുടെ വാദവും മദ്ധ്യസ്ഥന്മാർ അംഗീകരിച്ചില്ല. എന്നാൽ മദ്ധ്യസ്ഥ തീരുമാനത്തിന്റെ അവസാന ഖണ്ഡികയിൽ ഈ പലിശത്തുക (1835, 36, 37) മൂലധനം വീതിച്ചിരിക്കുന്ന അനുപാതത്തിൽ ഇരു കൂട്ടർക്കും കൊടുക്കണമെന്ന് പ്രസ്താവിച്ചിരിക്കുന്നു. ആദ്യ തീരുമാനം പ്രത്യക്ഷത്തിൽ തന്നെ തെറ്റാണെന്ന് തോന്നിയിട്ട്, ഈ വിശദീകരണം എഴുതിച്ചേർത്തതാണെന്ന് തോന്നുന്നു. എന്നാൽ ഈ നിർദ്ദേശത്തിനുള്ള ന്യായം എന്താണെന്നുള്ളതിനു ഒരു സൂചന പോലും ആ ഖണ്ഡികയിൽ കാണുന്നില്ല.

ഗവൺമെന്റ് കമ്മീഷണർ വസ്തുക്കൾ വില്ക്കുന്നതു വരെ, കോളജിൽ പഠനം മുടങ്ങാതെ നടന്നുവന്നു എന്ന് കാരണം പറഞ്ഞ് 1838 നവംബർ വരെ, കോളജിൽ ശമ്പളത്തിനും മറ്റും ചിലവായ 2779 രൂപാ 92, 113/4 കാശും കോളജിന്റെ പൊതുഫണ്ടിൽ നിന്ന് ബെയിലിയെ ഏൽപ്പിക്കാൻ മദ്ധ്യസ്ഥന്മാർ വിധിച്ചു. വസ്തുക്കളുടെ വില്പനയിൽ കൂടുതൽ കിട്ടിയ തുക, മൂലധനം വീതിച്ച അനുപാതത്തിൽ ഇരുകൂട്ടർക്കും കൊടുക്കാനും കമ്മിറ്റി നിശ്ചയിച്ചു.

മദ്ധ്യസ്ഥ തീരുമാനമനുസരിച്ച്, മിഷനറിമാർക്ക് ലഭിച്ച മുതലിന്റെ കൂട്ടു ട്രസ്റ്റായിരിക്കുന്നതിനു മദ്രാസ് ഗവൺമെന്റ് റസിഡണ്ടിനു അനുവാദം നല്കിയില്ല. എങ്കിലും അവാർഡ് അനുസരിച്ച് മിഷനറിമാരുടെ ഭാഗത്തേക്കു വെച്ച 4784 രൂപാ 3-93/4, മറ്റു ട്രസ്റ്റുകൾക്ക് (കോട്ടയത്തെ സീനിയർ മിഷനറി റവ. ബെയിലി, മദ്രാസ് കറസ്പോണ്ടിംഗ് കമ്മിറ്റി സെക്രട്ടറി, റവ. ബ്രൗൺ എന്നിവരെ) റസിഡണ്ടു 4-2-1841 ൽ നൽകി.

അനീതിപരമെന്ന് താൻ പരിഗണിച്ച ഈ അവാർഡനുസരിച്ചുള്ള യാതൊരു തുകയും മെത്രാപ്പോലീത്താ വാങ്ങിയില്ല. അവാർഡിനെതിരായി, മദ്രാസ് ഗവൺമെന്റിൽ അദ്ദേഹം പരാതിപ്പെട്ടു. ആ ഗവൺമെന്റിൽ നിന്നു യാതൊരു പരിഹാരവും ലഭിക്കാഞ്ഞതിനാൽ, അദ്ദേഹം ഇംഗ്ലണ്ടിൽ കോർട്ട് ഓഫ് ഡയറക്റ്റേഴ്സിന്റെ അടുത്ത് അപ്പീൽ ബോധിപ്പിച്ചു. മദ്ധ്യസ്ഥ വിചാരണ ക്രമവിരുദ്ധമായിരുന്നു എന്നും ഈ തർക്കം ഒരു കോടതിയിൽ വിസ്തരിച്ച് തീർക്കേണ്ടതാണെന്നും അവർ നിശ്ചയിച്ചു. എന്നാൽ അവരുടെ ഉത്തരവു ഇന്ത്യയിൽ എത്തുന്നതിനു മുമ്പ് റസിഡണ്ടു, മിഷനറിമാർക്ക് അനുകൂലമായി അവാർഡ് നടപ്പിലാക്കി കഴിഞ്ഞിരുന്നു (*സ്റ്റേറ്റ് മാനുവൽ*, ടി. കെ. വേലുപ്പിള്ള, പേജ് 738).

മാർ ദീവന്നാസ്യോസ് സ്വീകരിക്കുവാൻ വിസമ്മതിച്ച പണം റസിഡൻസി ഖജനാവിൽ കിടന്നു പലിശ കൂടുകയായിരുന്നു. ഈ പണം തന്നെ ഏല്പിക്കണമെന്ന് മാത്യൂസ് മാർ അത്താനാസ്യോസ് 1869 -ൽ റസിഡണ്ടിനോട് അപേക്ഷിച്ചു. മദ്ധ്യസ്ഥന്മാർ സുറിയാനിക്കാരുടെ വീതമായി നിശ്ചയിച്ച 6000 രൂപായും മൂവായിരം പൂവരാഹന്റെ 35 വർഷത്തെ പലിശയും ഉൾപ്പെടെ അപ്പോൾ ആകെ 35000 രൂപയുണ്ടായിരുന്നു. മദ്ധ്യസ്ഥ തീരുമാനത്തിന് പ്രത്യക്ഷവിരുദ്ധമായി, റസിഡണ്ടു തന്നെ ട്രസ്റ്റികളെ തിരഞ്ഞെടുത്തു. ഈ തുക മാർ അത്താനാസ്യോസിനെ ഏല്പിച്ചു (മാർത്തോമ്മാശ്ലീഹായുടെ ഇന്ത്യൻ സഭ, ഇ. എം. ഫിലിപ്പ്, പേജ് 230).

1. Malabar Syrians & C.M.S. by P. Cherian, p. 398 - 400.
2. Malabar Syrians & C.M.S. by P. Cherian, p. 400.
3. മാർ ദീവന്നാസ്യോസ് തിരുമേനി (ചേപ്പാട്ട്), 101 ഇടവം 5-ാം തീയതി റസിഡന്റു കേണൽ ഫ്രേസറിനു അയച്ച എഴുത്ത് DDD അക്കം Case No. 3 of 1061 in the Royal Court of Final Appeal Travancore.
4. Malabar Syrians & C.M.S. by P. Cherian, p. 401.
5. Malabar Syrians & C.M.S. by P. Cherian, p. 396.
6. Malabar Syrians & C.M.S. by P. Cherian, p. 397.

# 9

# മാത്യൂസ് മാർ അത്താനാസ്യോസ്

മാവേലിക്കര സുന്നഹദോസ് നിശ്ചയങ്ങളെ അവഗണിച്ച്, തക്സാ പരിഷ്കരിക്കുകയും വിശ്വാസാചാരങ്ങളിൽ വ്യത്യാസം വരുത്തുകയും ചെയ്ത അബ്രഹാം മല്പാനെയും സഹപ്രവർത്തകരെയും മെത്രാപ്പോലീത്താ സഭയിൽ നിന്ന് മുടക്കിയ വിവരം ഏഴാം അദ്ധ്യായത്തിൽ പ്രസ്താവിച്ചിട്ടുണ്ടല്ലോ. മെത്രാപ്പോലീത്തായെ സ്ഥാനഭ്രംശം ചെയ്യിക്കുന്നതിന് അബ്രഹാം മല്പാനും മറ്റും ചെയ്ത ശ്രമങ്ങൾ വിഫലമായതേയുള്ളു. മെത്രാപ്പോലീത്തായെക്കുറിച്ച് ഈ കാലഘട്ടത്തിൽ അനേകം പരാതികൾ അന്ത്യോഖ്യാ പാത്രിയർക്കീസിനും അയയ്ക്കുകയുണ്ടായി. ഇതുകൊണ്ടൊന്നും ഉദ്ദേശിച്ച ഫലം ലഭിക്കായ്കയാൽ, നവീകരണം നിലനിർത്തിക്കൊണ്ടു പോകുന്നതിന് ഒരു മെത്രാപ്പോലീത്താ ആവശ്യമാണെന്ന് മല്പാന് ബോദ്ധ്യമായി. അബ്രഹാം മല്പാന്റെ ജീവചരിത്രകാരന്റെ ഭാഷയിൽ തന്നെ ഇതിനെ വിവരിക്കാം. "വേദപുസ്തകത്തിനും ക്രിസ്തീയ സഭയുടെ പൂർവ്വ നടപടികൾക്കും അനുസരണമായി സഭയിലെ വിശ്വാസാചാരങ്ങളെ ക്രമപ്പെടുത്തണമെന്നുദ്ദേശിച്ചു പ്രവർത്തിച്ചത് മലങ്കരസഭയുടെ മേൽപ്പട്ടക്കാരനും ഭൂരിപക്ഷം ജനങ്ങൾക്കും എതിരായി തീരുകയും മല്പാന്റെ ശിഷ്യരായ ശെമ്മാശന്മാർക്ക് പട്ടം കൊടുക്കുന്നതല്ലെന്നു മെത്രാൻ തീർച്ചപ്പെടുത്തുകയും ചെയ്തതിനാൽ മല്പാനുണ്ടായിരുന്ന വ്യസനം അല്പമല്ലായിരുന്നു. ദൈവികമായ ഈ ഉദ്യമത്തെ തല്ക്കാലം സഭ പൊതുവേ സ്വീകരിക്കയില്ലെന്ന് പ്രത്യക്ഷമായി. അതുകൊണ്ട് ഈ കാര്യത്തിൽ അനുകൂലമായിട്ട് ഒരു മേൽപട്ടക്കാരൻ ഉണ്ടായിരിക്കേണ്ടത് അത്യാവശ്യമെന്ന് കണ്ടു."[1] കെ. കെ. കുരുവിള എഴുതിയ മാർത്തോമ്മാ സഭാചരിത്രത്തിൽ പ്രസ്താവിച്ചിരിക്കുന്നത് നോക്കുക: "നവീകരണ പാതയിലൂടെ സഭയെ നയിക്കാൻ പ്രാപ്തനും നവീകരണ ആശയങ്ങളോട് അനുഭാവം ഉള്ളവനുമായ ഒരു മെത്രാനെ വാഴിക്കേണ്ടതിന്റെ ആവശ്യകത അദ്ദേഹത്തിനു (മല്പാനു) ബോദ്ധ്യമായി. ഈ ഉദ്ദേശ്യ സാദ്ധ്യത്തിനായി തന്റെ ശെമ്മാശരിൽ പ്രാപ്തനും ഭക്തനുമായ ഒരാളെ മെസപ്പോട്ടോമിയായിൽ അയച്ച് മർദ്ദീനിലെ യാക്കോബായ പാത്രിയർക്കീസിൽ നിന്നു പട്ടത്വം സ്വീകരിച്ച് വരുന്നതിനു അയയ്ക്കണമെന്നു നിശ്ചയിച്ചു. വളരെ ശേഷിമാനും വിക്രമനും സ്വന്തം ഭാഗിനേയനുമായ മാത്യു ഇതിനു പറ്റിയ ആൾ ആണെന്ന് മല്പാൻ മനസ്സിലാക്കി."[2] "മല്പാനച്ചന്റെ പക്ഷത്തു നിന്ന ചുരുക്കം ചില പള്ളിക്കാർ കൂടി മലങ്കര സുറിയാനി സഭ

യുടെ ഏറ്റവും പരിതാപകരമായ സ്ഥിതിയെ വിവരിച്ച് അന്ത്യോഖ്യാ സിംഹാസനത്തിങ്കലേക്കു ഒരു ഹർജി തയ്യാറാക്കി എല്ലാവരും കൈയൊപ്പും വച്ചു ഏൽപ്പിച്ചു."[3] മാവേലിക്കര സുന്നഹദോസ് തീരുമാനത്തിനെതിരായി മൽപാൻ തക്സാ പരിഷ്ക്കരിച്ച വിവരവും, നവീകരണപാതയിലൂടെ സഭയെ നയിക്കുന്നതിനാണ് പുതിയ മെത്രാനെ ഉദ്ദേശിച്ചിരുന്നതെന്നുള്ള സംഗതിയും ഈ ഹർജിയിൽ വിവരിച്ചിരുന്നോ എന്നറിയാൻ പാടില്ല.

മാത്യൂസ് ശെമ്മാശൻ 1841 –ൽ ശീമയിലേക്ക് പോയി. 1842 –ൽ (1017) കുംഭം 2– ാം തീയതി, മോറാൻ മാർ ഏലിയാസ് പാത്രിയർക്കീസ് ബാവാ അദ്ദേഹത്തെ മാർ അത്താനാസ്യോസ് എന്ന സ്ഥാനപ്പേരോടു കൂടി മെത്രാപ്പോലീത്തായായി അഭിഷേകം ചെയ്തു എന്ന് മാർത്തോമ്മാ സഭാ ചരിത്രകാരന്മാർ എഴുതിയിരിക്കുന്നു. "സഭയിലെ പുരാതന നടപടിയനുസരിച്ച് പിന്തുടർച്ചയ്ക്കുള്ള മെത്രാനു സ്ഥാനം കൊടുക്കുന്നതിനു മുമ്പ് മലയാളത്തെ ഒരു മെത്രാൻ ചരമഗതിയെ പ്രാപിച്ചതുകൊണ്ട് പിൻഗാമിയായിത്തീർന്ന മെത്രാനെ മരിച്ചയാളിന്റെ കൈവച്ചു വാഴിക്കാനിട വന്നിട്ടുണ്ടെന്നും, തന്നിമിത്തം തനിക്കു ശെമ്മാശു സ്ഥാനം തന്നിട്ടുള്ള മെത്രാന്റെ സ്ഥാനത്തിനു ന്യൂനതയുണ്ടെന്നുള്ള വാസ്തവം ബാവായെ ധരിപ്പിക്കാതിരുന്നില്ല"[4] എന്ന് മാത്യൂസ് മാർ അത്താനാസ്യോസിന്റെ ജീവചരിത്രത്തിൽ കാണുന്നു. മാത്യൂസ് ശെമ്മാശനെ മലങ്കര മെത്രാപ്പോലീത്താ മുടക്കുകയും ആ വിവരം പാത്രിയർക്കീസിനെ അറിയിക്കുകയും ചെയ്തിരുന്നതിനാൽ, ആളറിയാതിരിക്കാൻ മാത്യൂസ് ശെമ്മാശൻ കത്തനാരാണെന്നു ഭാവിച്ചു എന്നും, കുർബാന ചൊല്ലിയെന്നും, എന്നാൽ പട്ടത്വത്തിന്റെ കുറവു പറഞ്ഞു വീണ്ടും പട്ടമേറ്റു എന്നുമാണ് ചില ചരിത്രകാരന്മാർ പറയുന്നത്.[5]

ഏതായാലും തന്റെ പട്ടത്വത്തിന്റെ ന്യൂനതയ്ക്കുള്ള കാരണമായി മാത്യൂസ് ശെമ്മാശൻ പറഞ്ഞതായി, അദ്ദേഹത്തിന്റെ ജീവചരിത്രകാരൻ പ്രസ്താവിച്ചിരിക്കുന്ന സംഗതി തികച്ചും അടിസ്ഥാനരഹിതമാണെന്നുള്ളതിനു സംശയമില്ല. കാനോനികമല്ലാത്ത വിധത്തിൽ അഭിഷേകം ചെയ്യപ്പെട്ട എട്ടാം മാർത്തോമായിൽ നിന്ന്, മാത്യൂസ് ശെമ്മാശന് പട്ടം കൊടുത്ത ചേപ്പാട്ടു മാർ ദീവന്നാസ്യോസ് യാതൊരു പട്ടവും സ്വീകരിച്ചിട്ടില്ല. എട്ടാം മാർത്തോമായിൽ നിന്നു പട്ടമേറ്റ ശേഷം 1000 –ാമാണ്ട് മലങ്കര വന്ന അത്താനാസ്യോസിൽ നിന്ന് വീണ്ടും പട്ടമേറ്റ ഏബ്രഹാം മൽപ്പാനും, അദ്ദേഹത്തിന്റെ ഭാഗിനേയനും അസാധാരണ സമർത്ഥനുമായിരുന്ന മാത്യൂസ് ശെമ്മാശനും ഈ വിവരങ്ങൾ അജ്ഞാതമായിരുന്നു എന്ന് വിശ്വസിക്കുക പ്രയാസമാണ്. മാത്യൂസ് മാർ അത്താനാസ്യോസിന് പാത്രിയർക്കീസ് നൽകിയ സ്ഥാത്തിക്കോനിൽ, "മലബാർ ദേശത്തേക്കു ആരെ അയയ്ക്കേണ്ടു എന്നുള്ള ഈ വിചാരങ്ങളാൽ നാം ചിന്താകുലമാ

യിരിക്കുമ്പോൾ മത്തായി കശീശാ ആകുന്ന നമ്മുടെ വാത്സല്യപുത്രൻ നിങ്ങളുടെ അടുക്കൽ നിന്ന് സമാധാനത്തോടെ വന്നുചേർന്നു"[6] എന്നാണു പ്രസ്താവിച്ചിരിക്കുന്നത്. എന്നാൽ നാം അവനെ ആദ്യം മ്ശംശാന ആയിട്ടും പിന്നെ കശ്ശീശ ആയിട്ടും പിന്നെ റമ്പാനായും പിന്നെ മെത്രാപ്പോലീത്തായായും പട്ടം കെട്ടി[7] എന്നും സ്ഥാത്തിക്കോനിൽ പറയുന്നുണ്ട്. അതിനാൽ, ഇ. എം. ഫിലിപ്പിന്റെയും മറ്റും പ്രസ്താവന തീരെ അടിസ്ഥാനരഹിതമാണെന്ന് പറയാൻ പാടില്ല. നവീകരണപ്രസ്ഥാനത്തെ നയിക്കുന്നതിനു ഉദ്ദേശിക്കപ്പെട്ടിരുന്ന ഈ മെത്രാപ്പോലീത്താ സ്ഥാനാരോഹണത്തിനു മുമ്പ് യാക്കോബായ വിശ്വാസങ്ങൾ സമ്മതിച്ച് പാത്രിയർക്കീസിനു ശൽമൂസാ എഴുതി കൊടുക്കുകയും ചെയ്തു.[8]

മലങ്കര മെത്രാപ്പോലീത്തായായിരുന്ന, ചേപ്പാട്ടു മാർ ദീവന്നാസ്യോസ് നിര്യാതനായി എന്ന് പാത്രിയർക്കീസിനെ ധരിപ്പിച്ചാണ്, മാത്യൂസ് മാർ അത്താനാസ്യോസ് മലങ്കര മെത്രാപ്പോലീത്തായായി സ്ഥാത്തിക്കോൻ വാങ്ങിയതെന്നും ഒരാക്ഷേപമുണ്ട്. സ്ഥാത്തിക്കോനിലെ ചില ഭാഗങ്ങൾ, ഈ ആക്ഷേപം അടിസ്ഥാനരഹിതമല്ലെന്നുള്ളതിനു തെളിവാണ്. "സ്നേഹിക്കപ്പെട്ടവരും വാത്സല്യമുള്ളവരുമായ നമ്മുടെ മക്കളെ! പിന്നെയും നിങ്ങളോടു നാം അറിയിക്കുന്നത്, ഞങ്ങൾക്കു ഇടയനില്ല, ഞങ്ങൾക്കു പട്ടത്വമില്ല, ഞങ്ങൾക്കു മാമോദീസാ ഇല്ല, ഞങ്ങൾക്ക് ഭരിക്കുന്നവനില്ല, എന്നും മറ്റും നിങ്ങൾ എഴുത്തുകൾ അയച്ചു അറിയിച്ചപ്പോൾ നമ്മുടെ വിശ്വാസമുള്ള ജനമാകുന്ന നിങ്ങൾ ചിതറിയിരിക്കുന്നതായി കേട്ടതിൽ നാം അധികമായി വ്യസനിക്കുകയും നിങ്ങളെക്കുറിച്ച് നമുക്ക് അതിയായ ദുഃഖമുണ്ടാവുകയും ചെയ്തു. നിങ്ങളെ വന്നു സന്ദർശിപ്പാനും നിങ്ങൾക്കു ഭരണക്കാരനായിരിപ്പാനും ഒരു സത്യ ഇടയനെ നിങ്ങൾക്കായി അയച്ചുതരണമെന്ന് നാം താല്പര്യപ്പെട്ടു."[9] ഈ ഉദ്ധരണിയിൽ നിന്ന്; മലങ്കര "ഇടയനും ഭരിക്കുന്നവനും" ഇല്ല, എന്നായിരുന്നു പാത്രിയർക്കീസ് ധരിച്ചിരുന്നത് എന്ന് സ്പഷ്ടമാണ്. സുദീർഘമായ ആ സ്ഥാത്തിക്കോനിൽ അന്നു മലങ്കര ഭരിച്ചിരുന്ന മെത്രാപ്പോലീത്തായെപ്പറ്റി യാതൊരു പരാമർശവും ഇല്ലെന്നുള്ളത് വിസ്മനീയമായിരിക്കുന്നു. സ്ഥാത്തിക്കോനു പുറമേ, തിരുവിതാംകൂർ, കൊച്ചി, മഹാരാജാക്കന്മാർക്കു മാർ അത്താനാസ്യോസിനെ, മലങ്കര മെത്രാപ്പോലീത്തായായി നിയമിച്ചിരിക്കുന്ന വിവരത്തിനു പാത്രിയർക്കീസ് എഴുത്തുകൾ കൊടുത്തയച്ചിരുന്നു.[10] ഈ കത്തുകളിലും മാർ ദീവന്നാസ്യോസിനെക്കുറിച്ചു യാതൊരു പരാമർശവും ഇല്ലായിരുന്നു എന്ന് അനുമാനിക്കുന്നതിൽ യാതൊരു തെറ്റുമില്ല.

ചേപ്പാട്ടു മാർ ദീവന്നാസ്യോസിനെ പാത്രിയർക്കീസ് സസ്പെൻഡ് ചെയ്തിരിക്കയാണെന്നും, അതിനാൽ തന്നെ മലങ്കര മെത്രാപ്പോലീത്തായായി അംഗീകരിക്കണമെന്നുമായിരുന്നല്ലോ, മാർ അത്താനാസ്യോസിന്റെ

വാദം. മാർ അത്താനാസ്യോസ് റസിഡണ്ട് ജനറൽ കല്ലന് അയച്ച അനേകം കത്തുകളിൽ ഈ സസ്പെൻഷനെക്കുറിച്ച് പ്രസ്താവിച്ചിട്ടുണ്ട്. എന്നാൽ പാത്രിയർക്കീസ്, മഹാരാജാവിനയച്ച എഴുത്തിൽ ഈ സസ്പെൻഷനെക്കുറിച്ചു പരാമർശിച്ചിരുന്നുവെങ്കിൽ, തിരുവെഴുത്തു വിളംബരം പുറപ്പെടുന്നതിനു യാതൊരു കാലതാമസവും ഉണ്ടാകയില്ലായിരുന്നു. ചേപ്പാട്ടു മാർ ദീവന്നാസ്യോസ് രംഗത്തുനിന്ന് മാറിയതിനു ശേഷമാണല്ലോ, മാർ അത്താനാസ്യോസിന് അനുകൂലമായി തിരുവെഴുത്തു വിളംബരം പുറപ്പെടുവിച്ചത്. ചേപ്പാട്ടു മാർ ദീവന്നാസ്യോസിനെ സസ്പെൻഡ് ചെയ്തതിനു തെളിവായി, മാർ അത്താനാസ്യോസ് ആശ്രയിക്കുന്ന രേഖയും, പാത്രിയർക്കീസ് മഹാരാജാവിന് അയച്ച എഴുത്തല്ല. 1845 ജൂലൈ 12-ാം തീയതി, മാത്യൂസ് മാർ അത്താനാസ്യോസ് റസിഡന്റ് ജനറൽ കല്ലന് അയച്ച എഴുത്തിൽ പറയുന്നത്, ഈ സസ്പെൻഷൻ ഉത്തരവ്, കുന്നംകുളത്തെ രണ്ടു പട്ടക്കാർ കൊച്ചി ദിവാന്റെ പേർക്ക് അയച്ചത്, അദ്ദേഹം റസിഡന്റിനു അയച്ചുതന്നിട്ടുണ്ടല്ലോ എന്നാണ്.[10] ആ എഴുത്തിലെ, അതേ ഖണ്ഡികയിൽ തന്നെ, പാത്രിയർക്കീസ് തിരുവിതാംകൂർ മഹാരാജാവിന് അയച്ച എഴുത്തിന്റെ കാര്യം മാർ അത്താനാസ്യോസ് പറയുന്നുണ്ടെങ്കിലും, സസ്പെൻഷന്റെ രേഖയായി ആശ്രയിക്കുന്നതു കുന്നംകുളം പട്ടക്കാർ അയച്ച കത്തിനെയാണ്. ചേപ്പാട്ടു മാർ ദീവന്നാസ്യോസിനെ മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്തു നിന്ന് സസ്പെൻഡ് ചെയ്തിരുന്നതുകൊണ്ടാണ്, മാത്യൂസ് മാർ അത്താനാസ്യോസിനെ ആ സ്ഥാനത്തേക്ക് നിയമിച്ചതെങ്കിൽ, ആ വിവരം സ്ഥാത്തിക്കോനിലോ, മഹാരാജാക്കന്മാർക്കുള്ള കത്തുകളിലോ പ്രസ്താവിക്കുമെന്ന് വിചാരിക്കുന്നതിന് യാതൊരു തെറ്റുമില്ല. ഏതായാലും, ഈ രേഖകളിൽ മാർ ദീവന്നാസ്യോസിനെക്കുറിച്ച് മൗനം അവലംബിച്ചു കാണുന്നത്, സംശയാവഹമാണെന്ന് പറയാതിരിക്കാൻ തരമില്ല.

മാത്യൂസ് മാർ അത്താനാസ്യോസ് 1843 (1018) ഇടവം 3-ാം തീയതി കൊച്ചിയിൽ എത്തി. മാർ ദീവന്നാസ്യോസിന്റെ ഉഗ്രമായ പ്രാതികൂല്യം തനിക്കുണ്ടാകുമെന്ന് അദ്ദേഹം ന്യായമായിത്തന്നെ, വിശ്വസിച്ചിരുന്നു.[11] ചേപ്പാട്ടു മെത്രാച്ചനുമായി നീരസത്തിലിരുന്ന കോനാട്ടു മല്പാനച്ചനും മറ്റും മാർ അത്താനാസ്യോസിനെ കൊച്ചിയിൽ വന്നു കണ്ടു. മാർ അത്താനാസ്യോസ് ഇടവം 13-ാം തീയതി, മാരാമണ്ണ് ചെന്നതിനുശേഷം, കോനാട്ടച്ചനും മറ്റും അവിടെ എത്തി. ആലോചനയ്ക്കു ശേഷം, തിരുവെഴുത്തു വിളംബരത്തിന് ഉടൻതന്നെ ശ്രമിക്കേണ്ടതാണെന്നു നിശ്ചയിച്ചു.

എന്നാൽ ഈ പരിതസ്ഥിതിയിലും ചേപ്പാട്ടു മാർ ദീവന്നാസ്യോസ് സമചിത്തത കൈവെടിഞ്ഞില്ല. മാർ ദീവന്നാസ്യോസ്, നിരണത്തു ചെന്ന് അദ്ദേഹത്തെ സന്ദർശിച്ചപ്പോൾ “വളരെ മര്യാദയോടെ സ്വീകരിക്കുകയും

ശുശ്രൂഷകളിൽ സംബന്ധിപ്പിക്കയും,"[12] "കാപ്പ, പത്രസീൻ മുതലായവ കൊടുക്കുകയും"[13] ചെയ്തു. 1019 ചിങ്ങമാസം 3-ാം തീയതി മാർ അത്താനാസ്യോസിന്റെ സ്ഥാത്തിക്കോൻ വായിച്ചു കേൾപ്പിക്കുന്നതിനായി കണ്ട നാട്ടു പള്ളിയിൽ പള്ളിപ്രതിപുരുഷയോഗം കൂടുന്നതിനു മാർ ദീവന്നാസ്യോസ് പള്ളികൾക്ക് കല്പനയും അയച്ചു. ചിങ്ങം 3-ാം തീയതി, കണ്ട നാട് യോഗം കൂടിയെങ്കിലും സ്ഥാത്തിക്കോൻ വായിക്കാതെ പിരിയുകയാണുണ്ടായത്. അപ്രകാരം പിരിഞ്ഞതിനുള്ള കാരണങ്ങളെക്കുറിച്ച്, വിഭിന്ന വിവരണങ്ങളാണ് ചരിത്രകാരന്മാർ തരുന്നത്. മാത്യൂസ് മാർ അത്താനാസ്യോസിന്റെ ജീവചരിത്രകാരൻ പറയുന്നതു നോക്കുക: "കണ്ട നാട്ടു പള്ളിയിൽ മെത്രാന്മാർ ഇരുവരും എത്തി. രണ്ടു മുറികളിൽ ഇരിക്കുമ്പോൾ വലിയ മെത്രാൻ കൊച്ചുമെത്രാന്റെ അടുക്കൽ ആളയച്ച് സ്ഥാത്തിക്കോൻ രഹസ്യമായിട്ട് ഒന്നു നോക്കുന്നതിന് കൊടുത്തയയ്ക്കണമെന്നു പറയിച്ചു. അതു പരസ്യമായി വായിക്കുന്നതിനല്ലാതെ കൊടുത്തയയ്ക്കുന്നതിന് നിവൃത്തിയില്ലെന്നായിരുന്നു മറുപടി. എങ്കിലും സ്ഥാത്തിക്കോൻ വായിക്കാനോ പ്രതിയോഗികൾക്ക് അത് അപഹരിക്കാനോ ഇടയാകാതെ യോഗം അവസാനിച്ചു എന്നു പറഞ്ഞാൽ കഴിഞ്ഞു."[14] എടവഴിക്കൽ പീലിപ്പോസ് കത്തനാരും, കോനാട്ടു മല്പാനും കൂടിയാണ്, ഈ അപഹരണത്തിന് ഉദ്ദേശിച്ചതെന്നു കൂടി ടി ഗ്രന്ഥത്തിൽ കാണുന്നു. കണ്ടനാട്ടു യോഗത്തിനു മൂന്നു മാസം മുമ്പാണല്ലോ മാത്യൂസ് മാർ അത്താനാസ്യോസ് ശീമയിൽ നിന്നു മടങ്ങി വന്നത്. അന്നത്തെ സമിതിയെ ഈ ഗ്രന്ഥകാരൻ വിവരിക്കുന്നതു നോക്കുക: "ഇക്കാലത്തു പ്രസിദ്ധപ്പെട്ട ഇടവഴിക്കൽ പീലിപ്പോസ് കശ്ശീശായും, വടക്കുദേശത്തുള്ള അനേക പട്ടക്കാരുടെ ഗുരുവായ കോനാട്ടു മല്പാനും തമ്മിൽ രമ്യമില്ലാതിരിക്കയായിരുന്നു. ഇവർക്ക് ഇരുവർക്കും മലങ്കരയുടെ അന്നത്തെ മെത്രാപ്പോലീത്തായായിരുന്ന ചേപ്പാട്ടു മാർ ദീവന്നാസ്യോസിനോടു വൈരമുണ്ടായിരുന്നു. ഈ നീരസം വർദ്ധിച്ചിരുന്ന കാലത്താണ് മാത്യൂസ് മാർ അത്താനാസ്യോസിന്റെ വരവ്."[15] ഈ ത്രികോണവിരോധം, മൂന്നു മാസത്തിനകം തീർന്ന്, അവർ മൂന്നു പേരും കൂടി അത്താനാസ്യോസിനെ ചതിക്കുന്നതിന് ഗൂഢാലോചന ചെയ്തു എന്നുള്ള പ്രസ്താവന വിശ്വസിക്കുന്നതിനു കുറച്ചു പ്രയാസം തോന്നുന്നു. ഒരു മാസത്തിനു ശേഷം കൂടിയ കല്ലുങ്കത്ര യോഗത്തിൽ വച്ച് എഴുതിയ പടിയോലയിൽ, കണ്ടനാട്ടു യോഗത്തെ പരാമർശിക്കുന്ന ഭാഗത്ത് ഈ അപഹരണ ശ്രമത്തെക്കുറിച്ച് ഒരു സൂചന പോലും ഇല്ല. കണ്ടനാട്ടു നിന്ന് പിണങ്ങിപ്പിരിഞ്ഞ പള്ളിക്കാർ മാർ അത്താനാസ്യോസിന്റെ നേതൃത്വത്തിൽ കല്ലുങ്കത്ര കൂടുകയാണല്ലോ ചെയ്തത്. കണ്ടനാട്ടെ യോഗം അലസിപ്പിരിഞ്ഞതിന്, കല്ലുങ്കത്ര പടിയോലയിൽ പറയുന്ന കാരണം നോക്കുക. "അവധിക്കു എല്ലാവരും കണ്ടനാട്ടു പള്ളിയിൽ കൂടിയാറെ കോനാട്ടു മല്പാനും എടവഴിക്കൽ പോത്തൻ കത്ത

നാരും ചാലിയിൽ കോരയും ഏതാനും മാപ്പിളമാരും മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായും കൂടി ആലോചിച്ച് കല്പനപ്രകാരം സ്ഥാത്തി ക്കോൻ വായിക്കാതെ ഇരിക്കേണ്ടതിന് ഈ അത്താനാസ്യോസ്, ബാവാ യുടെ പേരിൽ ഇവിടെ നടന്നുവരുന്നതിൽ സുറിയാനി മര്യാദകൾക്കു ക്രമഭേദമുണ്ടെന്നും പറഞ്ഞു മറ്റു കൃത്രിമങ്ങൾ തുടങ്ങി ചില പള്ളി ക്കാരെയും അയച്ചതിന്റെ ശേഷം."[16] മാത്യൂസ് മാർ അത്താനാസ്യോസിന്റെ പക്ഷക്കാർ തന്നെ എഴുതിയ ഈ സമകാലീനരേഖയെ എങ്ങിനെ അവഗ ണിക്കാൻ കഴിയും? ചേപ്പാട്ടു മാർ ദീവന്നാസ്യോസ് 1019 ചിങ്ങം 29-ാം തീയതി പള്ളികൾക്കയച്ച കല്പനയിലും, മാത്യൂസ് മാർ അത്താനാസ്യോ സിന്റെ നവീകരണചായ്വിനെ പരാമർശിച്ചിട്ടുണ്ട്. സ്ഥാത്തിക്കോൻ വായിച്ചു കേൾക്കേണ്ടതിന് മലങ്കരയൊട്ടുക്കുള്ള പള്ളിപ്രതിപുരുഷന്മാരെ കണ്ടനാട്ടു ക്ഷണിച്ചുവരുത്തിയതിനു ശേഷം, ഹീനവും ബുദ്ധിശൂന്യ വുമായ ഈ തന്ത്രത്താൽ, ആ പ്രമാണം കൈവശപ്പെടുത്തുന്നതിന് ശ്രമി ക്കത്തക്കവണ്ണം ബുദ്ധിപരമായും ധാർമ്മികമായും അധഃപതിച്ചവരായി രുന്നു ചേപ്പാട്ടു മെത്രാച്ചനും കോനാട്ടു മല്പാനും എടവഴിക്കലച്ചനും, എന്നു സങ്കല്പിക്കുക പ്രയാസമാണ്.

കണ്ടനാട്ടു യോഗത്തിനു മുമ്പു തന്നെ തിരുവെഴുത്തു വിളംബരം ലഭി ക്കുന്നതിനുള്ള ശ്രമം മാർ അത്താനാസ്യോസ് തുടങ്ങിയിരുന്നു. 1843 സെപ്റ്റംബർ 21-ാം തീയതി അദ്ദേഹം റസിഡന്റു ജനറൽ കല്ലന് അയച്ച എഴുത്തിൽ മലങ്കര വന്നയുടൻ തന്നെ സ്ഥാത്തിക്കോന്റെയും തിരുവി താംകൂർ രാജാവിനുള്ള എഴുത്തിന്റെയും പകർപ്പുകൾ റസിഡന്റിന് അയച്ചി രുന്ന വിവരവും, കൊല്ലത്തു വച്ച് തന്നെ കാണുന്നതിന് റസിഡണ്ട് ജൂലൈ 15-ാം തീയതി അയച്ച മറുപടിയുടെ വിവരവും പ്രസ്താവിച്ചു കാണു ന്നുണ്ട്.[17] കണ്ടനാട് യോഗത്തിനു ശേഷം, മലങ്കരസഭ, മാർ അത്താനാ സ്യോസിനോട് എങ്ങിനെ വർത്തിക്കണം എന്നു നിർദ്ദേശിച്ചുകൊണ്ട് ഒരു കല്പന മാർ ദീവന്നാസ്യോസ് പുറപ്പെടുവിച്ചു. 1019 (1843) ഇടവം 29-ാം തീയതി എഴുതിയ ഈ കല്പനയുടെ ഇംഗ്ലീഷു തർജ്ജിമ, മാർത്തോമ്മാ ക്കാരുമായുണ്ടായ കേസിന്റെ (Case No. 3 of 1061, in the Royal Court of final Appeal Travancore) റിക്കാർഡുകളിൽ (36 അക്കം) കാണുന്നുണ്ട്. തിരുമേനിയുടെ മഹാമനസ്കതയും സമുദായാഭിമാനവും സ്വാതന്ത്ര്യ തൃഷ്ണയും സർവ്വോപരി സത്യവിശ്വാസ സംരക്ഷണത്തിലുള്ള നിഷ്ഠയും പ്രസ്പഷ്ടമാക്കുന്ന ആ കല്പന ഏതൊരു സമുദായ സ്നേഹി യേയും പുളകിതഗാത്രനാക്കുന്നതിന് പര്യാപ്തമാണ്. ആ കൽപനയുടെ അസ്സൽ (മലയാളത്തിലുള്ളത്) അന്വേഷണത്തിൽ കിട്ടിയിട്ടില്ല. അതിനാൽ ഇംഗ്ലീഷിൽ നിന്നുള്ള വിവർത്തനം താഴെ ചേർക്കുന്നു:

## മലങ്കര ഇടവകയുടെ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായിൽ നിന്നും

(മുദ്ര)

കൊട്ടാരക്കര പള്ളി വികാരിയും, ദേശത്തു പട്ടക്കാരും കൈക്കാരന്മാരും ശേഷം ജനങ്ങളും കൂടി കണ്ടെന്നാൽ നിങ്ങൾക്ക് വാഴ്‌വ്.

മാരാമണ്ണു പള്ളിയിൽ പാലക്കുന്നത്ത് മാത്തൻ ശെമ്മാശൻ, വിദേശങ്ങളിൽ പോയി, അവിടെയുള്ള ഒരു പാത്രിയർക്കീസിൽ നിന്നും മേല്പട്ട സ്ഥാനം പ്രാപിച്ചു മടങ്ങിയെത്തി, മലയാളത്തു ഇപ്പോഴുള്ള മേല്പട്ട സ്ഥാനം പൂർണ്ണമല്ലെന്നും അപ്പോസ്തോലിക കൈവയ്പ് ഉള്ളിടത്തു നിന്നും സ്വീകരിച്ചിരിക്കുന്ന തന്റെ സ്ഥാനം പൂർണ്ണമാണെന്നും അതിനാൽ എല്ലാവരും സ്ഥാനപൂർണ്ണതയുള്ള ആളിനെ അംഗീകരിക്കേണ്ടതാണെന്നും പ്രസംഗിച്ചുവരുന്നുണ്ടല്ലോ. എന്നാൽ മലങ്കരയിലെ മേൽപ്പട്ടസ്ഥാനം മാർത്തോമ്മായുടെ കൈവയ്പിൽ നിന്ന് ലഭിച്ചിട്ടുള്ളതാണ്. ആ മേല്പട്ട സ്ഥാനത്തിന്റെ തുടർച്ചയിൽ ചില കുറവുകൾ സംഭവിച്ചു എന്നുള്ളത് വാസ്തവമാണ്. എന്നാൽ അപ്പോസ്തോലിക കൈവയ്പുള്ള ഒരു വിദേശ ഇടവകയിലെ മേല്പട്ടക്കാരൻ, ഇവിടുത്തെ, പട്ടത്വത്തെ, കാനോനികമായി പൂർത്തിയാക്കി. അതുകൊണ്ടു, നമ്മുടെ സ്ഥാനം പൂർണ്ണവും സാധുവുമാണ്. എന്നാൽ 1000-ാമാണ്ടു അന്ത്യോഖ്യായിൽ നിന്നു അത്താനാസ്യോസ് എന്ന് പേരുള്ള ഒരു എപ്പിസ്കോപ്പാ ഇവിടെ വരികയും നമ്മുടെയും നമ്മുടെ മുൻഗാമി കാലം ചെയ്ത മാർ പീലക്സിനോസ് മെത്രാപ്പോലീത്തായുടെയും പട്ടത്വം പൂർണ്ണമല്ലെന്നു പ്രഖ്യാപിക്കുകയും ഭിന്നതകൾ ഉണ്ടാക്കുന്നതിന് ശ്രമിക്കുകയും ചെയ്തു. എന്നാൽ ഇതു സംബന്ധിച്ചു സർക്കാരിൽ പല നിവേദനങ്ങളും സമർപ്പിക്കുകയും വിദേശികൾക്ക് ഈ ഇടവകമേൽ യാതൊരു അധികാരവും ഇല്ലെന്ന് വിധിക്കുകയുമുണ്ടായി. ആ എപ്പിസ്കോപ്പായെ നാടുകടത്തുകയും ചെയ്തു. ശേഷം വിദേശ മെത്രാന്മാരുടെ വരവു നിലച്ച്, അത്തരം ഉപദ്രവങ്ങൾ നീങ്ങി, നമ്മുടെ ഇടവക സമാധാനത്തിലും സംതൃപ്തിയിലും കഴിയുന്നു. എന്നാൽ പ്രായാധിക്യം കൊണ്ടും ക്ഷീണം കൊണ്ടും നമ്മുടെ സ്ഥാനത്തിനടുത്ത ചുമതലകൾ നിർവ്വഹിക്കുന്നതിന് നമുക്കു പ്രയാസമായിരിക്കുന്നു. ഒരു വിദേശ സിംഹാസനത്തിൽ നിന്നാണ് മാത്യൂസ് മെത്രാൻ സ്ഥാനം പ്രാപിച്ചിരിക്കുന്നതെങ്കിലും, അദ്ദേഹത്തിന് അപ്പോസ്തോലിക കൈവയ്പ് ഉള്ളതുകൊണ്ട്, അദ്ദേഹത്തെ നമ്മുടെ പിൻഗാമിയായി അംഗീകരിക്കുന്നതിനു വിരോധമില്ല. എന്നാൽ അത് അദ്ദേഹത്തിന്റെ ഭരണകാലത്തു വിദേശമെത്രാന്മാരുടെ സന്ദർശനത്തിനു വഴി തെളിക്കുമെന്നും തന്മൂലം മലങ്കര ഇടവകയുടെ സ്വാതന്ത്ര്യത്തെ നശിപ്പിക്കുന്നതിന് പര്യാപ്തമായ പ്രശ്നങ്ങളെ ഉത്ഭവിപ്പിക്കുമെന്നും നാം സംശയിക്കുന്നു.

മാത്യൂസ് മെത്രാന്റെ ഇതഃപര്യന്തമുള്ള പ്രവർത്തനങ്ങളെ പരിഗണിച്ച ശേഷം, നാം നിങ്ങളെ അറിയിക്കുന്നതെന്തെന്നാൽ, ഈ സിംഹാസന ത്തിന്റെ സ്വാതന്ത്ര്യം പരിരക്ഷിക്കുന്നതിനുള്ള അദ്ദേഹത്തിന്റെ നിശ്ചയ ത്തേയും പിതാക്കന്മാരുടെ നടപടികളും പുരാതന ആചാരങ്ങളും അനു സരിച്ച് പ്രവർത്തിക്കുമെന്നതിനേയും പറ്റി നമുക്കു ബോദ്ധ്യമായി, ഇനിയും ഒരു കൽപന അയയ്ക്കുന്നതുവരെ, ആരും അദ്ദേഹത്തിന്റെ അടുക്കൽ പോകയോ അദ്ദേഹത്തെ അംഗീകരിക്കുകയോ ചെയ്യരുത്.

ചിങ്ങം 29, 1843 (1019)

മലങ്കരയിൽ നിന്ന് ഇദംപ്രഥമമായി അന്ത്യോഖ്യായിൽ ചെന്ന്, പാത്രി യർക്കാ സിംഹാസനത്തിലേക്ക് അനുസരണ പ്രതിജ്ഞാപത്രം എഴുതി ക്കൊടുത്ത്,[18] മേൽപ്പട്ടസ്ഥാനം പ്രാപിച്ച്, പാത്രിയർക്കീസിന്റെ സ്ഥാത്തി ക്കോന്റെ ബലത്തിന്മേൽ മലങ്കര ഭരിക്കുന്നതിനു ശ്രമിച്ച മാത്യൂസ് മാർ അത്താനാസ്യോസ്, മലങ്കര ഇടവകയുടെ സ്വാതന്ത്ര്യം പണയപ്പെടുത്തു മെന്ന് മാർ ദീവന്നാസ്യോസ് സംശയിച്ചത് സ്വാഭാവികമാണ്. മാർ അത്താ നാസ്യോസിന്റെ നവീകരണ പ്രതിപത്തി സുപ്രസിദ്ധവുമായിരുന്നല്ലോ. ഈ രണ്ടു സംഗതികളിൽ ശരിയായ ഉറപ്പു ലഭിച്ചാൽ മാർ അത്താനാ സ്യോസിനെ തന്റെ പിൻഗാമിയായി സ്വീകരിക്കുന്നതിന് മാർ ദീവന്നാ സ്യോസിന് സമ്മതമായിരുന്നു.

എന്നാൽ കേവലം 25 വയസ്സു പ്രായമുണ്ടായിരുന്ന കൊച്ചുമെത്രാച്ചന് വൃദ്ധനായ മെത്രാപ്പോലീത്തായെ ഉടൻ തന്നെ സ്ഥാനഭ്രംശം ചെയ്യിക്ക ണമെന്നായിരുന്നു ആഗ്രഹം. മാർ അത്താനാസ്യോസിന്റെ വിശ്വാസത്തെ ക്കുറിച്ച് പൊതുവെ സംശയമുണ്ടായിരുന്നതിനാൽ, അദ്ദേഹത്തിന്റെ പക്ഷ ത്തു നിന്ന കുറച്ചു പള്ളിക്കാർ കല്ലുങ്കത്ര കൂടി, ചില നിശ്ചയങ്ങൾ ചെയ്ത് ഒരു പടിയോല എഴുതി, "1843 -ാ മാണ്ട്, കൊല്ലം 1019-മാണ്ടു കന്നിമാസം 3-ാം തീയതി വെള്ളിയാഴ്ച ദിവസം എഴുതിയ പടിയോലയിലെ നിശ്ചയ ങ്ങൾ താഴെ ചേർക്കുന്നു. ഒന്നാമതു മലയാളത്തുള്ള യാക്കോബായ സുറി യാനിക്കാരായ നമ്മൾ അന്ത്യോഖ്യായുടെ ശുദ്ധമാക്കപ്പെട്ടതും ബഹുമാ നപ്പെട്ടതുമായ മാർ ഇഗ്നാത്തിയോസ് പാത്രിയർക്കീസ് ബാവായുടെ കൈക്കീഴ് ഉള്ളവരും മുമ്പിനാലെ അവിടെ നിന്നും ബഹുമാനപ്പെട്ട ബാവാ ന്മാരും പ്രധാനിയായ ക്രിസ്ത്യാനി തൊമ്മാ മുതലായ ആളുകളും വന്നു നമ്മെയും നമ്മുടെ പള്ളികളെയും സംരക്ഷണം ചെയ്തു. നമുക്കും പള്ളി കൾക്കും വേണ്ടുന്ന വസ്തുക്കളെയും തന്നു തലമുറതലമുറയായി (പൊ ടിവു) വരുന്ന ക്രമംപോലെ ബഹുമാനപ്പെട്ട ബാവായിൽനിന്ന് പട്ടം കെട്ടി അയയ്ക്കുന്ന മേൽപ്പട്ടക്കാരെ നാം കൈക്കൊള്ളുവാനുള്ളതാകകൊണ്ടു ഇപ്പോൾ അയച്ചിരിക്കുന്ന അത്താനാസ്യോസ് ബാവാ സ്ഥാത്തിക്കോൻ കണ്ടതിന്മണ്ണം നാം കൈക്കൊള്ളുവാൻ യാക്കോബായ സുറിയാനിക്കാ

രായ നമ്മുടെ ബാവാന്മാരുടെ മുറപോലെ നമ്മെയും നമ്മുടെ പള്ളിക ളേയും നടത്തിപ്പാനുള്ളതാകുന്നു.

രണ്ടാമതു ഇവിടെ നടന്നുവരുന്നതിൽ സുറിയാനി മര്യാദകൾക്ക് ക്രമ ഭേദമുണ്ടെന്ന് കണ്ടനാട്ടു വച്ചു പറഞ്ഞുകേട്ട സംഗതിയെക്കൊണ്ട് ആലോ ചിച്ചാറെ ശുദ്ധമാന പുസ്തകത്തിൻപ്രകാരം നിഖ്യായിലും കുസ്തന്തി നോസ്പോലീസിലും എഫെസൂസിലും ഉണ്ടായ മൂന്നു സുന്നഹദോസിന്റെ (പൊടിവു) അന്ത്യോഖ്യായുടെ സഭയിൽ ശുദ്ധമാകപ്പെട്ട ബാവാന്മാരു നട ത്തിവരുന്ന ക്രമംപോലെയും ഇപ്പോൾ വന്നിരിക്കുന്ന സ്ഥാത്തിക്കോൻ പോലെയും നടക്കയും നടത്തിക്കയും ചെയ്തുകൊള്ളുന്നു.

മൂന്നാമതു മേൽപ്പറഞ്ഞു എഴുതിയിരിക്കുന്നതിന്മണ്ണം നടക്കയും നട ത്തിക്കയും ചെയ്യുന്നനാൾ ഒക്കെയും ഈ അത്താനാസ്യോസ് ബാവാ യേയും ബഹുമാനപ്പെട്ട മാർ ഇഗ്നാത്തിയോസ് ബാവായുടെ കല്പന പ്രകാരം സ്ഥാത്തിക്കോനോടു കൂടി ഉണ്ടായിവരുന്ന മേൽപ്പട്ടക്കാരെയും അനുസരിച്ചുകൊള്ളുമെന്നും പരസ്പരം ഏകീകരിച്ചു നടന്നുകൊള്ളു വാനും ഇതുവരെ നടന്നുവന്നിരിക്കുന്ന കാട്ടുമങ്ങാടൻ വക മെത്രാന്മാ രുടെ പേർക്ക് സർക്കാരിൽ നിന്ന് ഉണ്ടായിരിക്കുന്ന തിരുവെഴുത്തു വിളം ബരത്തിന്റെ സംഗതി തിരുമനസ്സറുവിച്ചു നിലവിരുത്തിക്കൊള്ളുവാനുള്ള തെന്നും നിശ്ചയിച്ചു വരിയോല എഴുതി."[19]

മാർ അത്താനാസ്യോസിന് അനുകൂലമായി തിരുവെഴുത്തു വിളംബരം പുറപ്പെടുവിക്കുന്നതിന്, റസിഡണ്ട് മഹാരാജാവിനെ ഉപദേശിച്ചു എങ്കിലും, ഉദ്ദിഷ്ട ഫലപ്രാപ്തി ഉണ്ടായില്ല. 1846 മാർച്ച് 21-ാം തീയതി മാർ അത്താ നാസ്യോസ് റസിഡണ്ടിനയച്ച എഴുത്തിൽ തിരുവെഴുത്തു വിളംബരത്തി നുള്ള ശ്രമത്തെ വിവരിക്കുന്നുണ്ട്. മഹാരാജാവിനെ മുഖം കാണിക്കുന്ന തിന് റസിഡണ്ട് അനുവാദം വാങ്ങിക്കൊടുക്കുകയും, തിരുവെഴുത്തു വിളം ബരത്തിനുള്ള അപേക്ഷ ശുപാർശ സഹിതം കൊട്ടാരത്തിലേക്ക് അയ യ്ക്കുകയും ചെയ്തു. മഹാരാജാവിനും ആ സംഗതിയിൽ അനുകൂലാഭി പ്രായമാണ് ഉണ്ടായിരുന്നതെന്നും, തുല്യം ചാർത്തുന്നതിനായി വിളംബരം എഴുതി സമർപ്പിക്കുവാൻ തിരുമേനി ആജ്ഞാപിച്ചു എന്നും, എന്നാൽ കൊട്ടാരം പേഷ്കാരായിരുന്ന കൊച്ചുശങ്കരപിള്ളയുടെ കൃത്രിമത്താൽ വിളംബരം പുറപ്പെടുവിക്കാൻ സാധിക്കാതെ പോയി എന്നുമാണ് ഈ എഴുത്തിൽ അത്താനാസ്യോസ് പറയുന്നത്.[20]

1. അബ്രഹാം മല്പാൻ, പേജ് 33, 34.
2. അബ്രഹാം മല്പാൻ, പേജ് 36.
3. മാത്യൂസ് മാർ അത്താനാസ്യോസ്, പേജ് 11.
4. മാത്യൂസ് മാർ അത്താനാസ്യോസ്, പേജ് 16.
5. മാർത്തോമ്മാ ശ്ലീഹായുടെ ഇൻഡ്യൻ സഭ, ഇ. എം. ഫിലിപ്പ്, പേജ് 221, 222.

6. മാത്യൂസ് മാർ അത്താനാസ്യോസ്, പേജ് 61.
7. മാത്യൂസ് മാർ അത്താനാസ്യോസ്, പേജ് 62.
8. 1844 ജനുവരി 1-ാം തീയതി മാർ അത്താനാസ്യോസ് റസിഡണ്ടു ജനറൽ കല്ലന് അയച്ച എഴുത്ത് 7-ാം ഖണ്ഡിക. Ext: 000. Case No. 3 of 1061 in the Royal Court of Final Appeal, Travancore.
9. മാത്യൂസ് മാർ അത്താനാസ്യോസ്, പേജ് 60.
10. Ext. 222. Case No. 3 of 1061 in the Royal Court of Final Appeal, Travancore.
11 1843 മാർച്ച് 11-ാം തീയതി മാർ അത്താനാസ്യോസ് റവ. ജോർജ്ജ് മാത്തന് അയച്ച എഴുത്ത്.
12. മാത്യൂസ് മാർ അത്താനാസ്യോസ്, പേജ് 57.
13. മാത്യൂസ് മാർ അത്താനാസ്യോസ്, പേജ് 69. കല്ലുങ്കത്ര പടിയോല
14. മാത്യൂസ് മാർ അത്താനാസ്യോസ്, പേജ് 58.
15. മാത്യൂസ് മാർ അത്താനാസ്യോസ്, പേജ് 39.
16. മാത്യൂസ് മാർ അത്താനാസ്യോസ്, പേജ് 99.
17. Ext. 222. Case No. 3 of 1061 in the Royal Court of Final Appeal, Travancore.
18. 1844 ജനുവരി 1-ാം തീയതി മാർ അത്താനാസ്യോസ് റസിഡണ്ടു ജനറൽ കല്ലന് അയച്ച എഴുത്ത് 7-ാം ഖണ്ഡിക. Ext. 000. Case No. 3 of 1061 in the Royal Court of Final Appeal, Travancore.
19. മാത്യൂസ് മാർ അത്താനാസ്യോസ്, പേജ് 70.
20. Ext. PPP. Case No. 3 of 1061 in the Royal Court of Final Appeal, Travancore.

# 10

# മാർ കൂറിലോസിന്റെ വരവും കൊല്ലം പഞ്ചായത്തും

മാത്യൂസ് മാർ അത്താനാസ്യോസിന്റെ മെത്രാൻ സ്ഥാനാഭിഷേകവും അവകാശവാദവും സഭയിൽ പല വിഷമ പ്രശ്നങ്ങളെയും ഉത്ഭവിപ്പിച്ചു. മലങ്കരസഭയുടെ അവിതർക്കിതമായ പ്രാതിനിധ്യം ഉണ്ടായിരുന്ന ഒരു യോഗത്താൽ തെരഞ്ഞെടുക്കപ്പെട്ട്, രാജകീയ വിളംബര പ്രകാരം, പുത്തൻ കൂർ സുറിയാനിക്കാരുടെ അനിഷേധ്യ ആത്മീയ മേലദ്ധ്യക്ഷനായി ഭരി ച്ചിരുന്ന ചേപ്പാട്ടു മാർ ദീവന്നാസ്യോസിനെ സ്ഥാനഭ്രംശം ചെയ്ത്, ആ സ്ഥാനത്ത് തന്നെ സ്വീകരിക്കണമെന്നായിരുന്നല്ലോ മാത്യൂസ് മാർ അത്താ നാസ്യോസ് വാദിച്ചിരുന്നത്. മലങ്കരസഭയുടെ ഒരു പൊതുയോഗവും മാത്യൂസ് ശെമ്മാശനെ മേല്പട്ടസ്ഥാനത്തേക്ക് തെരഞ്ഞെടുത്തിരുന്നില്ല. അദ്ദേഹം ശീമയ്ക്കു കൊണ്ടുപോയിരുന്ന അപേക്ഷയിൽ "അബ്രഹാം മല്പാന്റെ പക്ഷത്തു നിന്നിരുന്ന ചുരുക്കം ചില പള്ളിക്കാർ മാത്രമേ"[1] ഒപ്പിട്ടിരുന്നുള്ളു എന്ന് മാർത്തോമ്മാ ചരിത്രകാരന്മാർ പോലും സമ്മതി ക്കുന്നുണ്ട്. മല്പാനാകട്ടെ മാവേലിക്കര സുന്നഹദോസിൽ പ്രകടിതമായ സഭയുടെ ഏകകണ്ഠമായ തീരുമാനത്തിനെതിരായി, പ്രവർത്തിക്കുകയുമാ യിരുന്നു. അദ്ദേഹത്തിന്റെ പരിപാടികളെ സഹായിക്കുന്നതിനും നയിക്കു ന്നതിനും ഒരു മെത്രാപ്പോലീത്താ ആവശ്യമാണെന്ന് നിശ്ചയിച്ചതിന്റെ ഫല മായിട്ടാണ്, സഹോദരപുത്രനായ മാത്യൂസ് ശെമ്മാശനെ അദ്ദേഹം മർദ്ദീ നിലേക്ക് അയച്ചത്. ഈ പരിതഃസ്ഥിതിയിൽ മെത്രാൻസ്ഥാനം പ്രാപിച്ചു വന്ന അത്താനാസ്യോസിനെ, സമുദായത്തിലെ ഭൂരിപക്ഷം ജനങ്ങൾ സംശ യദൃഷ്ട്യാ വീക്ഷിച്ചതിൽ അത്ഭുതത്തിനു വകയില്ല. കണ്ടനാട്ടു വച്ച് സ്ഥാത്തിക്കോൻ വായിക്കുന്നതിനു സാധിക്കാതെ പോയതും ഈ സംശ യത്തിന്റെ ഫലമായിട്ടാണ്. എന്നാൽ അദ്ദേഹത്തിന് അനുകൂലമായ പല സാഹചര്യങ്ങളും ഉണ്ടായിരുന്നു. മാവേലിക്കര സുന്നഹദോസിന് നേതൃ ത്വം നല്കുകയും, നവീകരണ നിർദ്ദേശങ്ങളെ നിരാകരിക്കുകയും ചെയ്ത ചേപ്പാട്ടു മാർ ദീവന്നാസ്യോസിനെ അവരുടെ പരമ ശത്രുവായി പരിഗ ണിച്ചിരുന്ന മിഷനറിമാർ, അത്താനാസ്യോസിന് ഏതു സഹായവും ചെയ്യു ന്നതിന് സന്നദ്ധരായിരുന്നു. അവരുടെ സ്വാധീനം ഒട്ടും ചെറുതല്ലായി രുന്നു താനും. അന്ത്യോഖ്യായിൽ ചെന്ന് പാത്രിയർക്കീസ് ബാവായിൽ നിന്ന് പട്ടമേറ്റു വന്ന കാരണത്താൽ പലരും മാത്യൂസ് മാർ അത്താനാ സ്യോസിനെ അനുകൂലിച്ചിരുന്നു. ഇംഗ്ലീഷ് മുതലായി പല ഭാഷകളിൽ പ്രാവീണ്യവും, അനിതരസാധാരണമായ വാക്സാമർത്ഥ്യവും ബുദ്ധി

വൈഭവവും യുവസഹജമായ ഉന്മേഷവും ഒത്തിണങ്ങിയിരുന്ന മാത്യൂസ് മാർ അത്താനാസ്യോസ്, ആരെയും ആകർഷിക്കുന്ന ഒരു വ്യക്തിയായിരുന്നു. ഇദ്ദേഹം മലങ്കരസഭയെ ഏതു പന്ഥാവിൽ കൂടി നയിക്കുമെന്ന് ഉല്ക്കണ്ഠാകുലരായിരുന്ന പലരും, പാത്രിയർക്കീസിന് യഥാർത്ഥ വിവരങ്ങൾ കാണിച്ച് അപേക്ഷകൾ അയച്ചു. "മാർ അത്താനാസ്യോസിന്റെ പേരിലുള്ള കുറ്റാരോപണങ്ങളെപ്പറ്റി വിചാരണ ചെയ്യുന്നതിനു അധികാരപ്പെടുത്തിയും കുറ്റം തെളിയുന്നപക്ഷം ഉപയോഗിക്കുന്നതിന് മുടക്കു കല്പനകൾ കൊടുത്തും പാത്രിയർക്കീസ്, മാർ കൂറിലോസ് യോയാക്കീം എന്നൊരു മെത്രാനെ അയച്ചു. മാർ കൂറിലോസ് 1846-ൽ മലങ്കരെ എത്തി."[2] 1021 ചിങ്ങം 26-ാം തീയതിയാണ് ഇദ്ദേഹം കൊച്ചിയിൽ എത്തിയത്. ചിങ്ങം 30-ാം തീയതി മലങ്കരസഭയുടെ ഭരണത്തിന്റെ ചുമതല, പാത്രിയർക്കീസിന്റെ സ്ഥാത്തിക്കോനുമായി അദ്ദേഹം അയച്ചിരിക്കുന്ന മാർ കൂറിലോസിനെ താൻ ഏല്പിച്ചിരിക്കുന്നു എന്നും, അതിനാൽ പള്ളികളും കോട്ടയത്തെ സെമിനാരിയും സംബന്ധിച്ച ഉത്തരവുകൾ അദ്ദേഹത്തിന്റെ പേർക്ക് അയയ്ക്കേണ്ടതാണെന്നും, മാർ ദീവന്നാസ്യോസ് റസിഡണ്ടിനും തിരുവിതാംകൂർ, കൊച്ചി മഹാരാജാക്കന്മാർക്കും, കൊച്ചി പള്ളിയിൽ നിന്ന് എഴുതി അയച്ചു.[3]

മാർ കൂറിലോസിനു വേണ്ടി ചെയ്ത ഈ സ്ഥാനത്യാഗത്തെ ചരിത്രകാരന്മാർ നിശിതമായി വിമർശിച്ചിട്ടുണ്ട്. മലങ്കരസഭയുടെ സ്വാതന്ത്ര്യത്തെ മുറുകെപ്പിടിച്ചുകൊണ്ട്, പാത്രിയർക്കീസിന്റെയും ശീമമെത്രാൻ അത്താനാസ്യോസിന്റെയും കൈയേറ്റങ്ങളെ ചെറുത്തുനിന്ന ചേപ്പാട്ടു മെത്രാച്ചൻ ഒരു ശീമ മെത്രാന് ഭരണം ഒഴിഞ്ഞുകൊടുത്തത് നീതീകരിക്കാൻ പാടില്ലാത്തതാണെന്ന് പ്രഥമദൃഷ്ടിയിൽ തോന്നിയേക്കാം. ചേപ്പാട്ടു മാർ ദീവന്നാസ്യോസിനെ വാഴിച്ചത് ആഞ്ഞൂർ മാർ പീലക്സിനോസായിരുന്നല്ലോ. 1000-ാമാണ്ടു വന്ന അത്താനാസ്യോസിനെ യഥാർഹം മാനിക്കുന്നതിന് മാർ പീലക്സിനോസിനും, മാർ ദീവന്നാസ്യോസിനും സമ്മതമായിരുന്നു. ഒരു പൊതുയോഗം വിളിച്ചുകൂട്ടി മാർ അത്താനാസ്യോസിന്റെ സ്ഥാത്തിക്കോൻ വായിക്കുകയും ചെയ്തു. എന്നാൽ ആ ശീമമെത്രാൻ അനർഹമായ അവകാശവാദങ്ങൾ ഉന്നയിച്ചപ്പോൾ, മാർ പീലക്സിനോസും മാർ ദീവന്നാസ്യോസും അതിനെ എതിർത്തു. മാവേലിക്കര പടിയോലയിൽ അന്ത്യോഖ്യാ പാത്രിയർക്കീസിനെ ആകമാനസഭയുടെ തലവനായി അംഗീകരിക്കുക മാത്രമാണ് ചെയ്തിരുന്നത്. വിശ്വാസങ്ങളും ആചാരങ്ങളും മാറ്റുന്നതിന് പാത്രിയർക്കീസിന്റെ അനുവാദം ആവശ്യമാണെന്നു മാത്രമാണ് ആ പടിയോലയിൽ പ്രസ്താവിച്ചിരിക്കുന്നത്. മാവേലിക്കര യോഗത്തിനു ശേഷം മെത്രാപ്പോലീത്തായുടെ പേരിൽ അയയ്ക്കപ്പെട്ട അനേകം പരാതികളുടെ ഫലമായി, പാത്രിയർക്കീസ് മലങ്കരയിൽ വരുന്നതുവരെ

ആർക്കും പട്ടം കൊടുക്കരുതെന്ന് ഒരു നിരോധന ആജ്ഞ അദ്ദേഹം അയ ച്ചതായി കാണുന്നുണ്ട്.[4] പാത്രിയർക്കീസിന് ശൽമൂസാ എഴുതിക്കൊടു ക്കുകയോ, ആഭ്യന്തരകാര്യങ്ങളിൽ ഇടപെടുന്നതിന് അദ്ദേഹത്തിന് അവ കാശമുണ്ടെന്ന് സമ്മതിക്കുകയോ, ചെയ്യാതിരുന്ന മാർ ദീവന്നാസ്യോസ്, ആ നിരോധനാജ്ഞയെ ബഹുമാനിച്ചില്ല. ഇങ്ങിനെ, സ്ഥാനാരോഹണ കാലം മുതൽ അവലംബിച്ചിരുന്ന നിലയ്ക്ക് വ്യത്യസ്തമായിട്ടാണ് പാത്രി യർക്കീസിന്റെ കല്പനയുമായി വന്ന മാർ കൂറിലോസിനെ അദ്ദേഹം ഭര ണമേല്പിച്ചതെന്നു സമ്മതിക്കാതെ തരമില്ല.

മെത്രാൻ സ്ഥാനാഭിഷേകം മുതൽ, ചില സമുദായ പ്രമാണികളുടെയും മിഷനറിമാരുടെയും നിരന്തരമായ ശല്യങ്ങൾക്കു വിധേയനായിരുന്ന മാർ ദീവന്നാസ്യോസ് വാർദ്ധക്യദശയിലേക്കു കടന്നപ്പോൾ മുതൽ ഭരണഭാരം ഒഴിയുന്നതിന് ആഗ്രഹിച്ചുകൊണ്ടിരിക്കുകയായിരുന്നു. 1019 ചിങ്ങം 29-ാം തീയതി പുറപ്പെടുവിച്ച കല്പനയിൽ വാർദ്ധക്യവും ക്ഷീണവും ഹേതു വായി തന്റെ സ്ഥാനത്തിനടുത്ത ചുമതലകൾ നിർവഹിക്കുന്നതിന് സാധി ക്കാതെയാണിരിക്കുന്നത് എന്ന് തിരുമേനി പ്രസ്താവിച്ചിരുന്നത് ഓർക്കു മല്ലോ. മാർ കൂറിലോസ് മലങ്കരയിൽ എത്തി നാലു ദിവസങ്ങൾക്കകം അദ്ദേഹത്തെ ചാർജ്ജ് ഏല്പിച്ചതിൽ നിന്ന് എത്രമാത്രം ആഗ്രഹിച്ചിരുന്നു എന്നു സ്പഷ്ടമാകുന്നുണ്ട്. 1019 ചിങ്ങം 29-ാം തീയതിയിലെ കല്പന യിൽ അപ്പോസ്തോലിക കൈവയ്പുള്ള ഒരു മേല്പട്ടക്കാരനെന്ന നില യിൽ, മാത്യൂസ് മാർ അത്താനാസ്യോസിനെ തന്റെ പിൻഗാമിയായി സ്വീക രിക്കുന്നതിനു വിരോധമില്ലെന്ന് മാർ ദീവന്നാസ്യോസ് പറഞ്ഞിരുന്നു. എന്നാൽ മാർ അത്താനാസ്യോസ് പിതാക്കന്മാരുടെ നടപടികളും പുരാ തന ആചാരങ്ങളും പാലിക്കുമോയെന്ന് അദ്ദേഹത്തിന് സംശയമായിരുന്നു. അതുപോലെതന്നെ വിദേശത്തു നിന്നും പട്ടമേറ്റ മാർ അത്താനാസ്യോ സിന്റെ ഭരണം, മലങ്കരസഭയുടെ സ്വാതന്ത്ര്യത്തിന് ഹാനികരമാകുമെന്നും അദ്ദേഹം ശങ്കിച്ചിരുന്നു. മാർ കൂറിലോസ് പരദേശിയായിരുന്നു എങ്കിലും, യാക്കോബായ വിശ്വാസാചാരങ്ങൾ പാലിക്കുന്നതിൽ നിഷ്ഠയുള്ളവനാ യിരിക്കുമെന്ന് മാർ ദീവന്നാസ്യോസ്, ന്യായമായിത്തന്നെ വിശ്വസിച്ചു. അതിനാൽ തന്നെ അഭിമുഖീകരിച്ച അപകടങ്ങളിൽ, ലഘുവായതിനെ സ്വീകരിക്കാൻ അദ്ദേഹം നിശ്ചയിച്ചു. സത്യവിശ്വാസ സംരക്ഷണമാണല്ലോ ഒരു സഭാ മേലദ്ധ്യക്ഷന്റെ പ്രഥമവും പ്രധാനവുമായ ചുമതല. തിരുമേനി പ്രയാസങ്ങളും ദുരിതങ്ങളും അനുഭവിക്കേണ്ടി വന്നതും ആ ചുമതല നിർ വഹണത്തിലായിരുന്നല്ലോ. അതിനാൽ ഈ ഘട്ടത്തിലും അദ്ദേഹം തന്റെ ജീവിതപ്രമാണമായി കരുതിയിരുന്ന തത്വങ്ങൾക്കനുസരണമായി പ്രവർ ത്തിച്ചു എന്നു കാണാവുന്നതാണ്.

മലങ്കര മെത്രാപ്പോലീത്തായായി തന്നെയാണ് സ്വീകരിക്കേണ്ടതെന്ന്

മാർ കൂറിലോസ് റസിഡണ്ടിനും തിരുവിതാംകൂർ ഗവണ്മെന്റിനും എഴുതി. മാർ അത്താനാസ്യോസും മാർ കൂറിലോസും അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ കല്പനകളെയാണ് ആശ്രയിച്ചിരുന്നത്. ഈ തർക്കം തീരുമാനിക്കുന്നതിനായി, റസിഡണ്ടിന്റെ സമ്മതത്തോടുകൂടി, തിരുവിതാംകൂർ ഗവൺമെന്റ് 1023 മാർഗളി 29-ാം തീയതി (1848 ജനുവരി) നാല് സർക്കാരുദ്യോഗസ്ഥന്മാർ അടങ്ങിയ ഒരു കമ്മിറ്റിയെ നിയമിച്ചു. അപ്പീൽ കോടതി രണ്ടാം ജഡ്ജിയായിരുന്ന കോലാഫ്, ദിവാന്റെ സെക്രട്ടറിയായിരുന്ന വൈറ്റ്, മേലെഴുത്തു പിള്ള ആയിരുന്ന അനന്തുപിള്ള, പോലീസ് ശിരസ്തദാരായിരുന്ന വെങ്കടരമണ അയ്യർ എന്നിവരായിരുന്നു കമ്മിറ്റിയിലെ അംഗങ്ങൾ. ഈ കമ്മിറ്റിയുടെ വിചാരണ കൊല്ലത്തു വച്ചായിരുന്നതിനാൽ, കൊല്ലം പഞ്ചായത്ത് തീരുമാനം എന്ന പേരിലാണ് ഈ കമ്മിറ്റിയുടെ വിധി അറിയപ്പെടുന്നത്.

മാർ അത്താനാസ്യോസും മാർ കൂറിലോസും ഹാജരാക്കിയ സ്ഥാത്തിക്കോനും, മറ്റു പ്രമാണങ്ങളും കൊല്ലം മുതലായ 26 ഇടവകകൾ മാർ അത്താനാസ്യോസിനെ തങ്ങളുടെ മെത്രാപ്പോലീത്തായായി ലഭിക്കുന്നതിനുള്ള ആഗ്രഹം പ്രകടിപ്പിച്ചുകൊണ്ട് അയച്ച ഹർജിയും, മാർ കൂറിലോസിനെ സ്വീകരിക്കുന്നതിനുള്ള സന്നദ്ധത അറിയിച്ചുകൊണ്ട് കോട്ടയം വലിയപള്ളി മുതലായ 40 ഇടവകകൾ അയച്ച ഹർജിയും പരിഗണിച്ചശേഷം, മാർ അത്താനാസ്യോസിന്റെ സ്ഥാത്തിക്കോൻ നിരാക്ഷേപമാണെന്നും, അദ്ദേഹത്തെ പാത്രിയർക്കീസ് മുടക്കിയെന്ന് തെളിയിക്കുന്നതിന് ഹാജരാക്കിയ പ്രമാണങ്ങൾ നിജമല്ലെന്നും, ഈ രാജ്യത്തെ ഒരു പൗരൻ എന്ന നിലയിൽ അദ്ദേഹത്തിന്റെ നിയമനം മുൻപതിവുകളനുസരിച്ച് തികച്ചും ന്യായീകരിക്കത്തക്കതാണെന്നും, അതിനാൽ മലങ്കര സുറിയാനി സഭയുടെ മെത്രാപ്പോലീത്തായായി അദ്ദേഹത്തെ അംഗീകരിച്ച് വിളംബരം പ്രസിദ്ധപ്പെടുത്തേണ്ടതാണെന്നും, 1023 മിഥുനം 9-ാം തീയതി കമ്മിറ്റിക്കാർ വിധിച്ചു.

“കൊല്ലത്തെ കമ്മിറ്റി തീർപ്പുകഴിഞ്ഞാറെയും ജനങ്ങളിൽ ചിലരു അടങ്ങാതെ തീർപ്പിൽ ചില ഭാഗങ്ങളെ ആക്ഷേപിച്ചു മാർ അത്താനാസ്യോസിന്റെ പേരിൽ ദൂഷ്യമായിട്ടും മാർ കൂറിലോസിനെത്തന്നെ സ്ഥിരപ്പെടുത്തി കൊടുക്കണമെന്നും അപ്പീൽ ബോധിപ്പിക്ക കൊണ്ട് കല്പന പ്രകാരം മേലെഴുതിയ കമ്മിറ്റിക്കാർ തന്നെ രണ്ടാമത് ഒരു പുനർ വിചാരണ കൂടെ കഴിച്ചു. അതിലും 1023-ൽ നിശ്ചയിച്ച തീരുമാന തീർപ്പിനു യാതൊരു ഭേദവും വരുത്തുന്നതിനു ന്യായം കാണാത്തതിനാൽ മുമ്പിലത്തെ തീരുമാനം തന്നെ സ്ഥിരപ്പെടുത്തിയിരിക്കുന്നു എന്ന് തീർച്ച എഴുതി” (ഇട്ടൂപ്പ്, പേജ് 254).

ഈ തീരുമാനങ്ങളനുസരിച്ച് 1027-ാമാണ്ട് കർക്കടകമാസം 15-ാം

തീയതി മാർ അത്താനാസ്യോസിനെ മലങ്കര മെത്രാപ്പോലീത്തായായി അംഗീകരിച്ചുകൊണ്ടുള്ള വിളംബരം പ്രസിദ്ധം ചെയ്തു.

ഉത്രം തിരുനാൾ മാർത്താണ്ഡവർമ്മ മഹാരാജാവ് തിരുമനസ്സുകൊണ്ട് മാത്യൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ തിരുമേനിക്ക് കല്പിച്ചു നല്കിയ തിരുവെഴുത്തു വിളംബരം.

നമ്പർ 168 എം. ഇ. 1027

എ. ഡി. 1852

ശ്രീ പത്മനാഭദാസ വഞ്ചി ബാല മാർത്താണ്ഡവർമ്മ കുലശേഖര കിരീടപതിമന്നെ സുൽത്താൻ മഹാരാജ ഭാഗ്യോദയ രാമരാജബഹദൂർ ഷംഷെർ ജംഗ് മഹാരാജ അവർകൾ സകലമാനപേർക്കും പ്രസിദ്ധപ്പെടുത്തുന്ന വിളംബരം.

കോട്ടയത്തു പാർക്കുന്ന മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായിക്കു വയസ്സുകാലമായി സ്ഥാനം ഒഴിഞ്ഞിരിക്കകൊണ്ടും ആ സ്ഥാനത്തേക്ക് അന്ത്യോഖ്യായിൽനിന്നും എഴുത്തും വാങ്ങിച്ചുംകൊണ്ട് വന്നിരിക്കുന്ന മാർ അത്താനാസ്യോസിനെ മെത്രാപ്പോലീത്തായായിട്ട് നിശ്ചയിച്ചിരിക്കകൊണ്ടും ഇതിനാൽ പ്രസിദ്ധപ്പെടുത്തുന്നത് എന്തെന്നാൽ - മലങ്കര ഇടവകയിൽ പുത്തൻകൂറ്റിൽ സുറിയാനിക്കാരുൾപ്പെട്ട എല്ലാവരും മേലെഴുതിയ മാർ അത്താനാസ്യോസ് മെത്രാപ്പോലിത്തിനെ അനുസരിച്ച് കീഴ്മര്യാദപോലെ നടന്നുകൊൾകയും വേണം.

എന്ന്, 1027-ാമാണ്ട് കർക്കടക മാസം 15-ാം തീയതി.

രണ്ടു സംഗതികളിൽ, ഈ തിരുവെഴുത്തു വിളംബരം മാർ ദീവന്നാസ്യോസ് രണ്ടാമനും, മൂന്നാമനും, മാർ പീലക്സിനോസിനും ചേപ്പാട്ടു മെത്രാച്ചനും അനുകൂലമായി പുറപ്പെടുവിച്ച വിളംബരങ്ങളിൽ നിന്ന് വ്യത്യസ്തമാണ്. അന്ത്യോഖ്യാ പാത്രിയർക്കീസിനെക്കുറിച്ച്, മുൻ വിളംബരങ്ങളിൽ യാതൊരു പരാമർശവും ഇല്ല. അന്ത്യോഖ്യാ പാത്രിയർക്കീസ്, ചേപ്പാട്ടു മാർ ദീവന്നാസ്യോസിനെ സസ്പെൻഡു ചെയ്യുകയും തന്നെ മലങ്കര മെത്രാപ്പോലീത്തായായി നിയമിക്കുകയും ചെയ്തതിനാൽ, തനിക്കനുകൂലമായി തിരുവെഴുത്തു വിളംബരം പ്രസിദ്ധപ്പെടുത്തണമെന്നായിരുന്നല്ലോ മാർ അത്താനാസ്യോസ് അധികൃത സ്ഥാനങ്ങളിൽ അപേക്ഷിച്ചത്. അതുകൊണ്ടാണ് "ആ സ്ഥാനത്തേക്ക് അന്ത്യോഖ്യായിൽനിന്ന് എഴുത്തും വാങ്ങിച്ചുകൊണ്ടു വന്നിരിക്കുന്ന" മാർ അത്താനാസ്യോസ്, എന്ന പദപ്രയോഗത്തിന് തിരുവെഴുത്തു വിളംബരത്തിൽ സ്ഥാനം കിട്ടിയത്.

മുൻ വിളംബരങ്ങളിലെല്ലാം, ഇന്ന ആളെ മെത്രാപ്പോലീത്തായായിട്ട്

നിശ്ചയിച്ചിരിക്കയാൽ, അദ്ദേഹത്തിന്റെ കല്പനകളെ എല്ലാ പുത്തൻകൂർ സുറിയാനിക്കാരും അനുസരിച്ചുകൊള്ളണം എന്നായിരുന്നു പ്രസ്താവിച്ചിരുന്നത്. എന്നാൽ മാർ അത്താനാസ്യോസിന്റെ വിളംബരത്തിൽ "അനുസരിച്ച് കീഴ്മര്യാദപോലെ നടന്നുകൊൾകയും വേണം" എന്നാണ് കാണുന്നത്. മാർ അത്താനാസ്യോസ് വിശ്വാസത്തിലും ആചാരങ്ങളിലും വ്യതിയാനം വരുത്തുമെന്ന് ന്യായമായ ഭീതിയുണ്ടെന്ന് സുറിയാനി സഭാംഗങ്ങളിൽ പലരും റസിഡണ്ടിനും ഗവണ്മെന്റിലേക്കും എഴുതിയിരുന്നു. അതെക്കുറിച്ച് റസിഡണ്ട് മാർ അത്താനാസ്യോസിന് എഴുതിയിരുന്നു. അതിനു മറുപടിയായി, തന്റെ മുൻഗാമിയുടെ ഒരു നിയമനത്തിലും പദ്ധതിയിലും താൻ ഇടപെടുന്നതല്ലെന്നും, വിളംബരം പ്രസിദ്ധം ചെയ്താലുടൻ ആ വിവരത്തിന് ഒരു സർക്കുലർ പരസ്യം ചെയ്തുകൊള്ളാമെന്നും, മാർ അത്താനാസ്യോസ് റസിഡണ്ടിന് ഉറപ്പു നല്കിയിരുന്നു (മാവേലിക്കര നിന്നും 1843 നവംബർ 30-ാം തീയതി, റസിഡണ്ട് കല്ലന് അയച്ച എഴുത്ത് Ext. MMM. Case No. 3 of 1061 in the Royal Court of Final Appeal, Travancore). ഈ പശ്ചാത്തലത്തിലാണ്, "അനുസരിച്ച് കീഴ്മര്യാദപോലെ നടന്നുകൊൾകയും വേണം" എന്ന വാചകത്തെ വീക്ഷിക്കേണ്ടത്.

1. മാത്യൂസ് മാർ അത്താനാസ്യോസ്, പേജ് 11.
2. മാർത്തോമ്മാ ശ്ലീഹായുടെ ഇൻഡ്യൻ സഭ, ഇ. എം. ഫിലിപ്പ്, പേജ് 223.
3. Ext. SS. in Case No. 3 of 1061 in the Royal Court of Final Appeal, Travancore.
4. Ext. TT. in Case No. 3 of 1061 in the Royal Court of Final Appeal, Travancore.

# 11

# അന്ത്യകാലം

അധികാര മത്സരത്തിൽ മനം മടുത്ത് മാർ കൂറിലോസിനെ ഭരണം ഏല്പിച്ചതിനുശേഷം തിരുമേനി ചേപ്പാട്ടു തന്നെ സ്ഥിരമായി താമസിക്കയാണ് ചെയ്തത്. ചേപ്പാട്ടു പള്ളിപ്പരിസരങ്ങളിൽ അദ്ദേഹം പണിയിച്ചിരുന്ന മേടയും പടിപ്പുര മാളികയും അദ്ദേഹത്തിന്റെ കലാബോധത്തിന് ഉത്തമ ദൃഷ്ടാന്തങ്ങളാണ്. ഒന്നര ശതാബ്ദത്തിനു മുമ്പു പണി കഴിപ്പിച്ച ആ കെട്ടിടങ്ങളിൽ കാണുന്നത്ര വായു സഞ്ചാര സൗകര്യം ആ കാലത്തെ മറ്റൊരു കെട്ടിടത്തിലും കാണാൻ സാദ്ധ്യമല്ല തന്നെ. തിരുമേനി പണിയിച്ച ആ കെട്ടിടത്തിൽ തന്നെയാണ്, അവിടുത്തെ അന്ത്യകാലം കഴിച്ചുകൂട്ടിയത്.

തനിക്ക് അനുകൂലമായ വിളംബരം പ്രസിദ്ധീകൃതമായതിനു ശേഷം മാർ അത്താനാസ്യോസ് ആദ്യമായി സന്ദർശിച്ചത് മാവേലിക്കര പള്ളി ആയിരുന്നു. അവിടെ നിന്ന് അദ്ദേഹം ചേപ്പാട്ടു പള്ളിയിലെത്തി മാർ ദീവന്നാസ്യോസ് തിരുമേനിയെ സന്ദർശിച്ചു. വലിയ തിരുമേനി കൊച്ചുമെത്രാച്ചനെ സൗഹാർദ്ദപുരസ്സരം സ്വീകരിക്കുകയും വിലയേറിയ കാപ്പക്കൂട്ടങ്ങൾ, പല്ലക്ക് മുതലായവ സമ്മാനിക്കുകയും ചെയ്തു. മാർ അത്താനാസ്യോസ് സന്തുഷ്ടനായി മടങ്ങി.

മാർ ദീവന്നാസ്യോസ് പില്ക്കാലം എത്രയും ശാന്തവും, ധ്യാനനിർഭരവുമായ ഒരു ജീവിതം നയിച്ചുവന്നു. അവസാനകാലത്ത് അദ്ദേഹത്തെ അർശേരോഗം വല്ലാതെ അലട്ടിയിരുന്നു. 1031 ആരംഭത്തോടു കൂടി രോഗം അപകട നിലയെ പ്രാപിച്ചു. അപ്പോഴേക്ക് മാർ അത്താനാസ്യോസ് ചേപ്പാട്ട് എത്തുകയും വേണ്ട ശുശ്രൂഷാദികൾക്ക് സഹായം നല്കുകയും ചെയ്തു. 1031 കന്നി 26-ാം തീയതി തിരുമേനി കാലം ചെയ്തു. മാർ അത്താനാസ്യോസ് അനവധി പട്ടക്കാരുടെ സഹകരണത്തോടു കൂടി പരേതനായ മെത്രാപ്പോലീത്തായെ ചേപ്പാട്ടു പള്ളിയിലെ മദ്ബഹായിലുള്ള തെക്കെ ത്രോണോസിൽ സംസ്കരിച്ചു. ആ ദിവസം ഒരു പെരുനാളായി എല്ലാക്കൊല്ലവും ചേപ്പാട്ടു പള്ളിയിൽ കൊണ്ടാടി വരുന്നു.

സത്യവിശ്വാസ സംരക്ഷണത്തിനായി ധീരമായി പോരാടുകയും നിരവധി ത്യാഗങ്ങൾ അനുഷ്ഠിക്കുകയും ചെയ്ത തിരുമേനിയുടെ സ്മരണയെ നിലനിർത്തുന്നതിനായി, ചേപ്പാട്ടു പള്ളിയിൽ നിന്നു പീലിപ്പോസ് മാർ ദീവന്നാസ്യോസ് (പി. എം. ഡി) ഇംഗ്ലീഷ് സ്കൂൾ സ്ഥാപിച്ച് നടത്തി വരുന്നു. മദ്ബഹായുടെ തെക്കുവശത്തായി ഒരു കബർ മുറിയും ഈ അടുത്ത കാലത്ത് പണിയിച്ച് മനോഹരമായി അലങ്കരിച്ചിരിക്കുന്നു. തിരു

മനസ്സിലെ മദ്ധ്യസ്ഥതയിൽ ആശ്രയിച്ച പലർക്കും പല പ്രത്യക്ഷാനുഭവ ങ്ങളും ഉണ്ടായിട്ടുണ്ട്. തിരുമനസ്സിലെ വിശ്വാസ സ്ഥിരതയും, ത്യാഗസ ന്നദ്ധതയും, പ്രതിയോഗിയോടു പോലും കാണിച്ച മഹാമനസ്കതയും ഔദാര്യബുദ്ധിയും, അധികാര മോഹമില്ലായ്മയും, സഭാംഗങ്ങൾക്കും ഭര ണാധികാരികൾക്കും മാർഗ്ഗദർശ്ശനം നല്കട്ടെ.